# അമൃതജ്യോതി

സങ്കചിതത്വത്തിൻെറ മുഖംമൂടികൾ അഴിച്ചുവെക്കാൻ തയ്യാറുള്ള ഓരോ വ്യക്തിക്കും ഓരോ സംഘടനയ്ക്കും ഓരോ മതത്തിനും ഒരു പ്രത്യയശാസ്ത്രമേയുള്ളു. അതാണ്,

"സ്നേഹത്തിൻെറ പ്രത്യയശാസ്ത്രം."

നമുക്കോരോരുത്തക്കും നിവന്നുനിന്നു പറയുക. "അധികാര ദുർമ്മോഹത്തേയും ദുർവ്വിനിയോഗത്തേയും ഏതു തുറയിലായാലും അനുകൂലിക്കാത്ത എൻെറ പ്രത്യയശാസ്ത്രത്തിനു് ഒരു പ്രത്യേക രാഷ്ട്രീയകക്ഷിയോടോ, മതത്തോടോ അല്ല, എൻെറ രാഷ്ട്രത്തോടാണ് കൂറ്. അതുകൊണ്ടു്, ഞാൻതന്നെയാണ് അക്ഷരാർത്ഥത്തിൽ ഹിന്ദുവും ഇസ്ലാമും ക്രിസ്ത്യാനിയും ബൌദ്ധനും. മനുഷ്യത്വമാണ് എൻെറ രാഷ്ട്രീയം." ജീവരാശിയെ മുഴുവൻ ഉൾക്കൊള്ളാൻ കഴിയുന്ന സ്നേഹമാണ് പരമോത്കൃഷ്ടമായ ജ്ഞാനം. അതില്ലാത്തവൻ അനുകമ്പയർഹിക്കുന്നു.

സ്നേഹം "അമൃത"മാണ്; മാനസികവും രാഷ്ട്രീയവും സാമൂഹ്യവും മതപരവുമായ അർബ്ബുദങ്ങൾക്കുള്ള ദിവ്യൌഷധി. തണുത്തതെങ്കിലും, ചൂടും വെളിച്ചവും ഊർജ്ജസ്വലതയും പ്രദാനംചെയ്യുന്ന ഉജ്ജ്വല "ജ്യോതിസ്സ്."

സുവർണ്ണ, നാലപ്പാട്ട്.

# ജ്യോതിർഗ്ഗമയ.

മനുഷ്യജീവിതത്തിന്റെ വിവിധ തുറകളെ പച്ചപിടിപ്പിച്ചുകൊണ്ടൊഴുകുന്ന രണ്ടു നദികളാണു് ശാസ്ത്രവും മതവും. മതദർശനങ്ങളെ സ്ഥിരീകരിക്കുന്നവയാണ് പല ശാസ്ത്ര ഗവേഷണങ്ങളും. ശാസ്ത്രത്തിന്റെ പുതിയ കാൽവെപ്പുകളെയെല്ലാം സ്വാഗതം ചെയ്യാനാവാത്ത ഒരു മതശാഖക്കും നിലനിൽപ്പുണ്ടാവില്ല. 'ശാസ്ത്രം ഒന്നും പുതുതായി സൃഷ്ടിക്കുന്നില്ല. മറഞ്ഞിരുന്നവയെ പുറത്തു കൊണ്ടുവരികയാണ് ചെയ്യുന്നതു്" എന്നു് സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി.

വാരിധി വെറും മുത്തുച്ചിപ്പിയാലളക്കാനാവില്ലെങ്കിലും, ഞാനൊരു സാഹസത്തിനു് മുതിരുകയാണ്.

രസതന്ത്രം, ഊർജ്ജതന്ത്രം, ജീവതന്ത്രം, വൈദ്യശാസ്ത്രം ഇവയ്ക്കുപുറമെ ഈ ചെറിയ സാഹസത്തിനു് എന്നെ പ്രേരിപ്പിക്കുകയും സഹായിക്കുകയും ചെയ്ത നിരവധി ഗ്രന്ഥങ്ങളിൽ അല്പം ചിലവയുടെ പേരുകൾ താഴെ ചേർക്കുന്നു.

(1) പരിശുദ്ധ ബൈബിൾ.
(2) പരിശുദ്ധ ഖുറാൻ.
(3) ശ്രീമദ് ഭഗവദ്ഗീത.
(4) വിവിധ ഉപനിഷത്തുകൾ.
(5) Perenneal philosophy—Aldous Huxley.
(6) The Secret doctrine—Madame Blavatsky.
(7) വിവേകാനന്ദ സാഹിത്യ സാരസർവ്വസ്വം.
(8) ശ്രീരാമകൃഷ്ണ വചനാമൃതം.
(9) Message of the upanishads സ്വാമി രംഗനാഥാനന്ദൻ.
(10) Where Theosophy and Science meet—D. D. Kanga.
(11) Thus Spake Prophet Muhammad—Dr. M. Hafiz Syed. M. A. Phd.
(12) The Bible and Life—Hughes
(13) ആർഷജ്ഞാനം — നാലാപ്പാട്ട്.
(14) Esoteric Writings—T. Subha Rao,
(15) Light, Power and Wisdom—Sri. Swami Sivananda.
(16) ലഘുയോഗ വാസിഷ്ഠ സംഗ്രഹം.
(17) Das Capital—Karl Marx.
(18) An Introduction to Social Psychology-- Kuppuswamy.

ശാസ്ത്രസത്യങ്ങളും, ആദ്ധ്യാത്മസത്യങ്ങളും തമ്മിലുള്ള ഒരു സമന്വയമാണ് ഇവിടെ ഉദ്ദേശിക്കുന്നതു്. ഒരു വ്യക്തിയുടേയോ, ഒരു സമൂഹത്തിന്റേയോ, ഒരു മതത്തിന്റേയോ, ഒരു കക്ഷിയുടേയോ, ഒരു രാഷ്ട്രത്തിന്റേയോ വിശ്വാസപ്രമാണങ്ങളും, അഭിപ്രായങ്ങളുമാവണമെന്നില്ല പരമസത്യം. അവ കേവലം ആപേക്ഷിക സത്യങ്ങൾ മാത്രം. ആർക്കും ആരുടെ മേലും ഒന്നും അടിച്ചേല്പിക്കാനാവില്ല. ഒരു ലക്ഷം പുസ്തകം വായിച്ചതുകൊണ്ടു് ഒന്നും സാക്ഷാത്ക്കരിക്കപ്പെടുകയുമില്ല. സത്യം പുസ്തകങ്ങളിൽനിന്നു വരില്ല അതു് നമ്മിൽത്തന്നെയുണ്ടു്. അതിനെ തിരയാനും അറിഞ്ഞാനന്ദിക്കാനുമുള്ള പരിപൂർണ്ണസ്വാതന്ത്ര്യം എല്ലാ മനുഷ്യർക്കുമുണ്ടു്. Knowledge dwells in heads replete with thoughts of other men, Wisdom in minds attentive to their own. മതം, രാഷ്ട്രം, ജാതി, വർണ്ണം, എന്നിങ്ങനെയുള്ള വേലിക്കെട്ടുകൾക്കു് തളച്ചിടാനാവാത്ത; — ഓരോരുത്തർക്കും അവകാശപ്പെട്ട അമൂല്യസമ്പത്തിലേക്കു് ഒരു ചെറിയ വഴികാട്ടിയാവാൻ എന്റെ ഈ ചെറിയ സംരംഭത്തിനു കഴിയട്ടെ! സ്വാനുഭവങ്ങളെ — ചുററുമുള്ള ലോകത്തെ — നിലവിലുള്ള ആചാരങ്ങളേയും വിശ്വാസങ്ങളേയും — തന്റെ സമൂഹം ആരാധിക്കുന്ന ദേവനേയും ആരാധനാ സമ്പ്രദായത്തേയും — ചോദ്യം ചെയ്യാനും അപഗ്രഥിക്കുവാനുമുള്ള ധൈര്യം മനുഷ്യനുണ്ടാവട്ടെ! ജനനംകൊണ്ടു് തന്റേതായിത്തീർന്ന വിശ്വാസപ്രമാണങ്ങളെ വിശ്വസിക്കാൻ പാടില്ലെന്നല്ല. മററൊരുത്തന്റെ വിശ്വാസത്തെ തന്റേതുപോലെ പവിത്രമെന്നു കരുതുക. അവനവനെത്തന്നെ അപഗ്രഥിച്ചാലേ സത്യാന്വേഷണം പൂർത്തിയാവൂ;

അനേകത്വത്തിൽ ഏകത്വം ദർശിക്കാനാവൂ. ബുദ്ധനും, ക്രിസ്തുവും, നബിയും ആർഷഭാരതത്തിലെ അനേകായിരം ഋഷിമാരും അതു സാക്ഷാത്ക്കരിച്ചവരാണ്. 20-ാം നൂററാണ്ടിലേ ശാസ്ത്രഗവേഷണങ്ങളുടെ വെളിച്ചത്തിൽ അവരുടെ ദർശനങ്ങളെ നമുക്കൊന്നു വിലയിരുത്തുക.

ബർട്രൻറ് റസ്സലിൻെറ വാക്കുകളിൽ "Man has been disciplined hitherto by his subjection to nature. Having emanicipated himself from this subjection he is showing something of the defects of slave-turned master. A new moral out look is called for in which submission to the powers of nature is replaced by respect for what is best in man. It is where this respcct is lacking that scientific technique is dangerous. So long as it is present, science having delivered man from bondage to nature can proceed to deliver him from bondage to the slavish part of himself".

മനുഷ്യനിലെ ഈശ്വരനെ കാണാനും അതിലൂടെ അവനെ സ്വതന്ത്രനാക്കാനുമുള്ള ഈ ആഹ്വാനത്തിനു് യുഗാന്തരങ്ങളോളം പഴക്കമുണ്ടു്. മനുഷ്യചരിത്രത്തോളം പഴക്കമുണ്ടു്. ഭൌതികശാസ്ത്രവും ആദ്ധ്യാത്മികശാസ്ത്രവും തമ്മിലുള്ള സംയോജനംകൊണ്ടു് മാത്രമേ നമുക്കു് പൂർണ്ണത നേടാനാവൂ. മനുഷ്യ പുരോഗതിയെ താങ്ങിനിൽക്കുന്ന നെടുംതൂണുകളാണവ. ഒന്നില്ലാതെ മറേറതിനു് നിലനില്പില്ല. ആത്മീയപോഷണത്തിനാവശ്യം അവനവനെത്തന്നെ അറിയലാണ്. അതാണ് മതത്തിൻെറ ഉദ്ദേശം. മതം ഇന്നു് അവനവനെ അറിയാനാണോ, മററുള്ളവരെ കുററപ്പെടുത്താനാണോ നാം ഉപയോഗിക്കുന്നതു് എന്നതു് മറെറാരു കാര്യം. ഇവിടെ കുററം നമ്മുടേതാണ്. മതത്തിൻേറതോ അതിനെ സ്ഥാപിച്ച മഹാത്മാക്കളുടേതോ അല്ല.

അറിയാത്ത ഭൂതത്തേയും നിർവ്വചിക്കാനാവാത്ത വർത്തമാനത്തേയും ഒരു ചോദ്യചിഹ്നംപോലെ നിൽക്കുന്ന ഭാവിയേയും നോക്കി വിരണ്ടുനിൽക്കുകയാണ് ശാസ്ത്രയുഗത്തിലെ മനുഷ്യൻ. ഈ ഇരുട്ടിൽനിന്നു് അവനെ വെളിച്ചത്തിലേക്കു് നയിക്കാൻ ഒരത്ഭുത ശക്തിയെ — ഒരവതാരത്തെ കാത്തു്; — ആ സ്നേഹദീപം അവൻെറയുള്ളിൽത്തന്നെയുണ്ടെന്നു് അവനറിഞ്ഞുകൂട. സത്യത്തിനും വെളിച്ചത്തിനും വേണ്ടിയുള്ള ദാഹം ശാസ്ത്രലോകത്തെ ഒരാത്മീയ വിപ്ലവത്തിൻെറ വക്കത്തെത്തിച്ചിരിക്കുന്നു. പാരസെൽസസ്സിൻെറ മെററീരിയ മാഗ്നം—എത്രയറിഞ്ഞാലും അറിയപ്പെടാത്ത ജ്ഞാനം, നിസ്വാർത്ഥമായി സ്നേഹിക്കാൻ കഴിവുള്ളവനു് കരതലാമലകമാണ്. പാണ്ഡിത്യപ്രകടനം ഈശ്വരപ്രാപ്തിക്കാവില്ല. അതു വെറും ചിത്തഭ്രമണകാരണം മാത്രം. ബൃഹദാരണ്യകോപനിഷത്തിലെ വിശ്രുതമായ പ്രാർത്ഥനയുടെ മാറെറാലി എങ്ങും ഉയർന്നു കേൾക്കുന്നു.

"അസതോ മാ സദ് ഗമയ
തമസോ മാ ജ്യോതിർ ഗമയ
മൃത്യോർമ്മാ അമൃതം ഗമയ–"

ഇരുട്ടിൽനിന്നു വെളിച്ചത്തിലേക്കു്................
നശ്വരതയിൽനിന്നു അനശ്വരതയിലേക്കു്................



# I

# കോഴിയോ മുട്ടയോ?

ഏഴുവയസ്സുകാരനായ എന്റെ മകൻ ചോദിക്കാറുണ്ട്. "അമ്മേ, ഞാനെങ്ങനെയുണ്ടായി." വലിയച്ഛൻ മരിച്ചപ്പോൾ അവൻ ചോദിച്ചു "വലിയച്ഛൻ എങ്ങോട്ടുപോയി? ഇനി മടങ്ങിവരുമോ."

ആ ചോദ്യങ്ങൾ എന്നെ വീണ്ടും കുട്ടിയാക്കി. അവന്റെ പ്രായത്തിൽ ഞാനും ഇതേ ചോദ്യങ്ങൾ ചോദിച്ചിരുന്നു. അനാദികാലമായി മനുഷ്യൻ ഉത്തരമന്വേഷിക്കുന്ന പ്രശ്നം. ചോദ്യം കുട്ടിയാവുമ്പോഴേ തുടങ്ങും. മുതിർന്നവർ ശാസിക്കുകയോ, അവനവന്റെ മനസ്ഥിതിയനുസരിച്ച്, ചില വിശ്വാസങ്ങൾ കുത്തിച്ചെലുത്തുകയോ ചെയ്യുന്നതോടെ, തത്ത്വാന്വേഷണം അവസാനിക്കുകയും ചെയ്യും. സ്വയം തീരുമാനത്തിലെത്തുന്നവർ ചുരുക്കം. തത്ത്വം സാക്ഷാത്കരിച്ച് അതനുസരിച്ചു ജീവിക്കുന്നവർ അതിലും ചുരുക്കം.

ഇന്നത്തെ മനുഷ്യന് അറിഞ്ഞുകൂടാത്തതായി എന്തുണ്ട്. സുഖജീവിതത്തിനുള്ള എത്രയെത്ര ഉപാധികൾ, എന്തെല്ലാം വിധത്തിൽ വേണം ? ജ്യോതിർഗ്ഗോളങ്ങളെ കീഴടക്കണോ? ലോകം മുഴുവൻ ഒരടിക്കു നശിപ്പിക്കണോ ? പണ്ടത്തെ മഹർഷിമാർ കുടങ്ങളിൽനിന്ന് കുട്ടികളെ ജനിപ്പിച്ചെങ്കിൽ, ടെസ്റ്റ് ട്യൂബിൽനിന്ന് ജനിപ്പിക്കാൻ ഞങ്ങൾക്കാവും അന്നത്തെ കാലത്ത് പുഷ്പകവിമാനമെങ്കിൽ, ഇന്ന് റോക്കറ്റുകൾ. അവനറിയാത്തതായി, അവനറിയാൻ യത്നിക്കാത്തതായി ഒന്നേ ഒന്നു മാത്രം. അവനെക്കുറിച്ചുതന്നെ.

എനിക്കു പരിചയമുള്ള ഓരോ വ്യക്തിയുടേയും നിരവധി കുറ്റങ്ങൾ എണ്ണിയെണ്ണിപ്പറയാൻ എനിക്കു കഴിയും. പക്ഷെ എന്നെ സംബന്ധിച്ചിടത്തോളം ഞാൻ കുറ്റമില്ലാത്തവൻ. ആരെങ്കിലും എന്റെ കുറ്റം ചൂണ്ടിക്കാണിച്ചു തന്നാൽ, ഞാനവനെ വെറുക്കുകയായി. എന്റെ കുറ്റത്തെ സാധൂകരിക്കാൻ ഒരെളുപ്പവഴിയും. "ലോകം അങ്ങനെയാണ്. ഞാൻ മാത്രം നന്നായിട്ട് എന്തു കാര്യം." ആത്മചൈതന്യംകൊണ്ടും ബുദ്ധിസാമർത്ഥ്യംകൊണ്ടും അനേകലക്ഷം ജനങ്ങളുടെ കണ്ണിലുണ്ണികളായിത്തീർന്ന എത്രപേർ ഈ ലോകത്തിലുണ്ടായിട്ടുണ്ട്. അവരും ഈ ലോകത്തിൽ നമ്മളെപ്പോലെ ജനിച്ചു വളർന്നവരാണ്. നമുക്കെന്തുകൊണ്ട് അവരെ മാതൃകയാക്കിക്കൂടാ? ഉടനെ വരും ഉത്തരം. "അവരെപ്പോലെയാകാൻ നമുക്കെങ്ങനെ കഴിയും ? അവർ മഹാന്മാർ നാം സാധാരണക്കാർ."

ഈ രണ്ടുത്തരവും തട്ടിച്ചുനോക്കുമ്പോൾ യുക്തിക്കു നിരക്കുന്നില്ല ലോകം ചീത്തയായതുകൊണ്ടാണ് ഞാനും ചീത്തയായതെങ്കിൽ, അതേ ലോകത്തിൽ ജീവിച്ച ആ "മഹാന്മാർ" എങ്ങനെ മഹാന്മാരായി? അപ്പോൾ കുറ്റം ലോകത്തിന്റേതല്ല എന്നു തീർച്ച.

കാര്യം ഇതാണ്. മറ്റൊരാൾ സ്പൂണിലാക്കിത്തരുന്ന വിജ്ഞാനംകൊണ്ട് തൃപ്തനാവുക വളരെ എളുപ്പം. സുഖഭോഗങ്ങൾ നിറഞ്ഞ ഈ ലോകത്തിൽ കഷ്ടപ്പാടിനും അക്രമങ്ങൾക്കും നേരെ കണ്ണടച്ച്, സ്വാർത്ഥിയായി ജീവിക്കുക അതിനെക്കാൾ എളുപ്പം. നമുക്കാർക്കും സത്യത്തിനുനേരെ നിവർന്നുനിൽക്കാൻ വയ്യ. അതിനെ സാക്ഷാത്കരിക്കാനുള്ള പ്രയത്നത്തിലേർപ്പെടാൻ അത്രയും വയ്യ. ഏറ്റവും എളുപ്പമായ വഴി നാം സ്വീകരിക്കുന്നു. മണ്ണിൽ മുഖം പൂഴ്ത്തിയിരുന്ന് 'സത്യം' എന്നൊന്നില്ലെന്ന് സ്വയം വിശ്വസിപ്പിക്കുന്നു.

പ്രപഞ്ചോല്പത്തിയെക്കുറിച്ചു അന്വേഷണം പ്രപഞ്ചമുണ്ടായപ്പോൾ തുടങ്ങിയതാണ്. അതവസാനിക്കുവോളം തുടരുകയും ചെയ്യും. ഡാർവിന്റെ പരിണാമസിദ്ധാന്തത്തിന് ശേഷമാണ് മനുഷ്യോല്പത്തിയെക്കുറിച്ച് അറിവായതെന്ന ധാരണ പരക്കെയുണ്ട്. എന്നാൽ പുരാതന മതഗ്രന്ഥങ്ങളിൽ ഇവയെക്കുറിച്ച് യുക്തിയുക്തമായ സൂചനകളുണ്ട്. പക്ഷെ നാമത് വിശ്വാസയോഗ്യങ്ങളായിക്കരുതുന്നില്ല. മതം നമുക്കൊരലങ്കാര വസ്തുമാത്രമാണല്ലോ. മതഗ്രന്ഥങ്ങൾ എഴുതിയവരുടെ നാമമോ രൂപമോ അവർ വസിച്ച ദേശമോ, ജീവിച്ചിരുന്ന വർഷമോ അറിയാത്ത സ്ഥിതിക്ക്, അങ്ങനെയൊന്നിൽ വിശ്വസിക്കേണ്ട ആവശ്യമെന്ത്? അവ എഴുതപ്പെട്ടിട്ടേ ഇല്ല എന്നുവരെ നമുക്ക് വാദിച്ചുകളയാം. ഇതിൽപ്പരമൊരു വിഡ്ഢിത്തം വേറെയെന്തുണ്ട് ? ഇനിയൊരു ഇരുപതിനായിരം കൊല്ലങ്ങൾക്കുശേഷം ജീവിച്ചിരിക്കുന്ന സ്ത്രീപുരുഷന്മാർക്ക് ഡാർവിനും, മാക്സ്മുള്ളറും, ഷേക്സ്പിയറും, ഐൻസ്റ്റീനും ജീവി

ച്ചിരുന്നു എന്നതിനെന്താണ് തെളിവ്. നമുക്ക് എപ്രകാരം വാത്മീകിയും മനുവും പതഞ്ജലിയും കപിലനും കെട്ടുകഥകളാണോ, അപ്രകാരമാവില്ലേ അന്നത്തെ സ്ഥിതിയും. ഐൻസ്റ്റീൻെറ കണ്ടുപിടുത്തങ്ങൾ, അദ്ദേഹം ജീവിച്ചിരുന്നുവോ ഇല്ലേ എന്നു തീരുമാനിച്ച് തല പുണ്ണാക്കുന്നവർക്ക് എങ്ങനെ വിശ്വസിക്കാം. പാശ്ചാത്യരെ 'ബാർബേറിയന്മാ'രായിക്കരുതുന്ന ഒരു സംസ്കാരം ഒരിക്കലും ഏഷ്യയിലുണ്ടായിട്ടില്ല എന്നെങ്ങനെയറിയാം. വ്യക്തികൾക്കോ കാലഘട്ടങ്ങൾക്കോ ദേശത്തിനോ അല്ല, സാക്ഷാത്ക്കരിക്കപ്പെടുന്ന സത്യത്തിനു് പ്രാധാന്യം കൊടുക്കുക. നമ്മുടെ മതം അതായിരിക്കട്ടെ.

പ്രപഞ്ചോല്പത്തിയെക്കുറിച്ചുള്ള ഏതു ഗവേഷണവും, ഭൗതികമായാലും ആദ്ധ്യാത്മികമായാലും, ഒരേ കേന്ദ്രത്തിലെത്തുന്നു. ജീവൻെറ തുടക്കം അതിസൂക്ഷ്മമായ ജീവാണുവിൽ നിന്നാണെന്നതിനു് ശാസ്ത്രജ്ഞൻമാർക്ക് സംശയമില്ല. അതെങ്ങനെ, എവിടെനിന്നുണ്ടായി ? അല്ലെങ്കിൽ, മതഭാഷയിൽ പറഞ്ഞാൽ, അതിനെ ആരു സൃഷ്ടിച്ചു ?

കോശത്തിൻെറ മൗലിക ഘടകങ്ങൾ—ഏക കോശജീവിയുടേതായാലും മനുഷ്യൻെറതായാലും, ലൈപ്പിഡുകൾ, പ്രോട്ടീൻ, കാർബോ ഹൈഡ്രേറുകൾ എന്നിവയും അല്പം ചില ലവണപദാർത്ഥങ്ങളുംതന്നെ. ഇവ തമ്മിലുള്ള അഭേദ്യമായ ബന്ധം ബയോ കെമിസ്ട്രി തെളിയിച്ചിരിക്കുന്നു. ഇവയുടെയെല്ലാം മെററബോളിസം എനർജി ഉൽപ്പാദിപ്പിക്കുന്നതോടൊപ്പം മൗലിക ഘടകങ്ങളായി, പ്രധാനമായും കാർബൺഡയോക്സൈഡും വെള്ളവും ($H_2O+Co_2$) വിഭജിക്കപ്പെടൽതന്നെ. ഒരു സംഘാതത്തിൻെറ വിഘാതം. ഇതൊരു ഭ്രമണരൂപത്തിലുള്ള ആവർത്തന പ്രക്രിയയാണെന്നും, സന്ദർഭം വരുമ്പോൾ ഘടകങ്ങൾക്ക് വീണ്ടുമൊരു സംഘാതമുണ്ടാക്കാമെന്നും വരുന്നു. അതായതു് ജീവൻെറ സൃഷ്ടി അല്പം ചില മൗലികധാതുക്കളാൽ—കാർബൺ, ഹൈഡ്രജൻ, ഓക്സിജൻ, നൈട്രജൻ, കാൽഷിയം, സൽഫർ, ഫോസ്ഫറസ്, മുതലായവ—നടക്കുന്നു. ഈ സംഘാതത്തിനു് കാരണമായ ഊർജ്ജത്തെ നമുക്ക് ജീവശക്തി എന്നു വിളിക്കാം. ദ്രവ്യവും ശക്തിയും ചേർന്ന ഈ സംഘാതത്തെ ജീവനെന്നും.

സൌരയൂഥത്തെക്കുറിച്ച് ചിന്തിക്കുക. നിരവധി ജ്യോതിർഗ്ഗോളങ്ങൾ വൃത്താകൃതിയിൽ നിരന്തരം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന അത്യാശ്ചര്യകരമായ സൌരയൂഥം. ഇവയിൽ പലതും സെക്കൻറിൽ അനേകായിരം കിലോമീററർ സ്പീഡിൽ തിരിഞ്ഞുകൊണ്ടിരിക്കുന്നു. അവ തമ്മിലുള്ള ദൂരമാകട്ടെ അനേകായിരം കിലോമീററുകളും. പ്രകാശരശ്മിക്ക് ഒരു ഗോളത്തിൽനിന്നു മറെറാന്നിലെത്താൻ വേണ്ട സമയം ഏതാണ്ട്, കൊല്ലത്തിൽ 10 ബില്ല്യൻ കിലോമീററർ എന്ന കണക്കിനു് ഒരു മില്ല്യൻ വർഷങ്ങളാണെന്നും, ഒരേ ഗോളത്തിൻെറ ഒരററത്തുനിന്നു് മറേറ അററത്തെത്താൻ ശരാശരി അമ്പതിനായിരം വർഷം വേണമെന്നും പറയുമ്പോൾ ഊഹിക്കാം, അവയുടെ വലിപ്പവും, തമ്മിലുള്ള ദൂരവും. ഇത്തരത്തിലുള്ള ചുരുങ്ങിയതു് രണ്ടു ലക്ഷം ഗോളങ്ങളിലൊന്നാണ് നമ്മുടെ പ്രപഞ്ചം. ഇതിൽ അമ്പതിനായിരം ലക്ഷം നക്ഷത്രങ്ങൾ അടങ്ങിയിരിക്കുന്നു—നമ്മുടെ സൂര്യനുൾപ്പെടെ. ഇതാണ് നമ്മുടെ സൌരയൂഥത്തിൻെറ കഥ. അങ്ങനെയുള്ള എത്രയെത്ര സൌരയൂഥങ്ങൾ.

ശാസ്ത്രഗവേഷണങ്ങൾ സംശയാതീതമായി തെളിയിച്ച ഒരു സത്യമുണ്ട്. ഗവേഷണവിഷയങ്ങളായ ഗോളങ്ങളിലൊന്നിലും ഭൂമിയിലില്ലാത്ത മൂലധാതുക്കൾ ഒന്നുംതന്നെയില്ല. ഭൂമിയിലാകട്ടെ ആ ഗോളങ്ങളിലില്ലാത്ത പലതും ഉണ്ടുതാനും. ഇതിൽനിന്നാണ് ജീവൻെറ ഉൽപ്പത്തിയെക്കുറിച്ച അനുമാനങ്ങൾ വന്നതു്.

നക്ഷത്രങ്ങളിൽ ധാതുക്കൾ അവയുടെ അയോണിക്സ്റ്റേററിലാണെന്നും ഇവയുടെ സംഘർഷം ചൂടും വെളിച്ചവുമുല്പാദിപ്പിക്കുന്നു എന്നും, ഇവ ഇലക്ട്രോണുകളെ ചലനാത്മകമാക്കുന്നവെന്നും അങ്ങനെ പ്രകാശരശ്മി ഉല്പാദിപ്പിക്കപ്പെടുന്നു എന്നുമാണല്ലോ പറയപ്പെടുന്നതു്. അതേസമയത്തു് 'ആററം' വീണ്ടും വീണ്ടും വിഭജിക്കുന്നതിൻെറ ഫലമായിട്ടാണ് അയോണിക്സ്റ്റേററിലെത്തുന്നതെന്നുമറിയാം. വാസ്തവം പറയുകയാണെങ്കിൽ നമുക്കിപ്പോഴും ഈ പ്രക്രിയയുടെ ആദ്യമേത് അവസാനമേത് എന്നു വെളിവായിട്ടില്ല. കാരണം, ഒരു നക്ഷത്രം നമുക്കു ഗോചരമാകുന്നതു് അതിൻെറ ചൂട് 2700 ഡിഗ്രിയോളമെങ്കിലുമാകുമ്പോഴാണ്. ഏററവും പ്രായം കുറഞ്ഞതും കൂടിയതുമായ നക്ഷത്രങ്ങൾ തണുത്തിരിക്കയാൽ നാമവയെ കാണുന്നില്ല. നമുക്കു ഗോചരമാകുന്ന കാലത്ത് അവ വളരെ വലിയ വാതകഗോളങ്ങളാണ്. ചിലപ്പോൾ നമ്മുടെ സൂര്യനേക്കാൾ വലിപ്പമുള്ളവയും സാന്ദ്രത കുറഞ്ഞവയുമാണ്. ഈ വാതക

ഗോളങ്ങൾ സങ്കോചിക്കുമ്പോൾ അവയുടെ സാന്ദ്രത കൂടുകയും ചൂട് വർദ്ധിക്കുകയും ചെയ്യുന്നു. (1979 ജൂൺമാസം രണ്ടാമത്തെ ആഴ്ചയിൽ മാതൃഭൂമി ദിനപത്രത്തിൽ സൂര്യന്റെ വലിപ്പം 13 ലക്ഷം കിലോമീററായി കുറഞ്ഞിരിക്കുന്നു എന്ന് വായിച്ചതായി, സന്ദർഭവശാൽ ഓർക്കുന്നു.) ഈ ചൂട് ഏതാണ്ട് മുപ്പതിനായിരം ഡിഗ്രിവരെയാവാം. ഏതുതരം ഊർജ്ജത്തിനും, പ്രത്യേകിച്ച് വെളിച്ചത്തിന്— മാസ് ഉണ്ട്. വെളിച്ചം പ്രസരിപ്പിച്ചുകൊണ്ടേയിരിക്കുന്ന നക്ഷത്രങ്ങൾ (സൂര്യനും) കാലക്രമേണ മാസ് കുറഞ്ഞു കുറഞ്ഞ് സങ്കോചാവസ്ഥയിലാവുന്നു. അപ്പോൾ അവയുടെ സാന്ദ്രതക്ക് വലിയ വ്യത്യാസമില്ലെങ്കിലും ചൂട് കുറയുന്നു. പിന്നീട് പതുക്കെപ്പതുക്കെ നമ്മുടെ ദൃഷ്ടിയിൽനിന്നു മറയുന്നു. *ചൂട് കുറയുന്നതും കൂടുന്നതുമനുസരിച്ച് അവയുടെ ഘടനയിലും മാററം വരുന്നു. വെളിച്ചത്തിന്റെ നിറം മാറുന്നതോടൊപ്പം ചില ധാതുക്കൾ പ്രത്യക്ഷമാകയും, മററു ചിലവ അപ്രത്യക്ഷമാകയും ചെയ്യുന്നു. ചൂട് നാലായിരം ഡിഗ്രിയോടടുക്കുമ്പോൾ ലോഹങ്ങളാണ് ഏററവുമധികം കാണപ്പെടുന്നതെങ്കിലും ഹൈഡ്രജനും പ്രത്യക്ഷപ്പെടാൻ തുടങ്ങുന്നു. ചൂട് അതിലധികമാവുമ്പോൾ ലോഹങ്ങളുടെ സ്ഥാനം ഹൈഡ്രജൻ അപഹരിക്കുന്നു. (ഹൈഡ്രജനാണ് ജലത്തിന്റെ പ്രധാന ഘടകമെന്ന കാര്യം ഓർക്കുക.) ആദ്യം കനം കൂടിയതും പിന്നീട് കുറഞ്ഞതുമായ ലോഹങ്ങൾ അപ്രത്യക്ഷപ്പെടുന്നു. ഏററവും വലിയ താപോഷ്ണസ്ഥിതിയിൽ ഏററവും കനം കുറഞ്ഞ വാതകങ്ങളായ ഹൈഡ്രജനും ഹീലിയവും മാത്രം ശേഷിക്കുന്നു. വീണ്ടും ചൂട കുറയുമ്പോഴാകട്ടെ ധാതുക്കൾ വീണ്ടും പ്രത്യക്ഷപ്പെടാൻ തുടങ്ങുന്നു. ജീവധാതുവിന്റെ ആധാരമായ കാർബൺ അപ്പോഴാണ് പ്രത്യക്ഷപ്പെടുന്നത്. അതായത് കനംകൂടിയ ധാതുക്കൾ ചൂട് വർദ്ധിക്കുമ്പോൾ വിഭജിച്ച് കനംകുറഞ്ഞവയായി മാറുന്നു. അവ തണുക്കുമ്പോൾ (ഹൈഡ്രജനും ഹീലിയവും) കൂടിചേർന്ന് പുതിയ ധാതുക്കൾ ആവിർഭവിക്കുന്നു. ധാതുക്കൾക്ക് രൂപാന്തരം വരുന്നേയുള്ളു. അവ നശിക്കുന്നില്ല

നക്ഷത്രത്തിനകത്തെ സമ്മർദ്ദം, ഓരോ ആററത്തിലും പരസ്പരം വർത്തിക്കുന്ന ഗുരുത്വാകർഷണ ശക്തി, നക്ഷത്രത്തിന്റെ സങ്കോചം ഹേതുവായി ഉല്പാദിക്കപ്പെടുന്ന താപം എന്നിവ ലാബറട്ടറിയിൽ അതേപടി ഉല്പാദിപ്പിക്കുക സാദ്ധ്യമല്ലാത്തതിനാൽ ധാതുക്കളുടെ പുനഃസൃഷ്ടിയെക്കുറിച്ചുള്ള അറിവ് ഇപ്പോഴും പരിമിതമായിത്തന്നെ കിടക്കുന്നു. എന്നാൽ അവയുടെ വിഭജനത്തെക്കുറിച്ച് ഏതാണ്ടെല്ലാ കാര്യങ്ങളും ലാബാട്ടറി ഗവേഷണങ്ങൾമൂലം അറിയാൻ കഴിയും. പ്രത്യേകിച്ചും പ്രകൃതിയിലുള്ള, റേഡിയോ ആക്ടീവ് ധാതുക്കളുടെ കണ്ടുപിടുത്തത്തിനു ശേഷം. ഇവയുടെ വിഭജനഫലമായി ഉണ്ടാവുന്ന ധാതുക്കൾ ആദ്യമുണ്ടായിരുന്നവയെ അപേക്ഷിച്ച് കനം കുറഞ്ഞവയാണ്. ഒരു ധാതു ഒരു വലിയ കഷ്ണവും കുറെ കനംകുറഞ്ഞ ആററങ്ങളുമായിട്ടാണ് വിഭജിക്കപ്പെടുന്നത്. ഈ കനം കുറഞ്ഞ ആററം മിക്കപ്പോഴും ഹീലിയമായിരിക്കും. വലിയ കഷ്ണം ഒരു പുതിയ റേഡിയോ ആക്ടീവ്ധാതുവായി വർത്തിക്കുകയോ ഇലക്ട്രിക് ചാർജ്ജ് ഉല്പാദിപ്പിക്കുകയൊ ചെയ്യും. ഈ മാററത്തോടൊപ്പം മനുഷ്യന്റെ നയനേന്ദ്രിയത്തിനു ഗോചരമല്ലാത്ത ഒരു പ്രകാശരശ്മിയും പ്രസരിക്കുന്നു. ആദ്യത്തെ അൺസ്റ്റേബിൾ റേഡിയോ ആക്ടീവ്ധാതു ഒരു സ്റ്റേബിൾ നോൺ റേഡിയോ ആക്ടീവ്ധാതുവാകുന്നതുവരെ ഈ സ്വാഭാവിക വിഭജനപ്രക്രിയ തുടർന്നുപോകുന്നു.

ഒരു ആററത്തെക്കുറിച്ചുള്ള നമ്മുടെ അറിവ് പ്രതീകാത്മകമാണ്. മാതൃകകളിലൂടെ പഠിക്കുമ്പോൾ കരുതുമ്പോലെ, അതിന്ന് പ്രത്യേകമായ രൂപമില്ല. എങ്കിലും പഠനസൌകര്യത്തിനുവേണ്ടി അതിനെ ഇങ്ങനെ വരച്ചുകാണിക്കാം.

ചിത്രം ഒന്ന്:— ആററത്തിന്റെ ഘടന.

ചിത്രം രണ്ട്:— തരംഗ, കണ ന്യായങ്ങൾ തെളിയിക്കാനുള്ള, പ്രതീകാത്മകമായ ഘടന.




ചിത്രം 1



ചിത്രം 2

* ഭൂമി സൂര്യനിൽനിന്ന് ചുട്ടുപഴുത്ത ധാതുരൂപത്തിൽ പൊട്ടിത്തെറിച്ച ശേഷം, അധിവാസയോഗ്യമായ ഗ്രഹമായിത്തീരാൻ 200 കോടി വർഷങ്ങൾ വേണ്ടിവന്നു എന്ന് ഊഹിക്കപ്പെടുന്നു.

ഏതു ധാതുവിന്റേതായാലും, ആററത്തിന്റെ ഘടന ഇതേ മാതൃകയനുസരിച്ചിരിക്കും. അവയുടെ കേന്ദ്രം അഥവാ ന്യൂക്ലിയസ്സ് +ve ചാർജ്ജുള്ള പ്രോട്ടോണുകളാലും, അതുതന്നെ ന്യൂട്രോണുകളാലും നിർമ്മിക്കപ്പെട്ടിരിക്കുന്നു. ന്യൂട്രോണുകളാണ് ആററത്തിന്റെ മാസ് നിശ്ചയിക്കുന്നത്. എന്നാൽ ആററത്തിന്റെ മുഴുവൻ വ്യാപ്തി വെച്ചുനോക്കുമ്പോൾ, അവയുടെ സംഖ്യ വളരെ തുച്ഛമാണെന്നു് കാണാം. (ന്യൂട്രോൺ ഒരു പ്രത്യേക ചാർജ്ജ് ഇല്ലാത്ത ആകർഷണവികർഷണ സ്വഭാവമില്ലാത്ത നിർവ്വികാരിയാണ്.) ന്യൂക്ലിയസ്സിനു ചുററുമുള്ള വൈദ്യുത തലത്തിൽ –ve ചാർജ്ജുള്ള ഇലക്ട്രോണുകളുണ്ട്. ഇലക്ട്രോണുകളും പ്രോട്ടോണുകളും ചേർത്താൽ ആകത്തുക ന്യൂട്രൽ ആയിരിക്കും—(അതായതു് പ്രോട്ടോണുകളുടേയും ഇലക്ട്രോണുകളുടേയും എണ്ണം ഒന്നുതന്നെയായിരിക്കും.) നിശ്ചിത വേവ്ലംഗ്ത്തുള്ള ഒരു പ്രകാശരശ്മികൊണ്ടു് ഇലക്ട്രോണുകളെ വൈബ്രേററ് ചെയ്യിക്കുമ്പോൾ അതതു് ആററത്തിന്റെ സ്വഭാവമനുസരിച്ച്, പ്രത്യേക വേവ്ലംഗ്ത് ഉള്ള പ്രകാശരശ്മികളെ പ്രസരിപ്പിക്കാനും ഉൾവലിക്കാനും (emission & absorption) അതിനു കഴിയും. ഇലക്ട്രോണുകൾ കേന്ദ്രത്തിനു ചുററും വേഗത്തിൽ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. അവയിൽനിന്നു് ഒരു ഇലക്ട്രോൺ പുറംതള്ളപ്പെടുമ്പോൾ ഒരു നെഗററീവ് ചാർജ്ജ് കുറഞ്ഞുപോയ ആററം +ve ആകുന്നു. ഇതിനെ വൈബ്രേററ് ചെയ്യിക്കാൻ മറെറാരു വേവ്ലംഗ്തിലുള്ള പ്രകാശരശ്മിക്കു കഴിയും. എന്നാൽ ആദ്യത്തേതിൽനിന്നു് തികച്ചും വിഭിന്നമായിരിക്കും അതിന്റെ സ്പെക്ട്രം. ഈ പ്രക്രിയയുടെ നിരന്തര ആവർത്തനം ഇലക്ട്രോണുകളെ മുഴുവൻ നീക്കംചെയ്തു് നഗ്നങ്ങളായ ന്യൂക്ലിയസ്സുകളെ ശേഷിപ്പിക്കുന്നു. ഇവയാൽമാത്രം നിർമ്മിക്കപ്പെട്ട ധാതുക്കൾ ആദ്യമുണ്ടായ ധാതുക്കളിൽനിന്നു വ്യത്യസ്തമാകാതെ വയ്യ. അയൊണൈസേഷൻ ന്യൂക്ലിയസ്സിലുമാകാമെന്നു് ലാബറട്ടറികൾ തെളിയിച്ചിട്ടുണ്ട്.

ഈ സിദ്ധാന്തങ്ങളെല്ലാം വിശ്വാസ്യതരായ ശാസ്ത്രജ്ഞന്മാർ ഗവേഷണങ്ങൾ മൂലം തെളിയിച്ചവയാണ്. നാമവയൊക്കെ വിശ്വസിക്കുകയും ചെയ്യുന്നു. ഇവിടെ ഒരു ചോദ്യം വരുന്നു. ഒരു നക്ഷത്രത്തിന്റെ ധാതുക്കൾ പൂർണ്ണമായും വിഭജിക്കപ്പെട്ടു് അയോണിക് സ്റേറററിലിരിക്കുമ്പോൾ അതു് ആദ്യമാണോ അന്ത്യമാണോ എന്നെങ്ങനെയറിയാം. അഭ്രാവസ്ഥയിലാണ് തുടക്കം. പിന്നീടു് സ്ഥിരധാതുക്കളായി മാറുന്നു. ഈ സ്ഥിര ധാതുക്കളുടെ ഘടകങ്ങളായ ഓരോ ആററവും മേല്പറഞ്ഞ രീതിയിൽ വിഭജിക്കപ്പെടാവുന്നതാണ്. വിഭജനംകൊണ്ടു് ധാതുവിനെ വീണ്ടും അഭ്രാവസ്ഥയിലെത്തിക്കാം. തുടക്കവും ഒടുക്കവും ഒന്നുതന്നെ. തണുത്തുറഞ്ഞ ഒരു നക്ഷത്രം (സ്ഥിരധാതുക്കളുടെ ആവിർഭാവത്തിനു ശേഷം തണുത്ത ഒന്നു്) നമ്മുടെ ദൃഷ്ടിക്കു ഗോചരമല്ലാതാവുന്നു എന്നു നേരത്തെ പറഞ്ഞുവല്ലൊ. ഇവിടെ നമ്മുടെ അജ്ഞാനം പൂർണ്ണമാകുന്നു. ആ നക്ഷത്രത്തിനെന്തുപററി. അതു വീണ്ടും അഭ്രാവസ്ഥയിലേക്കു തിരിക്കുമോ? എന്നിട്ടു് വീണ്ടുമൊരു നക്ഷത്രമായി യുഗങ്ങൾക്കുശേഷം പ്രത്യക്ഷപ്പെടുമോ? അതുവരെ അതിനെന്തു സംഭവിച്ചു? പുതിയ ധാതുക്കളുടെ ആവിർഭാവത്തോടെ അവിടെയും ജീവൻ ആരംഭിച്ചുവോ? നക്ഷത്രത്തിന്റെ ആരംഭമെന്നു നാം കരുതിയ അയൊണൈസ്ഡ് സ്റേറററ്—പരിപൂർണ്ണ വിഭജനംകൊണ്ടു് നശിച്ച ഒരു ഗോളത്തിന്റെ അവസാനമായിക്കൂടേ? സ്ഥിരധാതുക്കളോടുകൂടി അപ്രത്യക്ഷമായ നക്ഷത്രം ഒരു പുതിയ ജീവിതത്തിന്റെ, ഒരു പുതിയ പ്രപഞ്ചത്തിന്റെ തുടക്കമായിക്കൂടേ? ഏതാണ് തുടക്കം, ഏതാണു അവസാനം? (വ്യാഴത്തിൽ ജീവന്റെ ആധാരമായ കാർബണിന്റെ അളവ് കൂടാൻ തുടങ്ങിയിരിക്കുന്നതായി ശാസ്ത്രം പറയുന്നു, അവിടെ പുതിയൊരു ലോകം ആരംഭിക്കുകയാവാം.) കോഴിയോ മുട്ടയോ ആദ്യം ജനിച്ചതു്? ചോദ്യം പഴയതുതന്നെ. ചോദിക്കുന്നതു് ബുദ്ധിയുറയ്ക്കാത്ത ശിശുവല്ല. ഏതെങ്കിലുമൊരുത്തരംകൊണ്ടു് തൃപ്തനാകുന്ന മന്ദബുദ്ധിയുമല്ല. ബുദ്ധിശാലിയും വിചാരശീലനും ഗവേഷണപടുവുമായ ആധുനിക ശാസ്ത്രജ്ഞൻ ഉത്തരമാകട്ടെ, രണ്ടിനും ഒന്നുതന്നെ ഒരു പുനർജ്ജന്മസിദ്ധാന്തം. ശാസ്ത്രീയമായി തെളിയിക്കപ്പെടേണ്ട സത്യം.

"ഒരു മൺകട്ടയുടെ തത്വമറിഞ്ഞാൽ എല്ലാററിന്റേയും തത്വമറിഞ്ഞു" എന്നാണ് ഛാന്ദോഗ്യ ഉപനിഷത്തു് പറയുന്നതു്. അതിലെത്രത്തോളം സത്യമുണ്ടെന്നു് നമുക്കു പരിശോധിക്കുക.

---

# സമഷ്ടി

അതിസൂക്ഷ്മമായ വൈറസ് മുതൽ സ്ഥൂലമായ മനുഷ്യശരീരംവരെ എല്ലാം—ഒരു ചെറിയ ആററം മുതൽ പ്രപഞ്ചകടാഹംവരെ സകലവും—മൌലികമായി ഒരേ ഒരച്ചിൽ വാൎത്തിരിക്കുന്നു. ഒരേ നിൎണ്ണായകശക്തി എല്ലാററിലും വൎത്തിക്കുന്നു. ജീവനുള്ളതോ ജീവനില്ലാത്തതോ ആയ ഓരോന്നും ഒരു സംഘാതം. അവ വിഘടിക്കുന്നു. സൎവ്വത്ര രൂപം മാറുകയും പൂൎവ്വാവസ്ഥയെ പ്രാപിയ്ക്കുകയും ചെയ്തുകൊണ്ടേ ഇരിക്കുന്നു. വെള്ളവും ശിലയും ചെടിയും പുഴുവും മനുഷ്യനുമായി പരിണമിച്ചതു് ഒരേ ധാതു. വായുവും അഗ്നിയും ചൂടും വെളിച്ചവും ഇലക്ട്രോ മാഗ്നററിക്‌ഫോഴ്സും, ചിന്താശക്തിയും, ബയോളജിക്കൽ എനർജിയുമെല്ലാം ഒരേ നിൎണ്ണായകശക്തി. മനുഷ്യബുദ്ധി ഇതുവരെ അപഗ്രഥന വിഷയമാക്കിയ എല്ലാ ശാസ്ത്രവും ഒരേ നിയമമനുസരിച്ച നടക്കുന്നു. ആ നിയമം—ആ സമഷ്ടിശക്തി — സമഷ്ടിബുദ്ധി—സമഷ്ടിജീവൻ ബുദ്ധിക്കതീതനായിത്തന്നെ ഇന്നും വൎത്തിക്കുന്നു. അതുകൊണ്ടാണല്ലൊ ഏതു പ്രശ്നത്തിനും ഒടുവിൽ കോഴിയോ മുട്ടയോ എന്ന ചോദ്യംതന്നെ ബാക്കി നിൽക്കുന്നതു്.

ഓരോ ശാസ്ത്രവും—പ്രകൃതിശാസ്ത്രം, ജീവതന്ത്രം, രസതന്ത്രം, ഊർജ്ജതന്ത്രം, ഖഗോളശാസ്ത്രം, ശരീരശാസ്ത്രം, എന്നുവേണ്ട സകലതും, മൌലികമായി ഏകത്വത്തെ വിളംബരം ചെയ്യുന്നു. അതേ സമയത്തു് സൂക്ഷ്മസൂക്ഷ്മമായി ശേഷിക്കുന്ന അനേകത്വത്തെ അനാഛാദനം ചെയ്യുകയാണ് ഇമ്യൂണോളജി ചെയ്യുന്നതു്; അതിന്റെയും പരമലക്ഷ്യം അനേകത്വത്തെ നീക്കി ഏകത്വത്തെ കാണൽ തന്നെ. അതിനാണല്ലൊ ആവരണങ്ങൾ മാററിമാററി ''നേതി നേതി'' മാർഗ്ഗത്തിൽക്കൂടിയുള്ള യാത്ര.

സ്പന്ദങ്ങളുടെ, ചലനങ്ങളുടെ, ഭ്രമണങ്ങളുടെ ആകൎഷകയാണ് നാം നിരീക്ഷണവിധേയമാക്കിയതത്രയും. ഘടകങ്ങളിലേതെങ്കിലുമൊന്നിന്റെ അതിസൂക്ഷ്മമായ ഒരു കണികയുടെ സ്ഥാനഭ്രംശം യഥാൎത്ഥവസ്തുവിന്റെ സ്വഭാവത്തിനു് മാററം വരുത്തുന്നു; ചൂടും ശക്തിയുമുൽപ്പാദിപ്പിക്കുന്നു. അതേ സമയത്ത് ലോ ഓഫ് കൺസർവേഷൻ ഓഫ് എനർജി അനുസരിച്ചു്, ആകൎഷക—ശക്തിയുടേയും ദ്രവ്യത്തിന്റേയും—ക്കു് മാററം വരാൻ നിവൃത്തിയില്ല. (ഭാരം × ഭാരഭുജം = ശക്തി × ശക്തിഭുജം എന്ന ഇക്വേഷനനുസരിച്ചു് ഭാരവും ശക്തിയും ഒന്നാവാതെ തരമില്ലല്ലൊ. ഇതേ തത്വമനുസരിച്ചാണ് മാർക്സിനെപ്പോലുള്ള ഭൌതികവാദികൾ ദ്രവ്യവും ശക്തിയുമൊന്നാണെന്നും വില്പനയും വാങ്ങലും ഒന്നാണെന്നും സമൎത്ഥിച്ചിട്ടുള്ളതെന്നു് ശ്രദ്ധേയമാണ്.) മറെറാരു ഭാഷയിൽ പറഞ്ഞാൽ ശൂന്യത്തിൽനിന്നു് സൃഷ്ടിയുണ്ടാവുക എന്നതു് യുക്തിവിരുദ്ധമാണ്. ഉള്ളതു് ഇല്ലാതാവുക, ഇല്ലാത്തതുണ്ടാവുക എന്ന രണ്ടു കാര്യങ്ങൾ യുക്തിപൂൎവ്വമാലോചിക്കുമ്പോൾ അസംഭവ്യമാണ്. ഉള്ളതൊക്കെ പണ്ടേ ഉണ്ടു്. ഇനിയുമുണ്ടായിരിക്കയും ചെയ്യും. ഈ ഉള്ളതു്—ഈസത്ത എന്താണെന്നാണ് പ്രശ്നം.

നമുക്കു ചുററും കാണുന്ന എന്തിനും ജനനവും വളൎച്ചയും ക്ഷയവും നാശവുമുണ്ടു്. ഇതു് വൃത്താകാരത്തിൽ ഭ്രമണരൂപത്തിൽ തുടൎന്നുകൊണ്ടേ ഇരിക്കുന്നു.

<u>ഉദാഹരണം:—</u>




ബീജത്തിൽനിന്നു വന്ന വൃക്ഷം പുതിയ തലമുറയ്ക്കു് ബീജമുല്പാദിപ്പിച്ചു് ക്ഷയിച്ചു നശിക്കുന്നു. മൃഗങ്ങളും പക്ഷികളും, മനുഷ്യനും എല്ലാം അതുതന്നെ ചെയ്യുന്നു. വെള്ളത്തുള്ളി കടലിൽനിന്നു് ആവിയായി പൊങ്ങിയതു് ജലകണമായി മടങ്ങിവരാൻ മാത്രം. മലകളിൽ മഞ്ഞുകട്ടകളുരുകിയിറങ്ങിയും നദികളൊഴുകിയും അവയും കാലാന്തരത്തിൽ പൊടിഞ്ഞുപൊടിഞ്ഞു സമുദ്രത്തിൽ നിക്ഷേപിക്ക

പ്പെടുന്നു. അടുക്കടുക്കായി വീണ ഈ മണൽത്തരികൾ കല്ലിച്ചു കുമ്പാരമായി ഭാവിതലമുറയുടെ പർവ്വതങ്ങളാകുന്നു. (അവയാണ് പ്രകൃതി സംഭരിച്ചുവെച്ച ചരിത്ര ഖനികൾ അനേകലക്ഷം വർഷങ്ങൾക്കു ശേഷം വരുന്ന തലമുറകൾക്ക് സത്യാന്വേഷണത്തിനുവേണ്ടി ഒരുക്കപ്പെട്ട ഫോസിലുകൾ) ദൃശ്യപ്രപഞ്ചം അഭ്രാവസ്ഥയിൽനിന്നുത്ഭവിച്ച ചരിത്രം എടുത്തുപറയേണ്ടതില്ലല്ലോ. ഇങ്ങനെ സമസ്ത പദാർത്ഥങ്ങളുടേയും ആദിയും അന്തവും ഒന്നുതന്നെ. നിശ്ചലാവസ്ഥയും അതിദ്രുതചലനവും ഒററ നോട്ടത്തിൽ ഒരുപോലിരിക്കുമല്ലോ.

സ്ഥൂലമായ ഒന്നു് സൂക്ഷ്മാവസ്ഥയിലേക്ക് തിരിച്ചുപോകുന്നത്—ഒരു സംഘാതം വിഘടിക്കുന്നത്—ആണു് മരണം അല്ലെങ്കിൽ നാശം. കാര്യത്തിൽനിന്നു് കാരണത്തിലേക്കുള്ള പ്രതിപ്രവർത്തനം. കാര്യം കാരണത്തിന്റെ രൂപാന്തരമാകുന്നതെങ്ങനെയോ അതേപോലെ കാരണം കാര്യത്തിന്റെ രൂപാന്തരവുമാണെന്നു് മേൽപ്രസ്താവിച്ച എല്ലാ ഉദാഹരണങ്ങളും കാണിക്കുന്നു. ഇതനുസരിച്ച് കാര്യകാരണങ്ങൾ വ്യത്യസ്തങ്ങളല്ലെന്നു മാത്രമല്ല ഈ പ്രക്രിയകൾക്കൊന്നിനുംതന്നെ ആദിയോ അന്തമോ ഉണ്ടാവാനും വയ്യ.

ഉദാഹരണങ്ങൾ:—




ഒരു താഴ്ച്ചക്ക് ഒരുയർച്ചയുണ്ടു്. ഒരു തിരയുയരുമ്പോൾ ഒന്നു താഴാതെ വയ്യ (തരംഗന്യായം). ഒന്നിന്റെ നാശം മറെറാന്നിന്റെ ഉത്ഭവം. ഒന്നിന്റെ പ്രഭവം മറെറാന്നിന്റെ പ്രലയം.

മൃദോജാതം ഘടശരാവാദ്യപ്യയകാലേ മൃദ്ഭാവമപ്യേതി
ഏവം ക്രമേണ സൂക്ഷ്മം സൂക്ഷ്മതരംചാനന്തരം കാരണമപീന്യസർവ്വം
കാര്യജാതം പരമകാരണം പരമസൂക്ഷ്മം ച ബ്രഹ്മാപ്യേതി.

(ബ്ര. സൂ. ശം. ഭാ. 2, 3, 4.)

ഈ സാർവ്വത്രിക നിയമമനുസരിച്ച് ഉള്ളതെല്ലാം സൂക്ഷ്മകാരണത്തിലേക്കു വിലയിച്ച്, ആ രൂപത്തിൽ നിലനില്ക്കുകയും സന്ദർഭം വരുമ്പോൾ വീണ്ടും സ്ഥൂലരൂപത്തിൽ ആവിർഭവിക്കുകയും ചെയ്യും. ഈ ആവിർഭാവത്തിനു മുമ്പ് ഒരു ഗർഭാവസ്ഥ—അല്പകാലത്തെ അവ്യക്താവസ്ഥ ധാതുവിനും മനുഷ്യനും മൃഗത്തിനും ചെടിക്കും, നക്ഷത്രത്തിനും ബാധകമാണെന്നിരിക്കെ പ്രപഞ്ചത്തിനും അതു കൂടാതെ വയ്യ. പട്ടമെത്തുമ്പോഴുള്ള ഈ ഗർഭിതാവസ്ഥ—പ്രലയാവസ്ഥയെക്കുറിച്ച് മതഗ്രന്ഥങ്ങൾ പ്രസ്താവിക്കുന്നു.

വൃക്ഷമെന്ന സ്ഥൂലരൂപം തന്നെയാണ് ബീജത്തിന്റെ ഗർഭാവസ്ഥയിൽ അന്തർഭവിച്ചു കിടക്കുന്നതു്. മനുഷ്യൻ അതിസൂക്ഷ്മമായ ഒരണ്ഡത്തിൽ ഒതുങ്ങിയിരുന്നു. (ഏകകോശ ജീവിമുതൽ മനുഷ്യൻ വരെയുള്ള പരിണാമചരിത്രം ഗർഭീകൃത മനുഷ്യശിശു ഒരളവു് കടന്നുപോരുന്നു.) ഈ നിലയിൽ നോക്കുമ്പോൾ ഒരററത്ത് ജീവാണുമുതൽ മറേറ അററത്ത് സിദ്ധപുരുഷൻ (ഉദാ:—യേശു, ബുദ്ധൻ, നബി, കൃഷ്ണൻ, etc., etc ) വരെ ഒരേ ഒരു ജീവിതമായിരിക്കണം. ഒരു ജീവാണു പരിണമിച്ച് ചെടിയും തിര്യക്കും, മനുഷ്യനുമായി, പരിണാമപ്രക്രിയയുടെ പടികൾ എപ്രകാരം കടന്നുപോന്നുവോ അപ്രകാരം തന്നെ ഏററവും മന്ദബുദ്ധി പ്രാകൃതനായ ആദിമനുഷ്യനിൽ തുടങ്ങി വികസിച്ചു വികസിച്ച് സിദ്ധപുരുഷനിലേക്കെത്തുന്നു. ഈശ്വരപുത്രനാകുംവരെയുള്ള പരിണാമത്തിന്റെ ഒരു നീണ്ട ചങ്ങല. അതിന്റെ

ഒരാററത്ത് സിദ്ധപുരുഷനുണ്ടെങ്കിൽ, ബീജത്തിൻേറയും വൃക്ഷത്തിൻേറയും,—കോഴിയുടേയും മുട്ടയുടേയും—ന്യായപ്രകാരം ആദ്യത്തിലും സിദ്ധപുരുഷനുണ്ടാകാതെ വയ്യ. സിദ്ധപുരുഷൻെറ ഗർഭിതാവസ്ഥയായി ജീവാണുവിനെ കണക്കാക്കുന്നപക്ഷം ഒരു ജീവാണുവിൽ ചുരുണ്ടിരുന്ന അതേ സത്ത, അതേ ബുദ്ധി, അതേ പ്രകാശമാണ് ചുരുൾനിവന്ന് സിദ്ധപുരുഷനായതു്. പ്രപഞ്ച ഭണ്ഡാരത്തിൽ പദാർത്ഥത്തിൻെറ ലേശാംശമോ ശക്തിയുടെ കണികപോലുമോ കൂട്ടാനും കുറയ്ക്കാനുമാവില്ലെങ്കിൽ—ആദിയിലെ ജീവാണുവിൽത്തന്നെ ഈ സിദ്ധപുരുഷൻെറ ആത്മചൈതന്യം നിർല്ലീനമായിരിക്കേണ്ടതാണ്. അതു് അനുഭവങ്ങളിൽക്കൂടി വികസിക്കുന്നു. അല്ലാതെ പെട്ടെന്നു വന്നുചേർന്ന ഒന്നാവാൻ ലോ ഓഫ് കൺസർവേഷൻ ഓഫ് എനർജി സമ്മതിക്കുന്നില്ല. ഈ പരമതത്വം ഗ്രഹിച്ചവൻ ജീവാണുവിനെപ്പോലും സ്നേഹിക്കുന്നവനും, താൻതന്നെ ഈശ്വരൻ എന്ന ബോധമുദിച്ചവനുമാകാതെ വയ്യ. അതാണ് ക്രിസ്തുവും, കൃഷ്ണനും, നബിയുമൊക്കെ കാണിച്ചുതന്ന സത്യം.

ചിച്ഛക്തി ഒരു ബീജമായി, ഗർഭമായി അന്തർഭവിച്ച് പിന്നീട് ആവിർഭവിച്ച് ഇക്കാണുന്ന പ്രപഞ്ചമായി. പ്രപഞ്ചത്തിൽ പ്രകാശിതമായിക്കാണുന്ന ബുദ്ധിസമഷ്ടി—ആകത്തുക—ആദ്യം അന്തർഭവിച്ച ചൈതന്യത്തിൻെറ വികാസമായിരിക്കണം. ഇതത്രെ, ഈ ചൈതന്യമത്രെ ഈശ്വരൻ. അതിൻെറ പരിണാമമാണ ഈ സമസ്തപ്രപഞ്ചവും. (കാരണവും കാര്യവുമൊന്നെങ്കിൽ ഈശ്വരനും പ്രപഞ്ചവും ഒന്നു്, എന്ന സാംഖ്യദർശനം ഇതാണ് സമർത്ഥിക്കുന്നതു്.) അതിനെ നമുക്കെന്തു പേർ വേണമെങ്കിലും വിളിക്കാം. അതു് ആദിയിലേ ഉണ്ടു്; എന്നുമുണ്ടായിരിക്കയും ചെയ്യും എന്നു പറയുന്നതു് യുക്തിക്കു നിരക്കാത്ത പാഴ്‌വാക്കല്ല. യുക്തിയുക്തം ചിന്തനംചെയ്തു കിട്ടുന്ന ഉത്തരമാണ്.

“നാം ജീവിക്കുന്നതും വർത്തിക്കുന്നതും വ്യാപരിക്കുന്നതും അവനിൽ.” “ഈശ്വരനിൽനിന്നുത്ഭവിച്ച് ഈശ്വരനിലേക്കുതന്നെ മടക്കം” ജഡപദാർത്ഥം, വിചാരം, ശക്തി, ബുദ്ധി, സ്നേഹം, വെറുപ്പ്, ഇവയെല്ലാം ഒരേ സത്തയുടെ പ്രകാശനം. സൂര്യതാരകങ്ങളും ഭൂമിയും ചന്ദ്രനും വർഷവും വായുവും അഗ്നിയും അവൻ. പുരുഷനും യുവാവും ബാലനും സ്ത്രീയും അവൻ.

## ഈശ്വര സങ്കല്പം

സ്വാഭാവികമായും ഇവിടെ ഒരു ചോദ്യം വരാം. തികച്ചും ന്യായമായ സംശയം — “ഒരു വെറും പരമാണുവോ സർവ്വവ്യാപിയെന്ന പദത്തിനർത്ഥം......അതോ ഈശ്വരൻ ?”

പരമാണു എത്രതന്നെ സൂക്ഷ്മമെങ്കിലും രണ്ടു പരമാണുക്കൾക്കിടയിൽ ഒരു വിടവുണ്ടു്. അത്യന്തം സൂക്ഷ്മമായ ഒരു വിടവു്. അതാരുനികത്തും? ആധുനികന്മാർ “ഈഥർ” എന്നു പറഞ്ഞേക്കാം. ഈഥറും പരമാണുഘടിതമാണെന്ന കാര്യം വിസ്മരിക്കരുതു്. അപ്പോൾ അതിനിടയിൽ ആരു നികത്തും ഈ ചോദ്യം പ്രസക്തമാണ്. പരമാണുവാണ് ഈശ്വരൻ എന്നു വ്യാഖ്യാനിക്കാതിരിക്കുക. പരമാണുവും ഈശ്വരൻ തന്നെ എന്നതാവണം വ്യാഖ്യാനം.

അത്യന്താധുനിക ശാസ്ത്രങ്ങളുടെ ആവിർഭാവത്തിനുമുമ്പ് ഋഷിമാരും പ്രവാചകന്മാരും അവരവരുടെ ഈശ്വര സങ്കല്പത്തെക്കുറിച്ചും പ്രപഞ്ചോല്പത്തിയെക്കുറിച്ചും പറയുകയുണ്ടായിട്ടുണ്ടു്. വിശ്വമതങ്ങളിൽ നാലെണ്ണത്തിൽനിന്നു് ചില ഭാഗങ്ങൾ ഉദ്ധരിച്ച് അവയും ആധുനിക ശാസ്ത്രവും തമ്മിൽ ഒരു താരതമ്യപഠനം നടത്താനാണ് എൻെറ യത്നം. അദ്ധ്യാത്മികതയും ഭൌതികതയും എത്രമാത്രം അടുത്തുനിൽക്കുന്നു എന്നു് നോക്കുക.

I ഹഫീസ്സൈത് എം. എ. പി. എച്ച്. ഡി. യുടെ “പ്രവാചകനായ മുഹമ്മദ് ഇങ്ങനെ പറഞ്ഞു” എന്ന ഗ്രന്ഥത്തിൽ നിന്നു് ചില ഭാഗങ്ങൾ.

(1) ഈശ്വരൻ പറയുന്നു: ഞാൻ വിശ്വസ്തനെന്നു കരുതുന്ന വ്യക്തി; അവൻ എന്തുകൊണ്ടു് കേൾക്കുന്നുവോ ആ ശ്രവണശക്തിയാണ് ഞാൻ. അവൻ എന്തുകൊണ്ടു കാണുന്നുവോ ആ കാഴ്ചശക്തിയാണ് ഞാൻ. അവൻ എന്തുകൊണ്ടു് പിടിക്കുന്നുവോ ആ കയ്യും, എന്തുകൊണ്ടു് നടക്കുന്നുവോ ആ കാലും ഞാനാണ്.

(2) ഈശ്വരൻ ഒന്നേയുള്ളു. അദ്ദേഹം ഒരുമ ഇഷ്ടപ്പെടുന്നു.

(3) അല്ലയോ മനുഷ്യരേ. ശാന്തരായിരിക്കുവിൻ. ശബ്ദമുയർത്തിക്കൊണ്ടു് നിങ്ങളെത്തന്നെ പ്രക്ഷുബ്ധരാക്കാതിരിക്കുവിൻ. നിങ്ങൾ വിളിക്കുന്നതു് ചെവി കേൾക്കാത്തവനേയൊ ഇവിടെ ഇല്ലാത്തവനേയോ അല്ല. എല്ലാം കേൾക്കുകയും കാണുകയും ചെയ്യുന്നവനെയാണു്. അവൻ നിങ്ങളുടെ കൂടെയുണ്ടു്. നിങ്ങളാരോടാണോ പ്രാർത്ഥിക്കുന്നതു് അദ്ദേഹം നിങ്ങളുടെ ഒട്ടകത്തിൻെറ കഴുത്തിനേക്കാൾ അടുത്തായി നിങ്ങളോടൊപ്പമുണ്ടു്. (പ്രാചീന അറേബിയക്കാരോടാണു് അദ്ദേഹം പറഞ്ഞതെന്നോർക്കുക.)

(4) "ആദ്യം എന്താണുണ്ടായിരുന്നതു്?" പ്രവാചകൻ പറഞ്ഞു. "ഈശ്വരനുണ്ടായിരുന്നു. മററൊന്നുമുണ്ടായിരുന്നില്ല. അദ്ദേഹം തൻെറ ദിവ്യസിംഹാസനം സ്ഥാപിച്ചതു ജലത്തിനുമുകളിലാണു്. ഓരോന്നും അദ്ദേഹത്തിൻെറ ഓർമ്മയിൽ ലിഖിതപ്പെടുത്തിയിരിക്കുന്നു."

## II ബൈബിൾ.

(1) ആദിയിൽ ദൈവം സ്വർഗ്ഗവും ഭൂമിയുമുണ്ടാക്കി. ഭൂമിക്കു് രൂപമോ വ്യാപ്തിയോ ഉണ്ടായിരുന്നില്ല അഗാധങ്ങളിൽ ഇരുട്ടുമാത്രമായിരുന്നു. ഈശ്വരൻെറ ആത്മാവു് ജലത്തിനുമുകളിൽ ചലിച്ചു. ഈശ്വരൻ പറഞ്ഞു വെളിച്ചമുണ്ടാകട്ടെ. വെളിച്ചമുണ്ടായി (2) ദൈവം കല്പിച്ചു—ജലത്തിനു നടുവിൽ ഒരു മേൽപ്പുരയുണ്ടാവട്ടെ. അതു് ജലത്തെ വിഭജിക്കട്ടെ ദൈവം സൃഷ്ടിച്ച മേൽപ്പുര ജലത്തെ രണ്ടായി വിഭജിച്ചു ഒന്നു മുകളിലും ഒന്നു ചുവട്ടിലും. ദൈവം ആ മേൽപ്പുരയെ സ്വർഗ്ഗമെന്നു വിളിച്ചു. അദ്ദേഹം പറഞ്ഞു. സ്വർഗ്ഗത്തിന്നു താഴെയുള്ള ജലം ഒരു വശത്തേക്കു നീങ്ങി കരയുണ്ടാവട്ടെ. ആ കരയെ അദ്ദേഹം ഭൂമിയെന്നും, ഒരു വശത്തേക്കു നീങ്ങിയ ജലത്തെ സമുദ്രമെന്നും വിളിച്ചു. (3) ദൈവം കല്പിച്ചു ഭൂമിയിൽ എൻെറ മാതൃകയിൽ പുല്ലും വിത്തുല്പാദിപ്പിക്കുന്ന ചെടികളുമുണ്ടാവട്ടെ. ഫലം തരുന്ന വൃക്ഷങ്ങളുടെ വിത്തുകൾ എൻെറ മാതൃകയിൽ വളരട്ടെ. (4) സ്വർഗ്ഗത്തിൻെറ മേൽപ്പുരയിൽ വെളിച്ചങ്ങളുണ്ടാവട്ടെ. അവ പകലും രാത്രിയും ഉണ്ടാക്കട്ടെ. (5) ജലം, ചലിക്കുന്ന ജീവികളെ ധാരാളമുണ്ടാക്കട്ടെ. ഭൂമിക്കു് മുകളിൽ സ്വർഗ്ഗത്തിൻെറ മേൽപ്പുരയിൽ പറന്നുനടക്കുന്ന പക്ഷികളും ധാരാളമുണ്ടാവട്ടെ...........ദൈവം വലിയ തിമിംഗലങ്ങളേയും ചിറകുള്ള പക്ഷികളേയും അവൻെറ മാതൃകയിൽ സൃഷ്ടിച്ചു.................. (6) ദൈവം ഭൂമിയിലെ മൃഗങ്ങളെ അവൻെറ മാതൃകയിൽ സൃഷ്ടിച്ചു................ ദൈവം പറഞ്ഞു: "നമുക്കു് നമ്മുടെ പ്രതിരൂപത്തിൽ നമ്മുടെ മാതൃകയിൽ മനുഷ്യനെ സൃഷ്ടിക്കുക". അങ്ങിനെ ദൈവം തൻെറ പ്രതിരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ഏഴാം ദിവസം ദൈവം തൻെറ പ്രവൃത്തി നിർത്തി വിശ്രമിച്ചു; ..... ...... ...... ദൈവം മനുഷ്യനെ മണ്ണുകൊണ്ടുണ്ടാക്കി, അവൻെറ നാസാദ്വാരങ്ങളിലേക്കു് ജീവശക്തി ഉച്ഛ്വസിച്ചു. അങ്ങനെ മനുഷ്യനു് ജീവനുണ്ടായി ...... ...... ...... തോട്ടത്തിൻെറ നടുവിൽ ജീവൻെറ വൃക്ഷവും, നല്ലതും ചീത്തയും അറിയാനുള്ള ജ്ഞാനവൃക്ഷവുമുണ്ടായിരുന്നു. (ഏദൻ തോട്ടത്തിൽ) ...... ...... ...... ഞാനും എൻെറ പിതാവും ഒന്നുതന്നെ (സെൻറ് ജോൺ. 10 . 30) ...... ...... ...... ഞാൻ മുന്തിരിയാണു് ...... ...... ...... നിങ്ങൾ അതിൻെറ ശാഖകളും.

ആദ്യം ഈ രണ്ടു സങ്കല്പങ്ങളെ താരതമ്യപഠനം ചെയ്തശേഷം നമുക്കു മററു മതങ്ങളിലേക്കു കടക്കാം.

സൂക്ഷ്മപരിശോധനയിൽ നബിയും യേശുവും ഒരേ തായ്‌വേരിൽനിന്നാണു് തങ്ങളുടെ മതശാഖകൾ കെട്ടിപ്പടുത്തതെന്നു കാണാം. ഖുറാനിലും ബൈബിളിലും 'ആദി'പുരുഷൻ 'ആദാ'മാണു്. അറേബിയയിലെ മന്ദബുദ്ധികൾക്കു് മനസ്സിലാവുന്ന ഭാഷയിൽ വളരെ ചുരുക്കിയാണു് നബി പ്രപഞ്ചോല്പത്തിയെക്കുറിച്ചു പറയുന്നതു്. ഭൗതിക ജീവിതത്തിന്നാസ്പദവും ഉല്പത്തിസ്ഥാനവും ജലമാണു്. ജീവൻെറ ആരംഭം ജലത്തിൽനിന്നാണെന്നു് ബയോളജി തെളിയിച്ചുകഴിഞ്ഞതാണല്ലൊ. ചരിത്രം ഈശ്വരൻെറ ഓർമ്മയിലാണു്, രേഖപ്പെടുത്തിയിരിക്കുന്നതെന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണു്. സൂക്ഷ്മമായ വിത്തിൽ എപ്രകാരം സ്ഥൂലമായ വൃക്ഷം അന്തർഭവിച്ചിരിക്കുന്നുവോ അതുപോലെ ഈശ്വരൻെറ ഓർമ്മയിലാണു് പ്രപഞ്ചം മുഴുവനും അടങ്ങിയിരിക്കുന്നതു്. ശാന്തനായി വികാരങ്ങളടക്കി ധ്യാനിക്കുന്നവനല്ലാതെ കലഹപ്രിയനും. പ്രക്ഷുബ്ധമാനസനും ആ സത്യം വെളിപ്പെടുന്നില്ല; അതെത്രതന്നെ അടുത്തായിരുന്നാലും. മനുഷ്യശരീരത്തിൽ വ്യാപരിക്കുന്ന ഓരോ ശക്തിയും — ശ്രവണ, ദർശന, ചലന ശക്തികളെല്ലാം — അവനാണു്. അതറിയുന്നവൻ ഈശ്വര വിശ്വാസിയുമാണു്.

ഇതേ ആശയമാണു് ബൈബിളിലും. കുറെക്കൂടി കാവ്യാത്മകവും വിപുലവുമായി പറഞ്ഞിട്ടുണ്ടെന്നു മാത്രം. രൂപവും വ്യാപ്തിയുമില്ലാതെ ഇരുട്ടിലായിരുന്നു സമസ്തവും. അവിടെ ചലനമുണ്ടായി, കൂടെ പ്രകാശവും. ജലത്തിൻെറ വ്യത്യസ്തരൂപംതന്നെ നീരാവിയും. അതും ഒരു കണക്കിൽ ജലംതന്നെ.

രണ്ടു തരത്തിലുള്ള ജലമെന്നു വിവക്ഷിക്കുന്നതതിനെയാവാം. ആകാശത്തിന്റെ മേൽപ്പുരയിൽ സൂര്യചന്ദ്രന്മാരുടെ ആവിർഭാവവും, ഭൂമിയിൽ സമുദ്രവും കരയുമുണ്ടായതും കവിതാരൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. പിന്നീട് കടലിൽ ജീവികളുണ്ടായി. കരയിൽ സസ്യങ്ങളും; ഓരോന്നും അദ്ദേഹത്തിന്റെ മാതൃകയിൽ * ജലജീവികളിൽനിന്ന് Reptiles ഉണ്ടായ (Reptilia യുടെ ശാഖതന്നെയാണല്ലൊ പക്ഷികൾ) ശേഷം, മററു ജന്തുക്കളും, മനുഷ്യനുമുണ്ടായി. (അതേ മാതൃകയിൽ) പരിണാമദശയുടെ ഓരോ ഭാഗവും ഇതിൽ കാണാം. ഏഴാം ദിവസം—അതായതു് തന്റെ സ്വന്തം പ്രതിരൂപത്തിൽ സവിശേഷബുദ്ധിയുള്ള മനുഷ്യനെ സൃഷ്ടിച്ചുകഴിഞ്ഞു്, ഈശ്വരൻ തൃപ്തനായി വിശ്രമിച്ചു. അവൻ ജ്ഞാനിയല്ലായിരുന്നു. പിന്നീടവൻ നല്ലതും ചീത്തയും അറിയാനുള്ള കഴിവു്, ജ്ഞാനം നേടി. അപ്പോൾ മുതലാണ് അവന്റെ സത്യാന്വേഷണത്തിന്റെ ആരംഭം. അവൻ ഈശ്വരനെ കണ്ടെത്തുംവരെ പ്രയത്നിച്ചുകൊണ്ടേയിരിക്കണം. സ്വന്തം യത്നം, സ്വന്തം വേദന—അവയിൽക്കൂടിയല്ലാതെ അവന് വീണ്ടും ഈശ്വരപദമില്ല. ഇതാണ് ബൈബിളിലെ ഭാവന. മനുഷ്യൻ മണ്ണിൽനിന്നുണ്ടായി എന്നും അവനിലേക്ക് ജീവൻ ഉച്ഛ്വസിച്ചതു ദൈവമാണെന്നും, അവൻ മണ്ണിലേക്കു മടങ്ങുന്നു എന്നതും ഓർക്കുക. ധാതുവിൽനിന്നുണ്ടായ ശരീരത്തിൽ ജീവശക്തിയുടെ ആവിർഭാവവും ധാതുവിലേക്കുള്ള മടക്കവും തന്നെയല്ലേ വിവക്ഷിക്കപ്പെട്ടിരിക്കുന്നത്. (ജ്ഞാനത്തിന്റെ പാരകോടിയിലെത്തിയ പുരുഷൻ ഈശ്വരതുല്യനല്ല. ഈശ്വരൻതന്നെയാണ്. അദ്ദേഹം പറയുന്നു—ഞാനും എന്റെ പിതാവും ഒന്നുതന്നെ. ഞാൻ മുന്തിരിവള്ളിയെങ്കിൽ നിങ്ങളതിന്റെ ശാഖകളാണ്. ഭേദബുദ്ധി നശിച്ച്, ഏകത്വത്തിന്റെ, ഒരുമയുടെ പരമകാഷ്ഠയിലെത്തുമ്പോഴാണ ആ അത്യുന്നതദർശനം.)

III ദി ബുക്ക് ഓഫ് സാൻ (സാൻ ബുദ്ധിസം)

I അനശ്വരനായ പിതാവു് (ശൂന്യം) കാണാനാവാത്ത ആവരണങ്ങൾക്കുള്ളിൽ പൊതിഞ്ഞു്. ഏഴ് അനന്തകാലങ്ങളിലേക്കുള്ള നിദ്രയിൽ വീണ്ടും പ്രവേശിച്ചു. സമയം അന്നു ജനിച്ചിരുന്നില്ല. അതു് കാലത്തിന്റെ അനന്തതയിൽ ഉറങ്ങിക്കിടന്നു. സമഷ്ടിമനസ്സ് ജനിച്ചിരുന്നില്ല. അതിനെ ഉൾക്കൊള്ളാൻ അഹി (ശരീരം) ഇല്ലായിരുന്നു. കൈവല്യത്തിലേക്കുള്ള ഏഴുപാതകളോ, ദുഃഖത്തിന്റെ കാരണങ്ങളോ ഇല്ലായിരുന്നു. അവ ഉല്പാദിപ്പിക്കാനും അവയാൽ പീഡിപ്പിക്കപ്പെടാനും ആരുമില്ലല്ലൊ. അനന്തമായ എല്ലാററിനേയും ഇരുട്ടു മൂടിനിന്നു. അച്ഛനും അമ്മയും മകനും വീണ്ടും ഒന്നായിക്കഴിഞ്ഞിരുന്നു. പുതിയ ചക്രം തിരിക്കാനും പുതിയ യാത്ര തുടങ്ങാനും മകൻ ഉണർന്നിരുന്നില്ല. ഏഴു പ്രഭുക്കന്മാരും ഏഴു സത്യങ്ങളും ഉറങ്ങിയിരുന്നു. ആവശ്യത്തിന്റെ മകനായ ഈ പ്രപഞ്ചം ഉച്ഛ്വസിക്കപ്പെടാതെ പരനിഷ്പന്ദത്തിൽ (കേവലസത്ത) ലയിച്ചു കിടന്നു. (പരനിഷ്പന്ദത്തിൽ ഉച്ഛ്വസിക്കപ്പെടാത്ത നിലയിൽ.)

ഉണ്മയുടെ ആവശ്യമില്ലായിരുന്നു. കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സകലവും ശാശ്വതമായ ഒന്നിൽ വിശ്രമിച്ചിരുന്നു—ഇല്ലായ്മയിൽ. ഇല്ലായ്മ എന്നതു്, ആകെയുള്ള ഉൺമ – അനന്തവും, ശാശ്വതവും, കാരണഹീനവുമായി സ്വപ്നങ്ങളില്ലാത്ത ഗാഢനിദ്രാവസ്ഥയിൽ കിടന്നു. ജീവൻ സ്വയമറിയാതെ പ്രപഞ്ചശൂന്യതയിൽ സ്പന്ദിച്ചുകൊണ്ടിരുന്നു. ഡാങ്മയുടെ തുറന്ന കണ്ണുമാത്രം ഇതിനൊക്കെ സാക്ഷിയായിരുന്നു. പക്ഷെ പ്രപഞ്ചത്തിന്റെ ആലയം പരമാർത്ഥത്തിലെത്തുമ്പോൾ— ചക്രം അനുപാദകനാവുമ്പോൾ ഈ ഡാങ്മയുടെ കണ്ണ് എവിടെയായിരുന്നു ?

2. മന്വന്തരോദയങ്ങളുടെ നിർമ്മാതാക്കളായ തിളങ്ങുന്ന സൂര്യന്മാർ എവിടെയായിരുന്നു. അറിയപ്പെടാത്ത ഇരുട്ടിനകത്തുള്ള അവരുടെ അഹിയിൽ—പരനിഷ്പന്ദത്തിൽ—പരനിർവ്വാണത്തിൽ—കേവലത്തിൽ: രൂപമില്ലാത്തതിൽനിന്ന് രൂപം സൃഷ്ടിക്കുന്ന പ്രപഞ്ചത്തിന്റെ നാരായവേരായ ദേവമാതാവും, 'സ്വഭാവ'ത്തും ഇല്ലായ്മയുടെ അനുഗ്രഹത്തിൽ വിശ്രമിക്കുകയായിരുന്നു. നിശ്ശബ്ദത എവിടെയായിരുന്നു. അതു മനസ്സിലാക്കാനുള്ള ശ്രവണേന്ദ്രിയങ്ങളോ ? ഇല്ല. ശബ്ദമോ നിശ്ശബ്ദമോ ഉണ്ടായിരുന്നില്ല. തന്നെയറിയാത്ത ആ ശാശ്വതശ്വാസമല്ലാതെ മറെറാന്നുമില്ലായിരുന്നു. മണിക്കൂറുകൾ അടിച്ചിട്ടുണ്ടായിരുന്നില്ല. രശ്മി മുളയിൽ പ്രവേശിച്ചിരുന്നില്ല. മാതൃപത്മം വിടർന്നിരുന്നില്ല. അവളുടെ ഹൃദയം ഒരു രശ്മിയെ ഏററുവാങ്ങി, മൂന്നെണ്ണത്തിനെ നാലാക്കി, മായയുടെ മടിയിലേയ്ക്കു വീഴ്ത്താൻ തുറന്നിരു

* ഹിന്ദുപുരാണത്തിൽ കദ്രു, വിനതമാരുടെ കഥയിൽ നാഗങ്ങളും (Reptiles) ഗരുഡനും എപ്രകാരം സഹോദരബന്ധമുള്ളവരാണെന്ന് പറയുന്നു.

ല്ല. ഏഴുപേർ വെളിച്ചത്തിൻെറ വലയിൽനിന്നു് ജനിച്ചിരുന്നില്ല. ഇരുട്ടുമാത്രമായിരുന്നു അഛനും
ായും, സ്വഭാവത്തു് ഇരുട്ടിലായിരുന്നു. (ബുദ്ധിസത്തിൽ 'സ്വഭാവത്ത്' ഹിന്ദുമതത്തിലെ മൂലപ്രകൃതി
ണ്.) ഇതു രണ്ടുമാണ് വിത്തു്. വിത്തു് ഒന്നാണ്. പ്രപഞ്ചം ദിവ്യ വിചാര(ദിവ്യേഛ)ത്തിൽ,
ൃതയുടെ മടിയിൽ ഒളിഞ്ഞുകിടന്നു.

3. ഏഴാം അനന്തതയുടെ അവസാനത്തെ സ്പന്ദനം അനന്തതയിൽ മാറെറാലിക്കൊള്ളുന്നു. അമ്മ ദ്യം വീക്കുന്നു. താമരമൊട്ടുപോലെ ഉള്ളിൽനിന്നു പുറത്തേക്കു വികസിക്കുന്നു. സ്പന്ദനം, അതിൻെറ ചലനത്താൽ പ്രപഞ്ചത്തെ മുഴുവനും, ഇരുട്ടിലിരിക്കുന്ന ബീജത്തേയും, ഉറങ്ങുന്ന ജീവസമുദ്രത്തിനു ളിൽ ഉഛ്വസിക്കുന്ന ഇരുട്ടിനേയും സ്പർശിച്ചുകൊണ്ടു് ഭ്രമണം തുടങ്ങുന്നു. ഇരുട്ടിൽനിന്നു വെളിച്ചം സരിക്കുന്നു. പ്രകാശം ജലമെന്ന അമ്മയുടെ അഗാധതലത്തിൽ ഒരേകാന്തരശ്മി പതിപ്പിക്കുന്നു. ്മി കന്യകയായ അണ്ഡത്തിൽ പ്രവേശിക്കുന്നു. അത് ശാശ്വതമായ ആ അണ്ഡത്തെ കോരിത്തരിപ്പി ുകൊണ്ടു്, നശ്വരമായ ഒരണ്ഡം താഴെ വീഴ്ത്തുന്നു. അത് പ്രപഞ്ചാണ്ഡമായിത്തീരുന്നു. മൂന്നു് ാലാവുന്നു. ചൈതന്യസത്ത ഉള്ളിലും പുറത്തും ഏഴെണ്ണമായി മാറുന്നു. ഒന്നിൽതന്നെ മൂന്നുള്ള തിള ുന്ന അണ്ഡം കടയപ്പെട്ടു് പാൽപോലെ വെളുത്ത നുരയും പതയും അമ്മയുടെ അഗാധതയിൽ പര ുന്നു. ഇതാണ് ജീവസമുദ്രത്തിൻെറ അഗാധതയിൽ വളരുന്ന വേരു്.

വേരും പ്രകാശവും തൈരും ശേഷിക്കുന്നു. എന്നിട്ടും oeachoo ഒന്നായിത്തന്നെ നിൽക്കുന്നു. ായാച്ചോ — ചുഴലിക്കാററ് എന്നർത്ഥം വരുന്ന ഈ പദത്തെ ദേവന്മാരുടെ ഉത്ഭവസ്ഥാനം—എല്ലാററി ൻറയും വേരില്ലാത്ത വേര് എന്നർത്ഥത്തിലാണ് ബുദ്ധിസ്റ്റുകാർ ഉപയോഗിക്കുന്നതു്. ആകയാൽ ്രബ്രഹ്മം.) അമൃതസമുദ്രത്തിൻെറ ഓരോ തുള്ളിയിലും ജീവൻെറ വേരുണ്ടായിരുന്നു. അതിനാൽ ആ സമുദ്രം പ്രകാശ ചൈതന്യസ്വരൂപിയായിരുന്നു. അതുതന്നെയാണ് അഗ്നിയും, ചൂടും, ചലനവും.

ഇരുട്ടു് അകന്നു് അപ്രത്യക്ഷമായി. അതു് അതിൻെറതന്നെ സത്തയിൽ വിലയിച്ചു.

IV ശ്രദ്ധിക്കുക. അല്ലയോ ലാനൂ (ശിഷ്യൻ)..........; ആ രണ്ടുപേരുടെ ചൈതന്യവാനായ കനെ...... .....അനുപമമായ ചൈതന്യപ്രഭാവം—ഇരുണ്ട ജലത്തിൻെറ അഗാധതയിൽനിന്നു പുറത്തുവന്ന, ഇരുണ്ട ശൂന്യാകാശത്തിൻെറ പുത്രനായ ഹേ, തിളങ്ങുന്ന ശൂന്യാകാശമേ —, അതു് ഇളയ ഓയാച്ചോ ാണ്. അവൻ സൂര്യനായി തിളങ്ങുന്നു. ജ്ഞാനത്തിൻെറ തിളക്കമുള്ള സർപ്പം അവനാണ്. ഏകം, ാലായും, നാലു് മൂന്നായും അവയുടെ സംഗമം ഏഴായും തീരുന്നതവനിലാണ്. ഏഴു് ത്രിദശമാ ുന്നു. അവൻ ആവരണങ്ങളുയർത്തി മാററി കിഴക്കുനിന്നു് പടിഞ്ഞാട്ടു് എറിയുന്നതു് സർവ്വരും കാണുന്നു. അവൻ മുകളിലുള്ളവയെ മറിച്ച്, താഴെയുള്ളവയെ മാത്രം പ്രകാശിപ്പിച്ചു കാണിക്കുന്നതാണ് മായ. അവൻ തിളങ്ങുന്നവയുടെ സ്ഥാനം നിർണ്ണയിക്കുന്നു. മുകളിലുള്ളവയെ കരയില്ലാത്ത അഗ്നിസമുദ്രമായും, താഴെയുണ്ടായ ഒന്നിനെ ജലമായും കാണിക്കുന്നു. ഇപ്പോൾ വിത്തും ഇരുട്ടും എവിടെ? നിൻെറ വിള ക്കിലെരിയുന്ന അഗ്നിയുടെ എണ്ണയെവിടെ—ഓ — ശിഷ്യാ—വിത്തു് അതാണ്. പ്രകാശം അതാണ്. ഒളിച്ചിരിക്കുന്ന കറുത്ത അച്ഛൻെറ വെളുത്തു തിളക്കമുള്ള മകൻ. പ്രകാശം തണുത്ത നാളമാണ് നാളം തീയാണ്. തീ ചൂടുണ്ടാക്കുന്നു ചൂടു് ജലമുണ്ടാക്കുന്നു. അച്ഛനും അമ്മയും ഒരു വലകെട്ടുന്നു മുകളം ഭാഗം എണ്ണയോടു്—ഇരുട്ടിൻെറ വെളിച്ചത്തോടു്—താഴത്തേതു് അതിൻെറ നിഴലായ ദ്രവ്യത്തോടും ഘടിപ്പിച്ചിരിക്കുന്നു. ഈ വലയാണ് പ്രപഞ്ചം. രണ്ടെണ്ണമാണ് ഇതു നെയ്തതു്. * ഇവ രണ്ടും ചേർ ന്നതാണ് സ്വഭാവത്ത്. അഗ്നിയുടെ (അച്ഛൻെറ) ശ്വാസം അതിൽ തട്ടുമ്പോൾ അതു വികസിക്കുന്നു. അമ്മയുടെ ചൂടു തട്ടുമ്പോൾ സങ്കോചിക്കുന്നു. മക്കൾ വിഭജിച്ചു് അകന്നു ചിതറുന്നത് ദിവസത്തിൻെറ അവസാനത്തിൽ അമ്മയുടെ മടിയിലേക്കു് മടങ്ങി അവളോടൊന്നിക്കാൻ മാത്രമാണ്. തണുക്കുമ്പോൾ അതു ചൈതന്യവത്താകുന്നു. അതിൻെറ മക്കൾ വികസിക്കയും സങ്കോചിക്കയും ചെയ്യുന്നത് അവരവ രിൽക്കൂടിയും അവരവരുടെ ഹൃദയങ്ങളിൽകൂടിയുമാണ്. അവർ അനന്തതയെ ആശ്ലേഷിക്കുന്നു. അ പ്പോൾ സ്വഭാവത് അണുക്കളെ ഘനീഭവിപ്പിക്കാൻ ഫോഹത്തിനെ അയക്കുന്നു. (കോസ്മിക് ഇലക്ട്രി സിററി എന്നു് ബ്ലവാട്സ്കി). ഓരോന്നും വലയുടെ ഭാഗമാണ്. ഒരോന്നും ആ പ്രഭുവിനെ പ്രതി നിധാനം ചെയ്യുന്നു; ഒരു കണ്ണാടി ഈ വിശ്വമായി കാണപ്പെടുംപോലെ ശ്രദ്ധിക്കു. ഭൂമിയുടെ പുത്രാ—നിൻെറ ആചാര്യന്മാർ—അഗ്നിയുടെ പുത്രന്മാർ ഗ്രഹിച്ചിരിക്കുന്നു, ആദ്യമോ അവസാനമോ

* ശക്തിയും ബ്രഹ്മവും ചേർന്നതാണ് മൂലപ്രകൃതി.

ഇല്ലെന്നു്. എല്ലാം ഒന്നാണു്. എല്ലാം ശൂന്യത്തിൽനിന്നു തുടങ്ങുന്നു. ആദ്യത്തെ ഏഴിൽനിന്നുത്ഭവിച്ചവരായ ഞങ്ങൾ, ആദ്യത്തെ അഗ്നിയിൽനിന്നു ജനിച്ച ഞങ്ങൾ, ഞങ്ങളുടെ അച്ഛനിൽനിന്നാണു് എല്ലാം ഗ്രഹിച്ചതു്. ഇതായിരുന്നു ഏഴുപേരുടെ ദിവ്യമാതാവായ ശബ്ദം.)

ഏഴിന്റെ തീപ്പൊരികളും ഒന്നിനേയും, രണ്ടാമത്തേയും, മൂന്നാമത്തേയും, നാലാമത്തേയും, അഞ്ചും, ആറും, ഏഴാമത്തേതിന്റെ ഏഴിനേയും ആശ്രയിച്ചും അവയുടെ ദാസന്മാരായും ഇരിക്കുന്നു. ഇവയാണു്, ഗോളങ്ങൾ, ത്രികോണങ്ങൾ, ചതുരങ്ങൾ, രേഖകൾ Modellers ഇപ്രകാരമറിയപ്പെടുന്നതു്. ഇപ്രകാരം ശാശ്വതനിദാനം ഇരിക്കുന്നു—അനശ്വരമായ ഇരുട്ടിൽനിന്നു് ശൂന്യാകാശത്തിൽ ഉത്ഭവിച്ചു് ശക്തികളെ പുനരുജ്ജീവിപ്പിച്ച വെളിച്ചത്തിൽനിന്നു്—ശൂന്യത്തിൽനിന്നു്— (രൂപം വാക്കു് മുതലായവയുടെ ഉത്ഭവം. ത്രികോണം, സമചതുരം, ദീർഘചതുരം മുതലായവ വൃത്തത്തിൽനിന്നാണെന്നു് ഗണിതശാസ്ത്രം. കേന്ദ്രമില്ലാത്ത വൃത്തം—'O'—ശൂന്യം—എണ്ണമില്ലാത്തതു്—അനന്തം, പ്രതീകാത്മകമാണു്.) ആദിമദ്ധ്യാന്തമില്ലാത്ത ശൂന്യമാണു് ആദിനിദാന സ്വഭാവത്തു്. അവന്റെ ആദ്യസനത്താണു് ഏകം—ഒന്നു്. സ്വഭാവത്തു് എന്ന വാക്കിന്റെ ശബ്ദം:—അവനുള്ള അക്കങ്ങൾ ഒന്നും ഒമ്പതുമാണു്, രൂപമില്ലാത്ത ചതുരവും ഇവ മൂന്നും ശൂന്യത്തിൽ ഉൾക്കൊള്ളിക്കുന്നതാണു് നാലു്. അരൂപപ്രപഞ്ചമാണു് പത്തു്. പിന്നീടു് മക്കൾ വരുന്നു — ഏഴു പടയാളികൾ — എട്ടാമത്തേവനെ, ആരുടെ ശ്വാസമാണോ പ്രകാശമുണ്ടാക്കുന്നതു് അവനെ ഒഴിവാക്കിനിർത്തിയിരിക്കുന്നു പിന്നെ രണ്ടാമത്തെ ഏഴുപേർ. മൂന്നുപേരാൽ നിർമ്മിക്കപ്പെട്ട ലിപികന്മാർ. ഒഴിച്ചുനിർത്തിയ സൂര്യൻ അവൻ, ഏകൻ. മക്കൾ—സൂര്യന്മാർ—എണ്ണമററുണ്ടു്.

V ആദ്യത്തെ ഏഴുപേർ. ജ്ഞാനസപ്തത്തിന്റെ ആദ്യത്തെ 7 നിശ്വാസങ്ങൾ, അവരുടെ ചുഴലുന്ന ശ്വാസത്തിൽനിന്നു്, വീണ്ടും തിളങ്ങുന്ന ചുഴലിക്കാററുണ്ടാകുന്നു. അവർ അവനെ, അവരുടെ ഇച്ഛയുടെ ദൂതനാക്കുന്നു. സ്യൂ, ഫോഹത് ആകുന്നു. ദൈവപുത്രന്മാരുടെ വേഗതകൂടിയ മകൻ (അവന്റെ മക്കളാണു് ലിപികന്മാർ) വട്ടത്തിൽ ചുററിക്കൊണ്ടേ ഇരിക്കുന്നു. ഫോഹത്തു് കുതിരയാണു്. ചിന്ത കുതിരക്കാരനും. അവൻ തിളങ്ങുന്ന മേഘങ്ങൾക്കിടയിൽ മിന്നൽപോലെ, സഞ്ചരിക്കുന്നു. മൂന്നും അഞ്ചും ഏഴും അടികൊണ്ടു് ഏഴു ദിശകൾ—മുകളിലും ചുവട്ടിലും—ചുററുന്നു. അവൻ തന്റെ ശബ്ദമുയർത്തി, എണ്ണമററ ജ്യോതിസ്സുകളെ വിളിച്ചു് ഏകീഭവിപ്പിക്കുന്നു. അവനാണു് നയിക്കുന്നവൻ.

ഒഴുകിനടക്കുന്ന താഴത്തെ സാമ്രാജ്യത്തിലെ ചൈതന്യങ്ങളെ അവൻ വേർതിരിച്ചു് അവയുടെ വാസസ്ഥലങ്ങളെ ആനന്ദംകൊണ്ടു് പുളകംകൊള്ളിക്കുന്നു. അവരിൽനിന്നു് ചക്രത്തിന്റെ വിത്തുകൾ ഉല്ലാദിപ്പിക്കുന്നു. അവൻ അവരെ ആറുദിശകളിൽ നിർത്തുന്നു. ഒരുത്തനെ നടുവിലും. ഫോഹത്തു് ആറിനേയും, കിരീടസ്ഥനായ ഏഴിനേയും യോജിപ്പിക്കാൻ വൃത്താകൃതിയിലുള്ള പഥങ്ങൾ സ്വീകരിക്കുന്നു. ഓരോ മൂലയിലും പ്രകാശത്തിന്റെ മക്കൾ കാവലുണ്ടു്. നടുവിൽ ചക്രത്തിൽ ലിപികനും. അവർ പറയുന്നു. "ഇതു നന്നു്" ആദ്യത്തെ ദൈവീക ലോകം നിർമ്മിതമായി; ഒന്നാമത്തെ, രണ്ടാമത്തെ — പിന്നീടു് അരൂപം, ഛായാലോകത്തിൽ പ്രതിബിംബിക്കുന്നു; അനുപാദകന്റെ ഒന്നാമത്തെ ആവരണം. ഫോഹത്തു് അഞ്ചടികൾ അളന്നു്, ചിറകുള്ള ചക്രം ഓരോ ചതുരത്തിന്റേയും മൂലയിൽ നിർമ്മിക്കുന്നു ഇവ ഓരോന്നും ഓരോ ദിവ്യപുരുഷനും അവന്റെ സൈന്യങ്ങൾക്കുമുള്ളതാണു്. ലിപികന്മാർ അണ്ഡത്തിനകത്തെ ആദിത്രികോണത്തെ ചുററുന്നു, രണ്ടാമത്തെ ചതുരത്തേയും, മൂന്നാമത്തെ പഞ്ചഭുജത്തേയും ചുററുന്നു. മുകളിലേക്കും താഴേക്കും സഞ്ചരിക്കുന്നവരെ തടുത്തുനിർത്തുന്ന വലയമാണിതു്. അവസാന ദിവസത്തേക്കു് കല്പങ്ങളിലൂടെ പുരോഗമിച്ചുകൊണ്ടിരിക്കുന്നവരോടു് ഞങ്ങളോടു കൂടിയിരിക്കാൻ പറയുന്നതും അതുതന്നെ. രൂപങ്ങളും അരൂപങ്ങളും അങ്ങനെയുണ്ടായി. ഒന്നിൽനിന്നു് ഏഴു്. ഏഴിൽ ഓരോന്നിൽനിന്നും ഏഴുപ്രാവശ്യം ഏഴുപ്രകാശങ്ങൾ. ചക്രങ്ങൾ വലയത്തെ വീക്ഷിച്ചുകൊണ്ടിരിക്കുന്നു.



VI കാരുണ്യത്തിന്റേയും ജ്ഞാനത്തിന്റേയും അമ്മയായ—ക്വാൻയിൻ—ന്റെ ശക്തിയാൽ അവളുടെ മക്കളുടെ ശ്വാസമായ ഫോഹത്, പുത്രന്മാരുടെ പുത്രൻ, അതലപാതാളത്തിൽനിന്നു്—മായാരൂപമായ സിൻചാനിലും ഏഴു ധാതുക്കളിലും നിന്നു് വിളിക്കപ്പെട്ടു. ദ്രുതചലനമുള്ളവനും പ്രകാശിക്കുന്നവനുമായ അവൻ ഏഴു ലയകേന്ദ്രങ്ങൾ നിർമ്മിച്ചു. അവയോടു് "ഞങ്ങളോടു കൂടിയിരിക്ക" എന്നു് ആർക്കും പറവാൻ സാദ്ധ്യമല്ല. പ്രപഞ്ചം ഈ ശാശ്വതമായ അടിത്തറമേൽ ഇരിക്കുന്നു, ധാതുക്കളാൽ സിൻചാനിനെ ചുററപ്പെട്ട നിലയിൽ.

നിന്നാവാം. (ഭൂമിയെ സ്ത്രീയായും സൂര്യനെ പുരുഷനായും ഇവ ഉത്ഭവിച്ച ആദിബ്രഹ്മത്തെ ലിംഗഹീനമായും കരുതുന്നു. മകൻ മുകളിൽ ഈ പ്രപഞ്ചം മുഴുവനുമത്രെ. പൂവട്ടിലാകട്ടെ മനുഷ്യലോകവും പരമാണുവിന് കണരൂപമോ തരംഗരൂപമോ എന്ന സംശയം ക്വാണ്ടംതിയറി ദൂരീകരിച്ചിരിക്കുന്നു. ഇതേ മാതൃകയിൽ "ബ്രഹ്മവും ശക്തിയും" ഒന്നുതന്നെ എന്ന പുരാതനദർശനവും സ്വീകരിക്കേണ്ടിയിരിക്കുന്നു.)

പഞ്ചഭുജത്രികോണം ചതുരമാവുന്നു—(പൈത്തഗോറസ്സിനെ ഓർക്കുക), ഷട്കോണവും ആകുന്നു. അങ്ങനെയാണ് അരൂപം രൂപമായി, അമൂർത്തം മൂർത്തമായി മായയുടെ മടിയിൽ വീഴുന്നത്. ഇവയ്ക്കു രണ്ടിനുമിടയിൽ ഒരു നേർത്ത രശ്മിയുണ്ട്. അതു മനുഷ്യന്റെ പരിമിതങ്ങളായ ഇന്ദ്രിയങ്ങളെ വഞ്ചിക്കുന്നു; പരമാർത്ഥസത്യത്തിൽക്കൂടിയുള്ള ജ്ഞാനം അവന്റെ രക്ഷയ്ക്കു വരാത്തപക്ഷം "സ്വഭാവത്തി"ന്റെ അക്കങ്ങൾ ഒന്നും ഒമ്പതുമാണ് എന്നു പറഞ്ഞിരിക്കുന്നു. "ഏകാധികേന പൂർവ്വേണ" എന്ന വൈദികഗണിതപ്രകാരം ഒന്നിനെ രണ്ടുകൊണ്ടു പെരുക്കി, ഒന്നിന്റെ ഇടത്തുഭാഗത്തെഴുതിയാൽ 21 എന്നു കിട്ടും. ഇതിലെ രണ്ടിനെ 2 കൊണ്ടു പെരുക്കി 21ന്റെ ഇടത്തു ഭാഗത്തെഴുതുമ്പോൾ 421. ഇപ്രകാരം 8421, 68421 (ഒന്നു ബാക്കിവെക്കുക), 368421 ($12+1=13$ — ഒന്നു ബാക്കി നിർത്തുക.), 7368421 എന്നിങ്ങനെ കിട്ടുന്നു. ഈ ക്രിയ 52631578947368421 എന്നു കിട്ടുംവരെ തുടരുക. ഈ അഞ്ചിനെ രണ്ടു കൊണ്ടു ഗുണിച്ചാൽ 10 കിട്ടും.

105263157894736842l. ആദ്യവും അവസാനവും ഒന്ന്. ഇനി ഇതേ പ്രക്രിയ തുടർന്നാൽ ഈ ക്രമങ്ങളുടെ ആവർത്തനമാണ് കിട്ടുക. ഈ സംഖ്യ അതായത് $.052631578947368421 = 1/19$.

1/19 നെ ദശാംശഭിന്നിതമാക്കി എഴുതുമ്പോൾ 18 അക്കങ്ങളുള്ള സംഖ്യ കിട്ടും.

$$\begin{array}{r} 052631578 \\ 947368421 \\ \hline 999999999 \end{array}$$

ഭാരതത്തിന്റെ നട്ടുനായകമായ ഗീതയിൽ പതിനെട്ടദ്ധ്യായങ്ങളുള്ളതിനും ഈ വൈദികഗണിതത്തിനും തമ്മിൽ ബന്ധമുണ്ട്. മൂലപ്രകൃതിയുടെ (സ്വഭാവത്ത്) അക്കങ്ങൾ ഒന്നും ഒമ്പതുമാണെന്ന ബുദ്ധിസ്റ്റുകളുടെ ആശയവും ഇതുതന്നെ. നാദബ്രഹ്മത്തിൽനിന്ന് സപ്തസ്വരവും അതിൽനിന്നു നവരസവും. ഒമ്പതിനെ ഏകാധികംകൊണ്ടു പെരുക്കിയാൽ 18. പതിനെട്ടു വിദ്യകളിൽനിന്നാണല്ലോ അറുപത്തിനാലു കലകളുടെ ഉത്ഭവം.

ദിവ്യവിചാരം (ദിവ്യേച്ഛ):—ഇച്ഛയിൽനിന്നാണ് ദൃശ്യപ്രപഞ്ചം സർവ്വവും ഉത്ഭവിക്കുന്നതെന്നു ബുദ്ധിസ്റ്റുകൾ. മകൻ അഥവാ പ്രപഞ്ചം, ദിവ്യേച്ഛയെന്ന പിതാവിൽ ഒളിഞ്ഞിരുന്നു. അതു പുറത്തേക്കു പ്രകടമായിരുന്നില്ല.

മൂലപ്രകൃതി അഥവാ 'സ്വഭാവത്ത്' മാതൃപിതൃവിഹീനവും, 'അനുപാദകൻ' അഥവാ പ്രകൃതി, അതിന്റെ ഒരു പ്രതിബിംബവുമാണ്. രൂപമുള്ളതിന് സ്രഷ്ടാവുവേണമല്ലൊ. പ്രകൃതി സരൂപമാകയാൽ അതിന് മാതാവും പിതാവും വേണം. യേശുവിന്റെ തിരുമൊഴിയിൽ 'ഞാനും എന്റെ പിതാവും ഒന്നുതന്നെ' എന്ന ഭാഗവും 'ഇനിയും മിശിഹാവരും' എന്ന ഭാഗവും ശ്രദ്ധാർഹമാണ് പിതാവ് ആദിപുരുഷൻ അഥവാ പരബ്രഹ്മംതന്നെ മകൻ അനുപാദകൻ, അദ്ദേഹത്തിന്റെ തനിപ്പകർപ്പായ സഗുണേശ്വരനും. അന്ന (കന്യാമറിയത്തിന്റെ അമ്മ) മേരിക്കു ജന്മം നൽകിയതിനെക്കുറിച്ച് മേരി പാപംകൂടാതെ ഗർഭിതയായി — (Mary, Conceived without sin) എന്നാണ് ബൈബിൾ പറയുന്നത്. ചാൽഡിയന്മാർ 'അന'സ്വർഗ്ഗം, ദിവ്യരശ്മി എന്ന അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. ദുർഗ്ഗയുടെ പര്യായങ്ങൾ, അന്നപൂർണ്ണ, കന്യ, ഉമാകന്യ എന്നൊക്കെയുണ്ടല്ലൊ. ബ്രഹ്മാവ് സ്വപുത്രിയായ സരസ്വതിയെ പരിഗ്രഹിച്ച കഥ ഹിന്ദുപുരാണങ്ങളിൽ കാണുന്നു. ബ്രഹ്മാവിൽനിന്നു പുറപ്പെട്ട സരസ്വതി ബ്രഹ്മപുത്രിയുമാണ്. പിന്നീട് അവളിൽനിന്ന് സർഗ്ഗക്രിയ തുടങ്ങുന്നു.

താമരപ്പൂവിന്റെ പ്രാധാന്യം: ചളിയിൽ തുടങ്ങി, ജലത്തിൽക്കൂടി പൊങ്ങി, ജലോപരി പുഷ്പിക്കുന്നതാണ് താമര. അതിന്റെ ഇലകളെ ജലബിന്ദുക്കൾക്ക് നനയ്ക്കാനാവില്ല. താമരവിത്തിൽ താമരച്ചെടിയുടെ സ്ഥൂലരൂപം മുഴുവൻ സൂക്ഷ്മരൂപത്തിലടങ്ങിയിരിക്കുന്നു. ഭൗതിക ജീവിതത്തിൽതുടങ്ങി, പ്രകൃതിയോടു മല്ലിട്ട്, ഒടുവിൽ പരിണാമത്തിന്റെ പരിപൂർത്തിയിലെത്തുന്ന താമര ജീവിതഗന്ധിയാണ്. (ഒരിക്കൽ ജ്ഞാനിയായ പുരുഷനെ, സംസാരജലോപരി പൊങ്ങിക്കിടന്നാലും സംസാരത്തിന് സ്പർശിക്കാനാ

വില്ല എന്നു് താമരയില തെളിയിക്കുന്നു. കാര്യം കാരണരൂപത്തിൽ എന്നും ഉണ്ടു് എന്ന തത്വം താമര വിത്തും ചൂണ്ടിക്കാട്ടുന്നു. ഹിന്ദുപുരാണപ്രകാരം ബ്രഹ്മാവിൻെറ ജനനം വിഷ്ണുവിൻെറ നാഭിയിൽനിന്നുണ്ടായ താമരപ്പൂവിലാണു്. (മനുഷ്യശരീരത്തിൽ നാഭീദേശത്താണു് സൃഷ്ടിസംഹാരശക്തിയായ കുണ്ഡലിനിയിരിക്കുന്നതത്രെ. നാരായണൻെറ നാഭിയിലെ സൃഷ്ടികർത്തൃത്വശക്തിയത്രെ ബ്രഹ്മാവു്. അദ്ദേഹത്തിൻെറ ചലിക്കുന്ന ജപമാല പ്രപഞ്ചത്തിൻെറ ചലനോന്മുഖതയേയും പരിണാമത്തേയും, ആവർത്തനരൂപത്തേയും കുറിക്കുന്നു. "ഞാൻ അവനാണു്'' എന്നർത്ഥംവരുന്ന "അഹംസ"യിൽനിന്നാണു് "ഹംസ" ശബ്ദത്തിൻെറ ഉത്ഭവം. ഹംസവാഹനനാണു് ബ്രഹ്മാവു് എന്നു പറയുന്നു. (സോഽഹം) ഹംസത്തിനു് പാലും വെള്ളവും, മായയും യഥാർത്ഥവസ്തുവും തിരിച്ചറിയാം.)

മനു:—മനു എന്ന വാക്കിൽനിന്നാവണം മനുഷ്യൻ, 'Man', മനസ്സ് എന്നീ വാക്കുകളുടെ ഉത്ഭവമെന്നു് Phoenetics പറയുന്നു. (ആദ്മി, ആദം എന്നീ വാക്കുകൾ ശ്രദ്ധിക്കുക.) മനു എന്ന ധാതുവിനു്—മനനം ചെയ്യുക—വിചാരം ചെയ്യുക എന്നർത്ഥം. വിചാരം ചെയ്യുന്നവൻ—വിചാരിക്കുന്നവൻ—മനനം ചെയ്യുന്നവൻ ആരോ അവൻ—മനുഷ്യൻ— മന്വന്തരം:—മനു+അന്തരം—രണ്ടു മനുക്കൾക്കിടയിലുള്ള കാലം. (ഹിന്ദുമതപ്രകാരം ബ്രഹ്മാവിൻെറ ഒരു ദിവസത്തിൽ 14 മനുക്കളുണ്ടു്. ഒരു ദിവസത്തിൽ 1000 ചതുർയുഗങ്ങളുള്ള ആയിരം മഹായുഗങ്ങൾ വന്നുപോകുന്നു. അതായതു് എത്രയോ പ്രാവശ്യം പരിണാമചരിത്രം ആവർത്തിച്ചുകൊണ്ടേ ഇരിക്കുന്നുണ്ടാവണം.)

ഭൌതികജീവിതത്തിനാധാരം വെള്ളമാണു്. വെള്ളമില്ലാത്ത ഗോളങ്ങളിൽ ജീവനുമില്ല. മഞ്ഞും, ആവിയും, വെള്ളവും "$H_2O$" തന്നെ എന്നാൽ അവ തമ്മിലുള്ള രൂപഭേദം നോക്കുക. ബൈബിളിലും, ഖുറാനിലും സാനിൻെറ പുസ്തകത്തിലും മാത്രമല്ല, ഹിന്ദുപുരാണത്തിലും വെള്ളത്തിനു പ്രാധാന്യം കൊടുത്തു കാണുന്നതിതാവണം. നാരായണനെന്ന വാക്കിനർത്ഥം (നാരം : വെള്ളം) വെള്ളത്തിൽ ശയിക്കുന്നവനെന്നാണു്. പാലാഴിക്കുമുകളിൽ പ്രളയകാലത്തു് ദീർഘനിദ്രയിലമരുന്ന വിഷ്ണുരൂപവും, അദ്ദേഹത്തിൻെറ വയററിൽനിന്നു മുളച്ചുവരുന്ന താമരപ്പൂവിനുള്ളിൽ ജനിക്കുന്ന ബ്രഹ്മാവും പ്രതീകാത്മകങ്ങളാണു്. അതിനും സാൻ ബുദ്ധിസ്റ്റുകളുടെ ഉറങ്ങുന്ന ജലസമുദ്രത്തിനു മുകളിൽ സ്പന്ദിക്കുന്ന ജീവനും സാദൃശ്യമുണ്ടോ? നാരായണൻെറ ആദ്യത്തെ അവതാരം ജലജന്തുവായ മത്സ്യമാണെന്നും, പിന്നീടു് യഥാക്രമം ആമ (ജലത്തിലും കരയിലും), വരാഹം (കരയിൽ മാത്രം), നരസിംഹം (മനുഷ്യനും മൃഗത്തിനും ഇടയിൽ), വാമനൻ (പ്രാകൃതമനുഷ്യൻ), പരശുരാമൻ (ചിന്താശക്തിയേക്കാൾ കൂടുതൽ സംഹാരശക്തി), ശ്രീരാമൻ (പരിശുദ്ധനായ ഉത്തമപുരുഷൻ), ശ്രീകൃഷ്ണൻ (താൻതന്നെ ഈശ്വരൻ എന്ന ബോധമുദിച്ച സിദ്ധപുരുഷൻ) ഇപ്രകാരമാണെന്നും പ്രസ്താവ്യമാണു്.)



കോശവിഭജനവേളയിൽ ഒരു സെൻട്രോസോം വിഭജിച്ചു് സെൻട്രിയോളുകളായി, ഇരു ധ്രുവങ്ങളിലേക്കു നീങ്ങുന്നു. ക്രോമാററിഡുകൾ ഈ സെൻട്രിയോളുകൾ നിർമ്മിച്ച സ്പിൻഡിലിൻെറ ആകൃതിയിലുള്ള വലക്കു നടുവിൽ അവയെ രണ്ടു് ത്രികോണങ്ങളായി ഭാഗിച്ചുകൊണ്ടു് നില്ക്കുന്നു. അവയെ ചുററി ന്യൂക്ലിയാർ മെംബ്രേൻ (കേന്ദ്രചർമ്മം) സ്ഥിതിചെയ്യുന്നു. ഇതിനും സാൻ ബുദ്ധിസക്കാരുടെ വർണ്ണനയ്ക്കും തമ്മിൽ സാദൃശ്യം തോന്നുന്നു.

സെൻട്രോസോമിൻെറ നീക്കമാണു് ക്രോമസോമുകളുടെ വിഭജനത്തിനുശേഷമുള്ള അവയുടെ ഗതിയെ നിയന്ത്രിക്കുന്നതെന്നു് കാണാം.

മൂന്നു് നാലാവുന്ന പ്രക്രിയയും, അതിൽ ഒന്നിൽമാത്രം ജീവൻ പ്രത്യക്ഷപ്പെടുന്നതും മിയോസിസ്സുമായി (ജെനിററിക്സ്) താരതമ്യപ്പെടുത്തുക.

സൂര്യനിൽനിന്നു് തെറിച്ചുപോന്നു് തണുത്തുറഞ്ഞതാണു് നമ്മുടെ ഭൂമി ഇന്നത്തെ ഭൂമിയായതു്. അതുപോലെയാവണം സൂര്യൻേറയും ജനനം എന്നു ബുദ്ധിസ്റ്റുകൾ കരുതുന്നു. ഭ്രമണം, സ്പന്ദം, ചലനം, പ്രകാശം എന്നിവയെക്കുറിച്ചും, ചൂടു്, വെളിച്ചം ജലം എന്നിവയെക്കുറിച്ചും, ശാസ്ത്രഗവേഷണങ്ങൾ തെളിയിച്ചുകഴിഞ്ഞ സത്യങ്ങൾ നേരത്തെ പ്രസ്താവിച്ചുവല്ലൊ. അവ ഇവിടെ ഒന്നു താരതമ്യപ്പെടുത്തുന്നതു നന്നായിരിക്കും. എപ്രകാരം ഒരു റേഡിയോ ആക്ടീവ് ആററത്തിൽനിന്നു് ഒരു ഇലക്ട്രോണിൻെറ അപഥസഞ്ചാരം പ്രകാശരശ്മി ഉല്പാദിപ്പിച്ചുകൊണ്ടു് മറെറാരു ആററത്തിൻെറ സൃഷ്ടിയിൽ കലാശിക്കുന്നുവോ അപ്രകാരമാണു് ഭൂമിയുടേയും സൂര്യൻേറയും ഈ പ്രപഞ്ചത്തിൻെറയാകെയും ആവിർഭാവമെന്നു് ബുദ്ധിസ്റ്റുകൾ കരുതുന്നു.

ഒന്നിൽനിന്നു് മൂന്നും പിന്നീടു് * നാലുമായി എന്നു പറയുന്നതു്,
ഈശ്വരൻ (കേവലസത്ത) → പ്രപഞ്ചം (സൂര്യനുൾപ്പെടെ) → ഭൂമിയിലെ ജീവൻ → മനുഷ്യൻ, ഇപ്രകാരമാണു്.

നിർഗ്ഗുണം, സത്വം, രജസ്സു്, തമസ്സു്, ഇവ മൂന്നും സാമ്യാവസ്ഥയിലെത്തിയതു്; ഇങ്ങനെ 5 എന്നു് സാംഖ്യന്മാരും പറയുന്നു. നിർഗ്ഗുണവും സാമ്യാവസ്ഥയും ഏറെക്കുറെ ഒന്നുതന്നെയാണല്ലൊ.

രശ്മിയെ ഏററുവാങ്ങാൻ മാതൃഹൃദയം വികസിച്ചിരുന്നില്ല. പ്രകാശരശ്മി അവളുടെ അഗാധതലത്തിൽ പതിച്ചു:—ബുദ്ധി, ജ്ഞാനം എന്ന നിലയിൽ രശ്മിയെ എടുക്കാം. (അജ്ഞാനം അഥവാ ഇരുട്ടു നീങ്ങിയിരുന്നില്ല.) ജീവന്റെ ഉല്പാദനപ്രക്രിയയെക്കുറിച്ചാണെങ്കിൽ, പുരുഷബീജത്തെ ഏററുവാങ്ങാൻ കന്യകയായ അണ്ഡത്തിനു മൂപ്പെത്തിയിരുന്നില്ല എന്നാവാം. പ്രപഞ്ചത്തെ സംബന്ധിക്കുമ്പോൾ, പ്രലയാവസ്ഥയിൽനിന്നു് പ്രഭവാവസ്ഥയിലേക്കെത്താൻ സമയമായിട്ടുണ്ടായിരുന്നില്ല. (ശൂന്യത്തിൽനിന്നു് സത്ത ഉണ്ടായിക്കഴിഞ്ഞിരുന്നില്ല എന്നാണു് ബുദ്ധിസ്റ്റുകൾ ഉദ്ദേശിക്കുന്നതെങ്കിലും, ഇതു് യുക്തിയുക്തമല്ല. ലോ ഓഫ് കൺസർവേഷൻ ഓഫ് എനർജി ഇതിന്നെതിരാണു്.
ലുക്രീഷ്യസ്സിന്റെ—Nil Posse creari di nihilo—
Nothing is created out of nothing—'Marx'.)

അണ്ഡാകൃതി, വൃത്തമാണു്. ഗണിതശാസ്ത്രത്തിൽ ശൂന്യം (സീറൊ) വൃത്തമാണല്ലൊ. ഒരു ആററം മുതൽ, ഭൂമിയും ജ്യോതിർഗ്ഗോളങ്ങളും, പ്രപഞ്ചം തന്നെയും ഈ ആകൃതിയിലാണു് അറിയപ്പെടുന്നതു്. കേന്ദ്രബിന്ദുവില്ലാത്ത വൃത്തം (ബ്രഹ്മാണ്ഡം എന്ന പദം അതു സൂചിപ്പിക്കുന്നു.) അനശ്വരതയുടേയും അനന്തതയുടേയും പ്രതീകമാണു്; ശൂന്യത്തിന്റെ മാത്രമല്ല. ഒന്നിനോടു് ഒരു പൂജ്യം ചേർത്താൽ പത്തു് എന്നു കിട്ടുമായിരിക്കാം. പക്ഷെ എണ്ണമില്ലാത്തത്ര പൂജ്യങ്ങൾ നമുക്കിതിനോടു ചേർക്കാം. ഒടുവിൽ കിട്ടുന്നതു് അനന്തത (Infinite) ആയിരിക്കും. അതുകൊണ്ടാണു് സ്വന്തം വാലുവിഴുങ്ങുന്ന സർപ്പം അല്ലെങ്കിൽ പരസ്പരം വിഴുങ്ങുന്ന രണ്ടു സർപ്പങ്ങൾ (ഇതു് വൃത്താകൃതിയായിരിക്കും) അനന്തതയുടെ പര്യായമായി കണക്കാക്കപ്പെട്ടിരിക്കുന്നതു്. മഹാവിഷ്ണു ഉറങ്ങുന്ന സർപ്പം ('അനന്തൻ') കാലത്തെ കുറിക്കുന്നു. സർപ്പം ജ്ഞാനത്തിന്റേയും അനന്തതയുടേയും, ശാശ്വതത്വത്തിന്റേയും, ഉയിർത്തെഴുന്നേല്പിന്റേയും ഉത്തേജനത്തിന്റേയും അടയാളമെന്നു് ബ്ലവാട്സ്കി. "സർപ്പത്തെപ്പോലെ വിവേകശാലിയാവുക" എന്നു് യേശു പറഞ്ഞിട്ടുണ്ടു്.

ജ്യോതിശ്ശാസ്ത്രത്തിലും പ്രകൃതിശാസ്ത്രത്തിലും വിജ്ഞാനമുള്ള ഒരാളോടു് ഒരു പുരുഷസ്രഷ്ടാവു് (അദ്ദേഹത്തിന്റെ പേരെന്തുതന്നെയായാലും) രശ്മിയാൽ ഉളുക്കപ്പെട്ടു് സഫലയായ "കന്യക"യിൽ നിന്നല്ലാതെ ഉത്ഭവിക്കുക വയ്യ എന്ന സത്യം പറഞ്ഞറിയിക്കേണ്ടതില്ല. (യേശു കന്യാമേരിയിൽ ദൈവചൈതന്യം ആവിർഭവിച്ചതെങ്കിൽ ബുദ്ധൻ മായാദേവിയുടെ ഗർഭാശയത്തിലേക്കു് സ്വപ്നാവസ്ഥയിൽ ഒരു വെളുത്ത നാൽകൊമ്പനാന ഉളച്ചു കടന്നിട്ടാണു്; പുരുഷബീജത്തിൽനിന്നല്ല.)

അണ്ഡം 7 പ്രകൃതധാതുക്കളാൽ ചുററപ്പെട്ടിരുന്നു—നാലെണ്ണം പ്രത്യക്ഷപ്പെട്ടും മൂന്നെണ്ണം മറഞ്ഞും. (ആകാശം, അഗ്നി, വെള്ളം, വായു എന്നു് വിഷ്ണുപുരാണം അഞ്ചാമതൊന്നായ അഹങ്കാരവും കൂടിച്ചേർന്നു് പഞ്ചകോശങ്ങൾ, അഥവാ അഞ്ചു് കോശങ്ങൾ.)

അണ്ഡം "കടഞ്ഞ" നരയും പതയും :— ജീവശാസ്ത്രത്തിൽ പ്ലാസന്റ സൌരയൂഥത്തിലാവുമ്പോൾ "മിൽക്കിവേ......" ഇവയൊക്കെയുണ്ടായിട്ടും ഏകം ഏകമായിത്തന്നെ നിൽക്കുന്നു. തിരിയിൽനിന്നു് വിളക്കുകൊളുത്തി ശേഷിക്കുന്ന തിരിപോലെ. സത്യയുഗത്തിൽ നടന്നതെന്നു പറയപ്പെടുന്ന പാലാഴിമഥനം പ്രപഞ്ചോല്പത്തിയെ സൂചിപ്പിക്കുന്നു. ഓർഗാനിക് മാററർ ദ്രവിക്കുമ്പോഴുണ്ടാകുന്ന റൊമൈൻ (Ptomaine) എന്ന ആൽക്കലോയിഡു് വിഷം ദുർഗ്ഗന്ധം വമിപ്പിക്കുന്നു. എന്നാൽ ഇതുതന്നെ ഓക്സിജന്റെ സാന്നിദ്ധ്യത്തിൽ അപ്പോൾ പൂത്ത ഓറഞ്ചു പൂക്കളുടെ മണം പരത്തുന്നു. ഓറഞ്ചുപൂക്കളുടെ

---

* ഈശ്വരനിൽനിന്നു് പ്രപഞ്ചം — ഒന്നിൽനിന്നു് ത്രിഗുണാത്മകമായ ഒന്നു്.
സൂര്യനിൽനിന്നു് ഭൂമി — ഒന്നിൽനിന്നു് ത്രിഗുണാത്മകമായ മറെറാന്നു്.
ഭൂമിയിൽനിന്നു് മനുഷ്യൻ — ,, ,,

$3 \times 3 = 9.$

ഒന്നും—ഒമ്പതും.

വാസന റെറാമൈൻെറ സാന്നിദ്ധ്യംകൊണ്ടാണത്രെ. ചിലതരം സ്വാദുള്ള കൂണുകളുടെ സത്ത കോബ്ര വിഷത്തിൻെറ എസ്സൻസിനോടു് തുല്യമാണു്. മനുഷ്യൻെറ ഉമിനീരിൽ, ചിലതരം തവളകളിലും കോബ്രയിലും കാണുന്ന ആൽക്കലോയിഡുണ്ടു്. വിഷവും അമൃതും ഒന്നിൻെറതന്നെ രണ്ടു രൂപഭേദങ്ങളാണു്. 'അമിതമായാൽ അമൃതും വിഷം' എന്ന ചൊല്ലു് ഓർക്കുക. നമുക്കു ഏററവുമധികം ഊർജ്ജം പ്രദാനം ചെയ്യുന്ന ലൈപ്പിഡുകൾ അളവിലധികമാകുമ്പോൾ മാരകരോഗകാരികളാവുന്നു. ഔഷധങ്ങളുടെ കാര്യവും മറിച്ചല്ല. പാലാഴി കടഞ്ഞു് വിഷവും അമൃതും ഉണ്ടാവുന്നു.

ജോണിൻെറ ഗോസ്പെലിൽ പറയുന്നു. വെളിച്ചം ഇരുട്ടിലാണു് പ്രകാശിക്കുന്നതു്. ഇരുട്ടു് അതറിയുന്നില്ല. ഇതു ശാസ്ത്രം തെളിയിച്ചുകഴിഞ്ഞ സത്യമാണു്.

ജോബിൻെറ പുസ്തകത്തിൽ 'ചെകുത്താനെ'ക്കുറിച്ചു് പ്രഭാതത്തിലെ തിളങ്ങുന്ന ആദ്യതാരമായ ദൈവപുത്രൻ, ലൂസിഫർ എന്നാണു് പറയുന്നതു്. പാലാഴി കടഞ്ഞു് ആദ്യമായി കിട്ടിയതു് വിഷമാണു്. അതുപോലെ, ദൈവത്തിൻെറ ആദ്യപുത്രൻ പരിശുദ്ധനല്ലാതെ പോയി. സാത്താൻ, രാക്ഷസന്മാർ, അസുരന്മാർ മുതലായവർ ജ്ഞാനികളായിരുന്നു എന്നതു് വ്യക്തം. അവർക്കു ദേവന്മാരിൽനിന്നും മാലാഖമാരിൽനിന്നുമുള്ള വ്യത്യാസം ജ്ഞാനത്തിലല്ല, പരിശുദ്ധിയിലാണു്. ആകയാൽ വെറും ജ്ഞാനംകൊണ്ടു ഒന്നുമാവില്ല.

ക്വാൻ ഷായ്യിൻ, അഥവാ അവലോകിതേശ്വരൻ, ബുദ്ധിസ്ററുകൾക്കു് പുരുഷനാണു്. ചൈനയിൽ മാത്രമാണു് അതിനു് സ്ത്രീത്വം കല്പിച്ചിരിക്കുന്നതു്. (സൂയസ് 'സുന്ദരിയായ കന്യക'യായും, വീനസ് താടിക്കാരനായും ചില പഴയ ഗ്രീക്കു ശില്പങ്ങളിൽ കാണിച്ചിരിക്കുന്നതുപോലെ) അപ്പോളോയും, സെയ്ൻറ്ജോണിൻെറ റെവലേഷനിൽ 'ലോഗോസും', നപുംസകത്വമാരോപിക്കപ്പെട്ടവരാണല്ലൊ.

ഏകം :— യഹോവയുടെ പേരു് ഹിബ്രുഭാഷയിൽ 'Echad' അഥവാ ഒന്നു് എന്നാണു്. ഈ ഏകത്തെ, ബൈബിളും, ഖുറാനും, വേദങ്ങളും, ഹിന്ദുപുരാണങ്ങളും, ബുദ്ധമതവും എന്നുവേണ്ട ലോകത്തിലുള്ള സകലമതങ്ങളും പരാമർശിക്കുന്നു. ബ്രഹ്മമെന്നും, കർത്താവെന്നും, അല്ലാഹുവെന്നും, കൈവല്യമെന്നും പേരു മാററി വിളിക്കപ്പെടുന്ന ആ ഏകം എന്നെന്നും ഏകംതന്നെ. അതിനു മാററമില്ല പേരുകൾ മാറിവരുന്നു എന്നു മാത്രം.

പ്രപഞ്ചം അഗ്നിയിൽനിന്നു് വാതകവും പിന്നീടു് ജലവുമായി എന്നു സ്റ്റോയിക് സ്ഥാപകനായ സീനോ പറയുന്നു. എഫിസസ്സിൻെറ ഹെറാക്ലിററസ്സിലും ഇതു കാണുന്നു. പ്രപഞ്ചത്തെ ചലിപ്പിക്കുന്ന ശക്തി അഗ്നിയാണു്. അഗ്നിതന്നെയാണു് ബുദ്ധി. (അനാക്സിമെനസ് വായുവാണെന്നും തെയിൽസ് ഓഫ് മിലെററസ് (600 B.C. ജലമാണെന്നും പറഞ്ഞു.) ദ്രവ്യവും ശക്തിയും ഒന്നുതന്നെ എന്ന ആധുനികരുടെ വാദം, ബ്രഹ്മവും ശക്തിയും ഒന്നുതന്നെ എന്ന പ്രാചീനവാദത്തിൻെറ വകഭേദം മാത്രം. പരമാണു കണരൂപത്തിലാണോ തരംഗരൂപത്തിലാണോ എന്ന സംശയം 'ക്വാൻറം' തിയറിയിലൂടെ ദൂരീകരിക്കപ്പെട്ടിരിക്കയാണല്ലൊ; അതുപോലെത്തന്നെ പൌരാണികർ അഗ്നി, ജലം, വായു എന്നീ പ്രകൃതിശക്തികളെ ആരാധിച്ചിരുന്നു. അവയെല്ലാം ഒന്നിൻെറതന്നെ വകഭേദങ്ങളാണെന്നു് ആധുനികശാസ്ത്രം പഠിപ്പിക്കുന്നു. അപ്പോൾ പുരാതന ഭാരത, ഹിബ്രു, ഈജിപ്ഷ്യൻ, ഗ്രീക്കു രാജ്യങ്ങളിലെ പ്രതീകാരാധന എത്ര ശാസ്ത്രീയമായിരുന്നു ! അതുപോലെ സൂര്യനെ സകല ജീവൻെറയും ആധാരമായിക്കരുതിയിരുന്ന ഈ പുരാതന ദർശനങ്ങൾ. സൌരോർജ്ജത്തെക്കുറിച്ചു് ഗവേഷണങ്ങൾ മൂലം 'പുതിയ പുതിയ' കണ്ടുപിടുത്തങ്ങൾ നടത്തുമ്പോൾ നാം അവരുടെ ദർശനങ്ങളെ പരിപൂർണ്ണമായും വിസ്മരിക്കാമോ ?

വല :— മാണ്ഡൂക്യ ഉപനിഷത്തിൽ പറയുന്നു—"ഒരു ചിലന്തി വല പുറത്തേക്കു് കൊണ്ടുവരികയും ഉൾവലിക്കുയും ചെയ്യുംപോലെ" ബ്രഹ്മത്തിൽനിന്നു് പ്രപഞ്ചം പ്രഭവിക്കുയും അതിൽത്തന്നെ പ്രലയിക്കുയും ചെയ്യുന്നു.

ഗേഥേ അതിനെ മനോഹരമായി ആവിഷ്കരിച്ചിരിക്കുന്നു.

Thus at the roaring loom of time I ply,
And weave for God the garment thou seest Him by.

സാൻ ബുദ്ധിസക്കാരുടെ 'വല', ചിലന്തിയുടേതുപോലെ 'സങ്കോചവികാസ' രൂപേണ വർത്തിക്കുന്നതു കാണുക.

അഗ്നിയുടെ നിശ്വാസ :— 'താപം' വസ്തുക്കളെ അവയുടെ സംഘാതത്തിൽനിന്നു വിഘടിപ്പിക്കുകയും, 'മായ'യുടെ വലപൊട്ടിച്ച് എല്ലാററിൻെറയും മൂലം 'ഏക'മെന്ന സത്യം ദർശിക്കുകയും ചെയ്യുന്നു. ഇതു ആധുനികശാസ്ത്രം തെളിയിച്ചതാണല്ലൊ. അഗ്നിയെ പിതാവും ജലത്തെമാതാവുമായി ഉപമിക്കുന്നു. ഏകത്വം ദർശിക്കുന്നതു് 'അഗ്നി'യിൽക്കൂടി അഥവാ 'താപ'ത്തിൽക്കൂടിയാണ്. "ഭൌതിക"മായ ജലം നാനാത്വത്തെ, സംഘാതങ്ങളെ കുറിക്കുന്നു. ഇതാണ് അഗ്നിയുടെ ശ്വാസംകൊണ്ടു് വികാസവും അമ്മയുടെ ശ്വാസംകൊണ്ടു് സങ്കോചവുമുണ്ടാകുന്നു എന്നു പറയുന്നതു്. അമൂർത്തം വികാസത്തിലേക്കും മൂർത്തം സങ്കോചത്തിലേക്കും നയിക്കുന്നു. ('വിഷ്ണു' എന്നാൽ എങ്ങും വ്യാപിക്കുന്നവൻ; അദ്ദേഹത്തിൻെറ ശക്തി, യോഗമായ (ലക്ഷ്മീദേവി സമ്പത്തിൻെറ ദേവതയാണ്) യാകട്ടെ ഇല്ലാത്തതിനെ ഉണ്ടെന്നും, ഉള്ളതിനെ ഇല്ലെന്നും ധരിപ്പിക്കുന്നതും. ധനത്തിൻെറ പിടിയിൽ പെട്ടവന് അവളിൽനിന്നു് മോചനം കിട്ടാൻ ബഹു പ്രയാസമാണല്ലൊ.)

ഇവിടെ "തപസ്സി"നെക്കുറിച്ചു് അല്പം പറയേണ്ടിയിരിക്കുന്നു.

തപ : എന്ന ധാതുവിന്നു് ഊർജ്ജം അഥവാ ചൂടു് എന്നർത്ഥം വരുന്നു. തപസ്സ് എന്ന വാക്കിനു് പ്രായശ്ചിത്തമെന്നോ ശരീരപീഡനമെന്നോ അർത്ഥം കൊടുക്കുന്നതിനെക്കാൾ ഉചിതം "ഏതുസൃഷ്ടിക്കും ഊർജ്ജം പകരുന്ന പ്രയത്നം" എന്നു കരുതലായിരിക്കും.

മഹർഷിമാർ ചിരകാലതപസ്സുകൊണ്ടു് ബ്രഹ്മപദം പ്രാപിച്ചു. രാക്ഷസാസുരാദികൾ തപസ്സുകൊണ്ടു് നേടിയതു് ഭൌതികാഭിവൃദ്ധിയാണ്. എന്തിനുവേണ്ടി പ്രവർത്തിച്ചുവോ അതു ലഭിക്കുന്നു. ഒരു ലക്ഷ്യപ്രാപ്തിക്കുവേണ്ടി ചില 'ത്യാഗ'ങ്ങളനുഷ്ഠിക്കുക എന്ന അർത്ഥത്തിലും തപസ്സെന്ന പദം ഉപയോഗിച്ചു നോക്കുക. ത്യാഗംകൊണ്ടു നേടുന്ന മനസ്സുഖം ഒന്നു വേറെതന്നെയാണ്. കാമം സ്നേഹമായി രൂപാന്തരപ്പെടുമ്പോൾ താഴ്ന്ന മൂല്യമുള്ള ഒന്നിനെ ഉയർന്ന മൂല്യമുള്ള ഒന്നിനുവേണ്ടി ത്യജിക്കലാണ്. രാജ്യസ്നേഹി സ്വന്തം കുടുംബത്തേയും ശരീരത്തേയും അവഗണിച്ചു് സ്വരാജ്യത്തിനുവേണ്ടി പോരാടുന്നതും ഒരു ത്യാഗമാണ്. ഒന്നു ത്യജിക്കാതെ മറെറാന്നു നേടുക എളുപ്പമല്ല. ഈ പരിപൂർണ്ണ ത്യാഗമാണ് തപസ്സ്. തപസ്സിൽക്കൂടിയല്ലാതെ ആരും ഒന്നും നേടിയെടുക്കുന്നില്ല. ശാസ്ത്രജ്ഞൻെറ ചിരന്തന തപസ്യക്കുശേഷമല്ലാതെ ഉരുത്തിരിഞ്ഞ എന്തു ഭൌതികാഭിവൃദ്ധിയാണ് നമുക്കുണ്ടായിട്ടുള്ളത്. തപസ്സ് സൃഷ്ടിയുടെ നാരായവേരാണ്. സാഹിത്യം, കല, ശാസ്ത്രം എന്നുവേണ്ട സൃഷ്ടിപരമായ ഏതിനും അതു് ഊർജ്ജം പകരുന്നു. തപസ്സിൽക്കൂടി നേടുന്ന എനർജി പുരോഗമന പ്രസ്ഥാനങ്ങൾക്കു പിന്നിലുള്ള കർമ്മചൈതന്യമത്രെ.

ആധുനിക ന്യൂറോളജിയുടെ അഭിപ്രായത്തിൽ ശീതോഷ്ണനിയന്ത്രണശക്തി (Thermostasis) ലഭിച്ച സസ്തനങ്ങൾ അസ്തിത്വത്തിനുള്ള പോരാട്ടത്തിൽ വിജയം വരിച്ചതിനുപുറമെ പരിണാമചരിത്രത്തിൽ മുന്നോട്ടു പോവുകയും ചെയ്തിട്ടുണ്ടു്.

"Acquisition of Thermostasis was a supreme event in neural, indeed in all natural history. It made possible the survival of mammals on a cooling-globe. That was its general importance in evolution. Its particular importance was that it completed in one section of the brain an automatic condition known as homeostasis. With this arrangement other parts of the brain are left free for function not immediately related to the vital engine or the senses for functions surpassing the wonders of homeostasis itself......... The experience of homeostasis, the perfect mechanical calm which it allows the brain has been known for two or three thousand years under various appellations. It is the physiological aspect of the perfeetionist faith—Nirvana—the abstraction of the Yogi, the peace that passeth understanding, the derided happiness that lies within. It is a state of grace in which disorder and disease are mechanical slips and errors. (Grey Walter—The living brain). ശാരീരികമായ ഹോമിയോ സ്റ്റാസിസ് ഭൌതികമായി ഉയരാനും മാനസികമായ ഹോമിയോ സ്റ്റാസിസ് ആദ്ധ്യാത്മികമായി ഉയരാനും സഹായിക്കുന്നു. ഫ്രഞ്ചുഫിസിയോളജിസ്റ്റ് ക്ലോഡ്ബെർണാഡിൻെറ (ഇദ്ദേഹമാണ് ഹോമിയോസ്റ്റാസിസിനു് ആദ്യമായി നിർവ്വചനം നൽകിയതു്.) സിദ്ധാന്തപ്രകാരം "A fixed interior milieu is the condition for free life." സ്വതന്ത്ര ജീവിതത്തിനു് ഈ സമതുലനാവസ്ഥ കൂടിയേ തീരു എന്നുതന്നെ

യാണ് ഗ്രേവാൾട്ടറുടേയും അഭിപ്രായം. അദ്ദേഹം പറയുന്നതു ശ്രദ്ധിക്കുക. "സർ ജോസഫ് ബാർക്രോഫ്ററിന്റെ ശിക്ഷണത്തിൻകീഴിൽ ഇരിക്കാൻ ഭാഗ്യം സിദ്ധിച്ചവരെല്ലാം ഈ സിദ്ധാന്തത്തിന്റെ വികസനത്തിനും ശരീരവ്യാപാര ശാസ്ത്രഗവേഷണത്തിൽ അതിനുള്ള പങ്കിനും അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു. ശീതോഷ്ണം, ഹൈഡ്രജൻ അയോൺ, പഞ്ചസാര ( C H ), ഓക്സിജൻ, കാൽസിയം ഇങ്ങനെ പലതിന്റെയും ക്രമീകരണംകൊണ്ട്, ജീവികൾ എന്തുനേടി ? അളവുകളിലുള്ള ഈ സ്ഥിരതക്കുവേണ്ടി, സങ്കീർണ്ണങ്ങളും അതേസമയം കൃത്യവുമായ "ഫീഡ്ബാക്ക്" മെക്കാനിസങ്ങൾ എങ്ങനെ നടക്കുന്നു എന്നദ്ദേഹം ചൂണ്ടിക്കാട്ടി. അതേസമയം അദ്ദേഹത്തിന്റെ വിനയപൂർവ്വമായ പെരുമാററം ഞാനോക്കുന്നു. ഹോമിയോ സ്റ്റാസിസ്സിന്റെ പ്രത്യേക ഗുണങ്ങളെ പരാമർശിക്കുമ്പോൾ പലപ്പോഴും അദ്ദേഹത്തിന്റെ ചിന്ത കാടുകയറുന്നതായി ഞങ്ങൾ പരിഹസിക്കുമെന്നദ്ദേഹം കരുതുന്നതുപോലെ തോന്നി. അനങ്ങാതെ കിടക്കുന്ന തടാകത്തിൽ വൃത്തങ്ങളുണ്ടാകുന്നതു് ഞാനെത്ര തവണ കണ്ടിരിക്കുന്നു. അവയുടെ ഒരേ രൂപവും രണ്ടു വലയങ്ങൾ കൂട്ടിമുട്ടുമ്പോളുണ്ടാവുന്ന പ്രത്യേകാവസ്ഥയും എത്ര തവണ നോക്കി വിസ്മയിച്ചിരിക്കുന്നു. പക്ഷെ അതു കാണണമെങ്കിൽ തടാകം ശാന്തമായിരിക്കണം. ഇളകിമറിയുന്ന അത്‌ലാന്തിക സമുദ്രത്തിൽ അവയ്ക്കുവേണ്ടി തിരയുന്നതും ആന്തരിക സമതുലനാവസ്ഥയില്ലാത്തവരിൽ ബുദ്ധിപരമായ വികാസമന്വേഷിക്കുന്നതും വെറുതെയാണ്." അദ്ദേഹം തുടരുന്നു. "ഹോമിയോസ്റ്റാസിസ് മററു സസ്തന ജീവികൾക്കു് അർഹന്മാരുടെ അതിജീവിക്കൽ (Survival of the fittest) മാത്രമായിരുന്നുവെങ്കിൽ മനുഷ്യനു് അവന്റെ മോചനമാണ്". ഈ വാക്കുകൾ ശാരീരിക, മാനസിക സംഘർഷങ്ങളിൽ നിന്നൊഴിഞ്ഞു് നിരന്തര തപസ്യയിലൂടെ മുക്തി നേടിയ പ്രാചീന ഋഷിമാരെ എന്റെ കൺമുന്നിൽ കൊണ്ടുവന്നു നിർത്തുന്നു.

സ്ഥിരമായ ഒരാന്തരീകാവസ്ഥയിൽ ഹോമിയോസ്റ്റാസിസ് അവസാനിക്കുന്നില്ല. പുരോഗതിക്കാവശ്യമായ ഒരു ചവിട്ടുപടി മാത്രമാണതു്. മുന്നോട്ടുള്ള യാത്രക്കുള്ള ഉപാധിയാകയാൽ ജന്തു ശാസ്ത്രജ്ഞനായ സി. എച്ച്. വാഡിങ്ടൺ ഹോമിയോ റെസിസ് (Homeorrhesis) എന്ന പദമായിരിക്കും കൂടുതൽ ഉചിതമെന്നു് നിർദ്ദേശിക്കയുണ്ടായി. Stasis നിശ്ചലതയേയും, Rhesis ചലനത്തേയും കുറിക്കുന്നു.

ബാർ ക്രോഫ്ററിന്റെ തടാകത്തിലെ അവസാനിക്കാത്ത വൃത്തങ്ങൾപോലെ മനുഷ്യശരീരത്തിലെ നിരന്തരമായ ഫീഡ്ബാക്ക് മെക്കാനിസങ്ങൾപോലെ, മാനസികവും ആത്മീയവുമായ ഒരു സമതുലനാവസ്ഥയിലെത്താനുള്ള സംഘർഷങ്ങളിലൂടെ മനുഷ്യൻ കടന്നുപോയിക്കൊണ്ടിരിക്കുന്നു. ഒരു പക്ഷെ, സഹസ്രാബ്ദങ്ങൾക്കും, യുഗങ്ങൾക്കും മുമ്പ് ദിവ്യമായ ശാന്തതയും മോചനവും നേടിയ മഹർഷിമാരും നാം കടന്നുപോന്ന പടികളിൽക്കൂടിത്തന്നെ വന്നവരല്ലെന്നു് ആരുകണ്ടു ! ! )

ക്രിസ്തുമതത്തിലെ ആർക്കേഞ്ചലുകൾ കുറച്ചുപേർ സൃഷ്ടിക്കാനും വിഭജിക്കാനും വിസമ്മതം പ്രകടിപ്പിച്ചതായി പറയപ്പെടുന്നുണ്ടല്ലോ. ഇതുതന്നെ ബ്രഹ്മാവിന്റെ 'മാനസപുത്ര'ന്മാരിൽ ചിലരും ചെയ്തതായി ഹിന്ദുമതം. സാൻ ബുദ്ധിസക്കാരും ഇതു പറയുന്നതായി കാണാം. ഈ ആകർഷണവികർഷണ തത്വം ഏററവും ചെറിയ ആററം മുതൽ എന്തിലും കാണാം. ചിലതു് ഇടത്തോട്ടും ചിലതു് വലത്തോട്ടും, ഇരുധ്രുവങ്ങളിലേക്കു്. ആകർഷണത്തിൽക്കൂടിയായാലും വികർഷണത്തിൽകൂടിയായാലും, നിവൃത്തിയിലൂടെയായാലും പ്രവൃത്തിയിലൂടെയായാലും എത്തുന്നതു് ഒരിടത്താണെന്നുമാത്രം. ഇരുട്ടിൽനിന്നു വന്നു് വെളിച്ചത്തിൽഉണർന്ന ശക്തികൾ അണ്ഡത്തിൽനിന്നൊന്നും, ആറ് —അഞ്ച്; (1065 എന്നു് ന്യൂമറോളജി) പിന്നെ മൂന്നു്, ഒന്നു്, നാലു്, ഒന്നു്, രണ്ടു പ്രാവശ്യം ഏഴു്; ആകെ ഇപ്രകാരമാണു്. ഇവയാണു് സത്തകൾ, നാളങ്ങൾ, ധാതുക്കൾ, സ്രഷ്ടാക്കൾ, അക്കങ്ങൾ—അരൂപം, രൂപം, ശക്തി, ദിവ്യപുരുഷൻ, ആകത്തുക. ദിവ്യപുരുഷനിൽനിന്നു് ദിവ്യമായ നാലിൽ രൂപവും പൊരികളും ദിവ്യജന്തുക്കളും വിശുദ്ധപിതാക്കന്മാരുടെ സന്ദേശവാഹകരും ആവിർഭവിച്ചു.

കുമാരന്മാർ:— സനകൻ, സാനന്ദൻ, സനാതനൻ, സനത്കുമാരൻ.

സ്വർണ്ണമയമായ അണ്ഡം —> ഹിരണ്യഗർഭൻ (ഹിന്ദുപുരാണങ്ങൾ)

ന്യൂമറോളജിയിൽ 4 ഒരു പ്രധാന നമ്പറാണ് ബുദ്ധിസം, കബലിസം, ഈജിപ്റ്റിലേയും, ചാൻഡിയന്മാരുടേയും ഗണിതശാസ്ത്രം ഇവയിലും, ഹിന്ദുക്കൾക്കും അപ്രകാരം തന്നെ (നാലു ഭുജങ്ങളുള്ള സദ്ഗുണേശ്വരന്മാർ).



അഞ്ച്: പഞ്ചഭൂതങ്ങൾ, പഞ്ചനദങ്ങൾ, പഞ്ചാഗ്നികൾ—മനസ്സിന്റെ പഞ്ചതലങ്ങൾ.

മൂന്ന്: ത്രിമൂർത്തി—ത്രിഗുണം.

ആദ്യത്തെ ഏഴ്: സപ്തർഷികൾ —> ഈശ്വരനിൽ (ബ്രഹ്മത്തിൽ) ലയിക്കുന്നു.
സപ്തരശ്മികൾ സൂര്യനിൽ.
സപ്തസ്വരങ്ങൾ നാദബ്രഹ്മത്തിൽ.
സപ്തേന്ദ്രിയങ്ങൾ ആത്മാവിലും.

രണ്ട് പ്രാവശ്യം ഏഴ്—> 14. മഹാ ഭാരതത്തിൽ പ്രജാപതിമാരുടെ എണ്ണം 21 ആണ് (7, 14, 21 ഏഴിന്റെ ഗുണിതങ്ങൾ)—

3, 1, 4, 1, 5 —> രണ്ടു പ്രാവശ്യം 7. 31415 എന്നത് ന്യൂമറോളജിക്കാർക്ക് വൃത്തത്തിന്റേയും സ്വസ്തിക ചിത്രത്തിന്റേയും (twice seven) അടയാളമാണ്. ഗണിതശാസ്ത്രപ്രകാരം വൃത്തത്തിന്റെ

$$\frac{\text{diameter}}{\text{circumference}} = \frac{1}{3,14,15} \text{ or } \pi$$

√ (a) is 1
S (l) is 3 (30)
π (h) is 5
ч (i) = 1 (10)
□ (m) = 4 (40)

} റാൽസ്റ്റൺ സ്കിന്നർ.

One — നേർവര.
മൂന്ന് — ത്രികോണം.



5 — പഞ്ചഭുജം.





ഷഡ്ഭുജം



രണ്ടാമത്തെ വര

നാല്



ചതുരം

യഹോവയ്ക്ക് കബലിസ്റ്റുകൾ — 10 (ч), 6 (ℐ), 5 (π) അല്ലെങ്കിൽ 3 പ്രാവശ്യം 7 = 21 : = 1065. വാസ്തുശില്പികൾക്ക് ഈ രൂപങ്ങളുടെ പ്രാധാന്യം പറഞ്ഞറിയിക്കേണ്ടതില്ല.

ഒന്ന് : ആത്മാവ്, 9 : പ്രകൃതി. രണ്ടിന്റേയും സംയോഗം ഏകത്തെ (മൂലപ്രകൃതി) ഉണ്ടാക്കുന്നു. (റാബികൾ 10, 6, 5 ഇവയെ ദിവ്യമായി കണക്കാക്കുന്നു )

ക്രിസ്തുമതത്തിലെ ചെറൂബുകളും, സെറാഫുകളും, ഡെമണുകളും, ദിക്പാലന്മാരും, ഗന്ധർവ്വ കിന്നര, യക്ഷ ദേവപ്രഭൃതികളുംതന്നെ.

ദിവ്യജന്തുക്കൾ എന്നു പറയുന്നതു് സോഡിയാക്കൽ അടയാളങ്ങളെയാണ്.

Arice, (മേടംരാശി) പരബ്രഹ്മം.
Taurus, ഇടവം, പ്രണവം.
Gemini, മിഥുനം, അർദ്ധനാരീശ്വരൻ.
Cancer, കർക്കിടകം, പ്രണവത്തിലെ നാലു മാത്ര — ജാഗ്രത്സ്വപ്നാദി നാലവസ്ഥ — പരബ്രഹ്മ താരകം.
Leo, ചിങ്ങം, പരമാത്മാവ്—നാരായണൻ (പഞ്ചബ്രഹ്മം).
Virgo, കന്നി, മായ. പ്രകൃതിയിലെ 6 ശക്തികൾ (പരാ, ഇച്ഛ, ജ്ഞാന, ക്രിയാ, കുണ്ഡലിനീ, മാതൃകാ ശക്തികൾ).
Libra, തുലാം, അവിദ്യാജന്യമായ 36 തത്വങ്ങൾ—നരൻ.
Scorpio, വൃശ്ചികം, വിഷ്ണു, വിശ്വം (ഈശ്വരസങ്കല്പമായ സൂക്ഷ്മപ്രപഞ്ചം).
Sagittarius, ധനു, 9 പ്രജാപതിമാർ.
Capricorn, മകരം, ഇച്ഛാശക്തിസങ്കല്പസ്ഥമായ സ്ഥൂലപ്രപഞ്ചം.
Aquaius, കുംഭം, 14 ലോകം, മീനം (Pisces)—പഞ്ചഭൂതം. (Aqua എന്നാൽ ജലം എന്നാണല്ലൊ. അതിനുശേഷം Pisces അഥവാ മത്സ്യം വരുന്നു).

ശബ്ദത്തിന്റെ ജനനം: മനസ്സിന്റെ അഥവാ വിചാരത്തിന്റെ പ്രകാശന ശക്തിയാണ് വാക്ക്. (നാദബ്രഹ്മം). വാക്ക് മനുഷ്യന് അനുഗ്രഹവും, അറിഞ്ഞോ അറിയാതെയോ ശാപവുമാണ്. വാഗ് (വാഗീശ്വരി), * ശതരൂപ (മനുവിന്റെ പത്നി) യാണ്. നൂറു രൂപങ്ങളുള്ളവൾ. ക്രിസ്തുമതത്തിൽ ഈവിനുള്ള സ്ഥാനമാണ് ഹിന്ദുമതത്തിൽ ശതരൂപയ്ക്കു്. ഈ ശതരൂപ എന്ന വാഗീശ്വരി മനസ്സിന് ഒഴിച്ചുകൂടാനാവാത്ത തുണയാണ്. അവൾതന്നെയാണ് അവന് ദുഃഖകാരിയും ശാപവും. എന്നാൽ അവളെക്കൂടാതെ അവന് ജ്ഞാനാർജ്ജന ശക്തിയില്ല. (മഹാഭാരതം അശ്വമേധപർവ്വത്തിൽ 'വാക്കി'ന് (സരസ്വതി'ക്കു) കിട്ടിയ ശാപത്തെക്കുറിച്ച് ഒരു കഥയുണ്ടു്) നാലുതരം 'വാക്' ഉണ്ടു്. പ്രണവത്തിന്റെ നാലു മാത്രകൾ. [നാം സംസാരിക്കുന്ന വാക്ക് (Spoken language) അഥവാ വൈഖരി, മാദ്ധ്യമം, പശ്യന്തി, പര എന്നിങ്ങനെ നാലുതരം. 'പര' അനന്തതയെ സൂചിപ്പിക്കുന്നു. "പരാ" ശക്തി പൂജകൾ ഹിന്ദുക്കൾക്കിടയിൽ പ്രസിദ്ധമാണ്. പ്രപഞ്ചത്തിന്റെ നാലു തത്വങ്ങൾ ഇവയെ ആശ്രയിച്ചിരിക്കുന്നു. ദൃശ്യപ്രപഞ്ചം മുഴുവൻ 'വൈഖരി'യിലടങ്ങിയിരിക്കുന്നു. മദ്ധ്യമം ആദിയും അന്തവും ഏതെന്നറിയാത്ത അവസ്ഥയാണ്. ഇതിൽ പ്രകാശം മുഴുവനും, സഗുണമായ ഈശ്വരചൈതന്യം പശ്യന്തിയിലും 'ബ്രഹ്മ'ത്തിന്റെ അനന്തത പരാശക്തിയിലും കുടികൊള്ളുന്നു. ഈ ശക്തികളെയെല്ലാം ദേവീരൂപേണയാണ് ആരാധിക്കുന്നതു്. ശബ്ദശ്രവണം, മനനം, ചിന്താശക്തി, വിവേചനം ഇത്യാദികളിലൂടെയുള്ള ജ്ഞാനം, അതീന്ദ്രിയജ്ഞാനം ഇവയൊക്കെ ശക്തിപൂജയാണ്. ജ്ഞാനഫലംതിന്ന ഹവ്വയും, വാക്കും, രൂപവുമായി ശതഗുണീഭവിച്ച ശതരൂപയും, ജ്ഞാനസ്വരൂപിണിയായ സരസ്വതിയും, ജ്ഞാനമാതാവായ 'ക്വാൻ*യിനും' തമ്മിൽ സാദൃശ്യമില്ലേ? നാദബ്രഹ്മത്തിന്റെ ഏഴു ധാതുക്കളാണ് സരിഗമപധനി. വിഷ്ണുവിന്റെ കയ്യിലെ ശംഖ് ശബ്ദദ്യോതകമാണ്. ഇതു് പ്രണവത്തെക്കുറിക്കുന്നു. ശംഖ് ഇടംപിരിയും വലംപിരിയുമുണ്ടല്ലോ. വീണ്ടും ആകർഷണവികർഷണങ്ങളുടെ (levo, dextro) അടയാളം]

<u>ചുഴലി</u>.—എന്നാൽ ഭ്രമണം ചെയ്യുന്ന കാററ്. മൂലധാതുവിലേക്കു ഒരു രശ്മി കടക്കുമ്പോഴാണ് അതിന്റെ ഘടകങ്ങൾ ചലിക്കുന്നതു്. സങ്കോച വികാസങ്ങൾകൊണ്ടുമാത്രം ഭ്രമണം ഉല്പാദിപ്പിക്കുക സാദ്ധ്യമല്ല. (മോഡേൺ ജനിസിസ്—W. B. സ്ലോട്ടർ)

ഒരു തുള്ളി ദ്രവം, വൃത്താകൃതിയിലിരിക്കുന്നതു് അതിന്റെ ആററങ്ങൾ ഭ്രമണംചെയ്തുകൊണ്ടിരിക്കയാലാണ്. ഒരു ഘനവസ്തു അതിന്റെ പ്രത്യേക രൂപത്തിലിരിക്കുന്നതും ഇപ്രകാരം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന നിരവധി വൈദ്യുതീകരിക്കപ്പെട്ട ആററങ്ങളാലാണ്. ഐൻസ്റ്റീൻ പറഞ്ഞതുപോലെ, മേശയാണ് ബാഹ്യദർശനേന്ദ്രിയത്തിന്റെ മുമ്പിൽ കാണപ്പെടുന്നതെങ്കിലും വാസ്തവത്തിൽ അങ്ങുമിങ്ങും ചാടിക്കൊണ്ടിരിക്കുന്ന ആകർഷണവികർഷണ വിധേയമായ നിരവധി വൈദ്യുത കണങ്ങളില്ലാതെ മേശയുണ്ടോ? എങ്കിലും ആ മേശയുണ്ടാവണമെങ്കിൽ ഒരു നിർണ്ണായക ശക്തിവേണം. ഒരാശാരിയുടെ ശക്തി. 'മേശ' എന്ന ആശയം ഉണ്ടായതു് ആശാരിയുടെ—അല്ലെങ്കിൽ മനുഷ്യന്റെ 'ഇഛ'യിൽ നിന്നാണ്. ഈ <u>ഇഛ</u> എവിടെനിന്നുവന്നു? ഇതിനെക്കുറിച്ച് ബുദ്ധമതം ഒന്നും പറയുന്നില്ല.

ദേവമാതാവായ അദിതിയുടെ പുത്രന്മാരായ ഏഴ് 'ആദി'ത്യന്മാരും, ഒഴിച്ചു നിർത്തപ്പെട്ട എട്ടാമത്തെ 'മാർത്താണ്ഡ'നും (ഇതാവണം നമ്മുടെ സൂര്യൻ) സൌരയൂഥത്തെ കാണിക്കുന്നു. കെപ്ലറിനും ന്യൂട്ടണും മുമ്പുതന്നെ പ്ലാനററി സിസ്റ്റം മുഴുവൻ ഉത്ഭവിച്ചതു് ഒരേ ഒരു കേന്ദ്രത്തിൽനിന്നാണെന്ന അറിവ് നിലനിന്നിട്ടുണ്ടാവണം. ചൂടും ആകർഷണവികർഷണശക്തിയുമാണ് ചലനത്തിനാധാരം. അതിൽനിന്നാണല്ലോ സൌരയൂഥം ഉരുത്തിരിഞ്ഞതു്.

<u>ലിപികന്മാർ</u>:—എഴുത്തുകാർ. ക്രിസ്തുമതത്തിൽ പ്ലാനററി സ്പിരിററുകൾ അഥവാ എല്ലാം നിരീക്ഷിക്കുന്ന ദിവ്യനക്ഷത്രങ്ങളായും, ഹിന്ദുമതത്തിൽ 'ചിത്രഗുപ്ത'നെന്ന കർമ്മസാക്ഷിയായും പ്രത്യക്ഷപ്പെടുന്ന ഇവരെക്കുറിച്ചാണ് ഈശ്വരന്റെ ഓർമ്മയിൽ എല്ലാം ലിഖിതപ്പെടുത്തിയിരിക്കുന്നു എന്ന് നബിയും, "ദൈവീക വിചാരം" (Divine thought) എന്ന് പ്ലേറേറായും പറഞ്ഞതു്.

ശാസ്ത്രസിദ്ധാന്തങ്ങൾ (Principles of science) എന്ന ഗ്രന്ഥത്തിൽ ഡോക്ടർ ജേവൊൺസും ഡോക്ടർ ബാബ്ബാജും പറയുന്നു. "ഓരോ വിചാരവും, മസ്തിഷ്കത്തിലൊരു ചെറിയ ആററത്തെ ആദേശം

---

* 100 "ഏകകവുമായി വീണ്ടും വീണ്ടും സംയോജിച്ച് വിഭജിക്കപ്പെടുന്ന അനന്തത."

* ചൈനയിൽ ക്വാൻയിൻ ജ്ഞാനത്തിന്റേയും കരുണയുടേയും അമ്മയാണ്.

ചെയ്യുന്നു. അതിനെ ചലനാത്മകമാക്കി പ്രപഞ്ചത്തിലാകെ ചിതറിവീഴ്ത്തുന്നു. അവരുടെ അഭിപ്രായത്തിൽ ഇന്നു് നാം കാണുന്ന ഓരോ വസ്തുവും, ഇന്നുവരെ സംഭവിച്ചിട്ടുള്ള എല്ലാത്തിൻെറയും തെളിവാണു്; അല്ലെങ്കിൽ എല്ലാം റജിസ്റ്റർ ചെയ്യപ്പെട്ടുവെച്ചിരിക്കുന്ന ഒരു വലിയ പുസ്തകമാണു് പ്രകൃതി. പുരാതന ഈജിപ്ഷ്യൻ, ഗ്രീക്കുമതങ്ങളിലും ഈ ഭാവന കാണുന്നുണ്ടു്. വേദങ്ങളിലും അതുണ്ടു്. ഫോസിലുകളും പുരാവസ്തുക്കളും മാത്രമല്ലാ പരിണാമചരിത്രം മനുഷ്യനിലെത്തിയിട്ടും താഴേപ്പടിയിലുള്ളവയെ പ്രകൃതി നിലനിർത്തുന്നു എന്നതും ഇതിന്നു തെളിവാണു്.

'സ്യൂ':—ജ്ഞാനമാണു്. (ദസ്യു; സ്യൂസ്, എന്ന ഗ്രീക്കുദേവൻ ഇവയോടു സാമ്യം.) അതു് ഫോഹത്തു് ആകുന്നു. രണ്ടും ഒന്നുതന്നെ എന്നത്ഥം. ഒരു സന്ധ്യമുതൽ മററെ സന്ധ്യവരെ ഏഴു് അനന്തകാലങ്ങളിൽ കമ്മംചെയ്യുന്ന ഫോഹത്തു് തന്നെയല്ലേ ഏഴു ദിവസംകൊണ്ടു് സൃഷ്ടിനടത്തി ഉറങ്ങാൻപോയ ബൈബിളിലെ ദൈവം. ഏഴു കല്പങ്ങളിലൂടെ ആവത്തനോന്മുഖമായ ഈ പ്രപഞ്ചചക്രത്തെ കറക്കുന്ന വിരാട്പുരുഷനും അവൻതന്നെയല്ലേ ?

ഫോഹത്തു്:—ഗവേഷണവിധേയമായ ദൃശ്യലോകത്തിൽ ഇലക്ട്രോമാഗ്നററിക് ശക്തിയായും അനുഭവവേദ്യമായ അദൃശ്യലോകത്തിൽ "ചിറകുള്ള തിളങ്ങുന്ന" ക്യൂപ്പിഡ്, അഥവാ സ്നേഹമായും, വത്തിക്കുന്ന അനശ്വരശക്തി. ഇതാണു് ഏകത്തെ, അനേകമാക്കാനും, അനേകത്തെ ഏകമാക്കാനും പ്രാപ്തനായ ഒരേ ഒരുത്തൻ. സ്വാത്ഥപരമായ സ്നേഹം അനേകത്വത്തേയും, നിസ്വാത്ഥസ്നേഹം ഏകത്വത്തേയും കാണിക്കുന്നു. ഒരു മനുഷ്യൻ മററൊരാളെ ദ്വേഷണം ചെയ്യുന്നതു് അവനവനോടും സ്വന്തം കുടുംബത്തോടുമുള്ള ക്ഷുദ്രമായ സ്വാത്ഥസ്നേഹംകൊണ്ടാണു്. അതിനാൽ വെറുപ്പു് ദ്രോഹം മുതലായ ക്ഷുദ്രകമ്മങ്ങളും ഈ 'സ്നേഹ'ശക്തിയിൽനിന്നുദിക്കുന്നവയാണു്. വെറുപ്പിൽനിന്നു് സ്നേഹമുദിക്കുന്നില്ല എന്നാൽ സ്വാത്ഥപരമായ സ്നേഹം വെറുപ്പുളവാക്കും. (സത്തയിൽനിന്നു അസത്ത എന്നല്ലാതെ മറിച്ചാവുക വയ്യ എന്നതിനു് മറെറാരുദാഹരണം.) ഇതേ ശക്തിതന്നെ പരമാണുക്കളെ ഏകീഭവിപ്പിച്ചു് ദൃശ്യവസ്തുക്കളുണ്ടാക്കുകയും അവയെ വിഘടിപ്പിച്ചു് മൌലിക ഘടകങ്ങളാക്കുകയും ചെയ്യുന്നു. അറിവിനു വിഷയമാകാത്ത, അറിയപ്പെടാത്ത, ഏകത്തിൻെറ പ്രതിച്ഛായയായ ഈ "ഫോഹത്തു്" സകലക്കും ഒരുപോലെ അനുഭവപ്പെടാനും അറിയാനും കഴിയുന്നവനാണു്. അവനെ ("സ്നേഹ"ത്തെ) ആധാരമാക്കിയാണു് ക്രിസ്തുമതവും, ഇസ്ലാമും, ബുദ്ധമതവും, ഹിന്ദുമതവും എല്ലാം നിൽക്കുന്നതു്. അതിനെ വിശേഷാത്തര മാതൃകയിൽ സാക്ഷാത്ക്കരിക്കാൻ കഴിഞ്ഞവൻ, പണ്ഡിതനോ ജ്ഞാനിയോ ആയില്ലെങ്കിലും, എല്ലാ മതങ്ങളേയും സാക്ഷാത്ക്കരിച്ചവനാണു്.

3, 5, 7 എന്നീ അക്കങ്ങൾക്കു് വാസ്തുകലയിലും കാലനിർണ്ണയത്തിലും പ്രാധാന്യമുണ്ടു്.

$$\frac{7,\ 5,\ 3}{2} = 376.5. \qquad \frac{7,\ 6,\ 3,\ 5}{2} = 3817{\cdot}5.$$

ത്രികോണാകൃതിയുള്ള പിരമിഡ്ഡു് ഈജിപ്റ്റിൽ മാത്രമല്ല ദൈവീകമായി കണക്കാക്കിയിരിക്കുന്നതു്. ത്രിമൂത്തികളും ഒരുവിധം എല്ലാ ശാഖകളിലുമുണ്ടു്, അവർ ത്രികോണത്തിൻെറ മൂന്നു വശങ്ങളാണു്. മൂന്നടികൊണ്ടു് വിശ്വമളന്ന വിഷ്ണു, വേദങ്ങളിൽ സൂര്യനാണു്. വിഷ്ണുചക്രത്തിൽ രണ്ടു ത്രികോണങ്ങൾ ചേർത്തുവെച്ചു് മദ്ധ്യത്തിൽ കേന്ദ്രബിന്ദു ഇട്ടിരിക്കുന്നു. പരിമിതിയില്ലാത്തതും എപ്പോഴും തിരിയുന്നതുമായ ഈ ചക്രം പ്രപഞ്ചചക്രംതന്നെ.



ഭൂമി 'ഗോള'മാണെന്നും അതു് അതിൻെറ അച്ചുതണ്ടിൽ തിരിയുന്നു എന്നും, ചലനഭ്രമണങ്ങൾ ഓരോ ഗോളത്തിൻേറയും സ്വഭാവമാണെന്നും ആധുനികശാസ്ത്രം മാത്രമേ കണ്ടുപിടിച്ചിട്ടുള്ള എന്നു് കരുതുന്നതു് ശരിയല്ല. അതിപുരാതന കാലങ്ങളിലും മനുഷ്യർ നമ്മെപ്പോലെ (ഒരുപക്ഷെ നമ്മേക്കാൾ) ബുദ്ധിമാന്മാരും നിരീക്ഷണപടുക്കളുമായിരുന്നു. സ്വീഡൻബർഗ്ഗിനെ ഉദ്ധരിക്കുമ്പോൾ—"ആദ്യത്തെ കാരണം അനശ്വരവും അനന്തവുമായിരിക്കണം. അതു് ആദ്യത്തെ നശ്വരവും പരിമിതവുമായതിനെ ജനിപ്പിച്ചു. പരിമിതമായതിനെ ജനിപ്പിക്കുന്നതേതും ചലനാത്മകമാണു്. പരിമിതി ഒരു ബിന്ദുവാണു്. അതിൻെറ സത്ത ചലനമാണു്. എന്നാൽ അവയവങ്ങളില്ലാത്തതിനാൽ ബിന്ദുവിൻെറ ചലനം യഥാത്ഥ ചലനമെന്നു പറയാനും വയ്യ. ഇതിൽനിന്നു് വ്യാപ്തിയും, ശൂന്യവും, രൂപവും, തുടച്ചയും, കാലവും ജനിക്കുന്നു. ജോമെട്രിയിൽ ഒരു ബിന്ദു നേർരേഖയേയും, നേർരേഖ തലത്തേയും (surface) തലം ഘനവസ്തുവേയും ജനിപ്പിക്കുന്നതുപോലെ, ഈ ചലനവും രേഖകളും, തലങ്ങളും, ഘനവസ്തുക്കളും ജനിപ്പി

ക്കുന്നു. ചുരുക്കത്തിൽ ഈ ആദ്യബിന്ദുവിൽ സമസ്തപ്രപഞ്ചവും ഗർഭീകൃതമായിരുന്നു എന്നു് പറയാം. ചലനം എപ്പോഴും വൃത്താകൃതിയിലാകയാൽ രൂപങ്ങളിൽവെച്ച് പരിപൂർണ്ണം 'വൃത്ത'മാണെന്നു പറയാം. അല്ലെങ്കിൽ, ചലനം കേന്ദ്രത്തിൽനിന്നു് പരിധിയിലേക്കും പരിധിയിൽനിന്നു് കേന്ദ്രത്തിലേക്കുമാണ്''. സാൻ ബുദ്ധിസക്കാരുടെ വരികളുമായി ഒന്നു താരതമ്യപ്പെടുത്തുക. സ്വീഡൻബർഗ്ഗ്, ബുദ്ധമതക്കാരനായിരുന്നില്ലെന്നും, അദ്ദേഹം ഈ പ്രാചീന തത്ത്വങ്ങൾ കേട്ടിട്ടുണ്ടാവില്ലെന്നും വേണം കരുതാൻ. പിന്നെ അദ്ദേഹത്തിനു് ഇതേ തത്ത്വദർശനം എങ്ങനെയുണ്ടായി ? സത്യം ഒന്നേയുള്ളു. അതു് അന്വേഷിക്കണമെന്നും കണ്ടെത്തണമെന്നുമുള്ളവർ കാണും. അദ്ദേഹത്തിൻെറ ധീരമായ സ്ഥിരപരിശ്രമം, ചിരതപസ്യ അദ്ദേഹത്തെ ഈ പരമാർത്ഥം ദർശിപ്പിച്ചു. ബുദ്ധനു് ബോധിവൃക്ഷച്ചുവട്ടിൽ നിന്നു് വീണുകിട്ടിയതായിരുന്നില്ല ജ്ഞാനം. അദ്ദേഹത്തിൻെറ ചിരന്തന തപസ്യയാണതു് നേടിക്കൊടുത്തതു്.

രണ്ടു ത്രികോണങ്ങൾ, ആറു ദിശകളേയും, കേന്ദ്രബിന്ദു, ആത്മാവും ദ്രവ്യവും അഥവാ രൂപവും അരൂപവും കൂടിച്ചേരുന്ന സംഗമസ്ഥാനത്തേയും കുറിക്കുന്നു. സോളമൻെറ മുദ്രയും വിഷ്ണുചക്രവും ഇതാണ് കാണിക്കുന്നതു്.

സ്നേഹശക്തി, ശാശ്വതമായ ഏകത്വത്തെ, അനേകങ്ങളായിപ്പിരിഞ്ഞ മനസ്സുകളുമായി സംബന്ധിപ്പിക്കാൻ നിരന്തരം ശ്രമിച്ചുകൊണ്ടേ ഇരിക്കുന്നു. ക്രിസ്തുവും, ബുദ്ധനും, കൃഷ്ണനും, നബിയും ഈ ശക്തിയാണ്. ആകർഷണവികർഷണങ്ങളിലൂടെയുള്ള പ്രപഞ്ചത്തിൻെറ മുഴുവൻ നിലനില്പും അവരിലാണ്. 'വേദവ്യാസൻ' എന്ന ശബ്ദത്തിനു് ഈ കൂട്ടിയിണക്കലുമായി ബന്ധമുണ്ടെന്നു് തോന്നുന്നു. 'വ്യാസം' എന്നതു് കേന്ദ്രബിന്ദുവിൽക്കൂടി കടന്നുപോയി രണ്ടു ധ്രുവങ്ങളെ ബന്ധിപ്പിക്കുന്ന നേർരേഖയല്ലേ ?

അഗ്നി:—അഗ്നി, ചൂടും വെളിച്ചവും ചലനവും ഒന്നിച്ച് ഒരിടത്തു് പ്രദർശിപ്പിക്കുന്നു. ഈശ്വരൻ ജീവിച്ചിരിക്കുന്ന അഗ്നിയാണെന്നു് ബൈബിളും, അഗ്നിജിഹ്വയേയും മോസസിൻെറ കത്തുന്ന പന്തത്തേയും കുറിച്ച് പെന്തകോസ്റ്റുകാരും പറയുന്നു. പാർസികൾ ഇന്നും അഗ്നിപൂജ ചെയ്യുന്നു. പുരാതന ഭാരതത്തിലും അഗ്നിപൂജ പ്രചാരത്തിലിരുന്നു. ഹോമങ്ങളും, വേദകർമ്മങ്ങളും അഗ്നിയെ പ്രീതിപ്പെടുത്താൻ ചെയ്തിരുന്ന പതിവു് ഹിന്ദുപുരാണങ്ങളിൽ കാണാം. അഗ്നിയുടെ പ്രതീകാത്മകതയെ റോസിക്രൂഷ്യൻസിൻെറ വിവരണം ദ്യോതിപ്പിക്കുന്നു. ആറുപൈസയുടെ ഒരു ചിമ്മിനിവിളക്ക് എണ്ണയൊഴിച്ചു കത്തിക്കുക. അതിൻെറ നാളത്തിൽനിന്നു് എണ്ണമററ വിളക്കുകളും മെഴുകുതിരികളും അടുപ്പുകളും കത്തിച്ചോളൂ. എന്നാലും ഒട്ടും ഏററക്കുറച്ചിലില്ലാതെ ദീപനാളം ശോഭിക്കും. അതുപോലെയാണ് ഈശ്വരൻ. ''അരൂപവും രൂപവുമായ ലോകങ്ങൾ ഒരേ വിളക്കിൽ നിന്നുണ്ടായി. ഒന്നിൽനിന്നു് ഏഴ്, ഓരോന്നിൽനിന്നും ഏഴുപ്രാവശ്യം ഏഴെണ്ണം'' എന്ന വാക്കുകൾ ഇതേ ആശയം ദ്യോതിപ്പിക്കുന്നു. ഇതേ ആശയം വേദങ്ങളിലും കാണാം.

ദീപനാളം ജ്ഞാനമാണെങ്കിൽ സ്നേഹം അതിൻെറ എണ്ണയുമാണ്. എണ്ണയില്ലെങ്കിൽ തിരി കത്തില്ല. ജ്ഞാനം എത്രമാത്രം പ്രധാനമാണോ അത്രമാത്രം പ്രധാനമാണ് സ്നേഹവും. ജ്ഞാനത്തെക്കാൾ പതിന്മടങ്ങ് പ്രാധാന്യം സ്നേഹത്തിനാണെന്നു് പറഞ്ഞാലും തെററില്ല. സാധാരണക്കാരനു് ജ്ഞാനം—അമൂർത്തവും നിർഗ്ഗുണവുമായ ഏകത്വത്തെക്കുറിച്ചുള്ള അറിവ്, ദഹിക്കാൻ പ്രയാസമാണ്. അവനു് കുറെക്കൂടി യോജിക്കുക സ്നേഹമാണ്. കാണാനും തൊടാനും, അറിയാനും, കഴിയുന്നതിനെ സ്നേഹിക്കാൻ ആരും ആരെയും പഠിപ്പിക്കേണ്ടതില്ല. എല്ലാ സഗുണേശ്വരാരാധനകളുടെ പിന്നിലും ഇതാണ്.

ഷോഹത്തിൻെറ അഞ്ചുപടികൾ:—മനുഷ്യ മനസ്സിൻെറ അഞ്ചുതലങ്ങളെ കുറിക്കുന്നു. ജന്തുശരീരത്തിൻെറ പഞ്ചേന്ദ്രിയങ്ങളേയും, പ്രപഞ്ചശരീരത്തിലെ പഞ്ചഭൂതങ്ങളേയും.

ചതുരത്തിൻെറ ഓരോ കോണിലും ദിവ്യപുരുഷന്മാർ :— വടക്ക്, കിഴക്ക്, തെക്ക്, പടിഞ്ഞാറ് എന്നീ ഭാഗങ്ങളിൽ അധിവസിക്കുന്ന ദേവന്മാർ. റോമൻ കത്തോലിക്കക്കാർ, പകർച്ചവ്യാധികൾ, യുദ്ധങ്ങൾ, അപകടങ്ങൾ എന്നിവ 'വടക്കും പടിഞ്ഞാറു'മുള്ള അദൃശ്യരായ ദൂതന്മാർ കൊണ്ടുവരുന്നതാണെന്നു വിശ്വസിക്കുന്നു. ജെറീമിയ, ഇസ്സഹ, സാൽമിസ്റ്റ് ഇവരും സൂര്യനുതാഴെയുള്ള സകല ദോഷങ്ങളും വടക്കുനിന്നും പടിഞ്ഞാറുനിന്നുമാണെന്നു പറയുന്നു. (യഹൂദരെ സംബന്ധിച്ച് ഇതു് ശരിയായിട്ടുണ്ടുതാനും). സെയിൻറ് അംബ്രോസ്:—''ഞങ്ങൾ വടക്കൻകാററിനെ ശപിക്കുന്നു. ജ്ഞാനസ്നാനസമയത്തു് ഞങ്ങൾ പടിഞ്ഞാട്ടു് തിരിയുന്നതു് അവിടെ അധിവസിക്കുന്നവനെ ഉപേക്ഷിക്കാ (നിരസിക്ക) നായിട്ടാണ്. അതിനുശേഷം ഞങ്ങൾ കിഴക്കോട്ടു് തിരിഞ്ഞുനില്ക്കുന്നു.

“ ദൈവത്തിന്റെ പ്രകാശം കിഴക്കുനിന്നു വരുന്നു ” — “ എസക്കിയേൽ ” (ബൈബിൾ (Chapt III-4) ഹിന്ദുമതക്കാർക്കും കിഴക്കുവശമാണ് ദിവ്യം. ഈ ദിശാധിപന്മാർക്ക് കർമ്മസാക്ഷികളെന്ന സ്ഥാനമല്ലാതെ, ഒരു കാലത്തും ഒരു മതവും ഈശ്വരസ്ഥാനം കല്പിച്ചിട്ടില്ല എന്നു കാണാം. യഹൂദ ദേവാലയങ്ങളിൽ അഞ്ചു തൂണുകളിലായി നാലുനിറമുള്ള ഒരു കർട്ടൻ തൂക്കിയിരിക്കും. ഇതു് ആരാധകരെ. ആരാധ്യവസ്തുവിൽനിന്നു വേർതിരിച്ചുകൊണ്ടു് തൂങ്ങുന്നു. (ഈജിപ്തിലും ഈ പതിവുണ്ടായിരുന്നു ) പഞ്ചഭൂത നിർമ്മിതവും, പഞ്ചേന്ദ്രിയങ്ങളും അഞ്ചു് മാനസികതലങ്ങളുമുള്ളതായ ശരീരത്തെ. പരമവും അനന്തവുമായ ശാശ്വതസത്യത്തിൽനിന്നു് അകററിനിർത്തുന്നതു് ഈ നാലുകർമ്മസാക്ഷികളാണ്; അവനവൻ ചെയ്യുന്ന കർമ്മഫലമാണ് എന്നർത്ഥം. മോസസ്സിന്റെ ചതുരപേടകം (മൂലകളിൽ ദൈവദൂതന്മാരാൽ കാക്കപ്പെട്ട നിലയിൽ) ഇതുതന്നെയാണ് കുറിക്കുന്നതു്. ഹിന്ദുക്കൾ കിഴക്ക് ഇന്ദ്രനേയും, തെക്ക് യമധർമ്മനേയും, പടിഞ്ഞാറ് വരുണനേയും, വടക്ക്. കുബേരനേയും സ്ഥാപിച്ചിരിക്കുന്നു. (ജലം, സമ്പത്ത് എന്നി മൂർത്തവസ്തുക്കളുടെ അധിപന്മാരാണ് വടക്കും പടിഞ്ഞാറും.) ഹിന്ദുക്കൾ ഈ നാലു ദിക്പാലന്മാരെ പിന്നീട് വിഭജിച്ച് അഷ്ടദിക്പാലന്മാരാക്കി

Ezekicl ന്റെ വിവരണം ശ്രദ്ധിച്ചുനോക്കുക. “ഞാൻ ദർശിച്ചു— ഒരു ചുഴലി. അതിനെ ചുഴന്നു ഒരു മേഘവും ഒരഗ്നിയും. അവയിൽനിന്നു് നാലു രൂപങ്ങൾ. അവയ്ക്കു് മനുഷ്യനോടു് സാദൃശ്യമുണ്ടു്. ഓരോന്നിനും 4 തലയും, നാലു ചിറകും. മുഖം മനുഷ്യൻ, സിംഹം, കാള, കഴുകൻ എന്നിവയുടേതാണ്. ആ ജീവനുള്ള ജന്തു അവന്റെ മുഖംകൊണ്ടു് ഭൂമിക്കു മുകളിൽ ഒരു ചക്രം സ്ഥാപിച്ചിരിക്കുന്നു. ഒരു ചക്രത്തിനു നടുവിൽ മറെറാരു ചക്രംപോലെ. അവന്റെ ആത്മാവാണ് ആ ചക്രത്തിൽ.”

റോമൻ കത്തോലിക്കക്കാർ പറഞ്ഞ ഈ മുഖങ്ങൾ, മനുഷ്യസാദൃശ്യമുള്ള ചെകുത്താൻ (റാഫേൽ), സിംഹം (മൈക്കേൽ), കാള (യൂറിയൽ). കഴുകൻ (ഗേബ്രിയൽ) എന്നിങ്ങനെയാണ് ഓഫൈറുകൾക്ക്. ഹിന്ദുക്കൾക്കും, സിംഹം കാള. ഗരുഡൻ എന്നിവ ദേവവാഹനങ്ങളാണ്; ഒരിക്കലും ദേവന്മാരായിരുന്നിട്ടില്ല.

പരിശുദ്ധിയിലേക്കുയരുന്ന മനുഷ്യജീവനെ, ഇനി മുകളിലേക്കു കടക്കരുതെന്ന ശാസനയുമായി ഒരു വൃത്തത്തിനകത്തു തളച്ചിട്ടുന്നവരാണ് അവന്റെ കർമ്മങ്ങൾക്കോരോന്നിനും സാക്ഷിനില്ക്കുന്ന ഈ ദിക്പാലന്മാർ അഥവാ അവന്റെ കർമ്മങ്ങൾതന്നെ. ഈ കർമ്മബന്ധമവസാനിപ്പിക്കാതെ വൃത്തഭംഗം ചെയ്യാനാവില്ല; അജ്ഞാനത്തിൽനിന്നു് ജ്ഞാനത്തിലേക്കു കടക്കാനാവില്ല. തന്റേതെന്നു തെററിദ്ധരിച്ചിരിക്കുന്ന ‘അഹം’ (ഈ ചെറിയ അഹങ്കാരം) പ്രപഞ്ചത്തിന്റെ മുഴുവനും അഹമാണെന്ന ജ്ഞാനം ഉദിക്കുന്നതുവരെ ഈ ലിപികന്മാർ വരച്ചുവെച്ച വൃത്തത്തിനകത്തു് *തടവിൽക്കിടക്കണം. ജോതിശ്ശാസ്ത്രപ്രകാരം, ത്രികോണത്തിനും, നേർവരക്കും, ചതുരത്തിനും വീണ്ടുമൊരു നേർവരക്കും, പഞ്ചഭുജത്തിനും ചുററും ലിപികന്മാർ വരക്കുന്ന വൃത്തം ഗണിതത്തിൽ 31415 അഥവാ $\pi$ ആകുന്നു. $\pi \times radius^2$ ആണല്ലൊ വൃത്തത്തിന്റെ പരിധി. radius വർദ്ധിക്കുന്തോറും വൃത്തം വ്യാപ്തി കൂടിക്കൂടി അപരിമിതത്തിലെത്തുന്നു. സ്നേഹമെന്ന ഋജുരേഖയുടെ നീളം ഒരു ബിന്ദുവായി ചുരുങ്ങാതിരിക്കട്ടെ. അതു് നീണ്ടു നീണ്ടു പോകട്ടെ. അതാണ് നമ്മുടെ ഓരോരുത്തരുടേയും വൃത്തത്തിന്റെ radius. അതു് എത്രത്തോളം വർദ്ധിക്കുന്നുവോ അത്രത്തോളം നാം അപരിമിതത്തിലേക്കു നീളുന്നു. എത്രത്തോളം കുറയുന്നുവോ അത്രത്തോളം പരിമിതങ്ങളായിത്തീരുന്നു. (നേർരേഖയുടെ നീളമനുസരിച്ചിരിക്കുമല്ലൊ വൃത്തത്തിന്റെ വലിപ്പം.)

ഇവിടെ ഈശ്വരനേയും മനുഷ്യനേയും (അപരിമിതത്തേയും പരിമിതത്തേയും) യോജിപ്പിക്കുന്ന ഒരു നിർവ്വചനം ഉപയോഗിക്കാൻ നമുക്കു ശ്രമിക്കാം. മനുഷ്യൻ അഥവാ ജീവാത്മാവ്, ഒരു നിശ്ചിത കേന്ദ്രത്തോടുകൂടിയ അപരിമിതമായ വൃത്തമാണ്. ഈശ്വരനാകട്ടെ എങ്ങും കേന്ദ്രമുള്ള, പ്രത്യേകിച്ചൊരു കേന്ദ്രവുമില്ലാത്ത അപരിമിതവും. അപ്പോൾ ഓരോ മനുഷ്യാത്മാവും പരസ്പരം സംയോജിച്ചിരിക്കുന്നു. എല്ലാ മനുഷ്യാത്മാക്കളും ഈശ്വരനിൽ ഒന്നിക്കുന്നു. ഇതാണ് അറിവിനോ ബുദ്ധിക്കോ എന്നെത്താനോ അതിക്രമിക്കാനോ കഴിയാത്ത അനന്തത. കേവലസത്ത—ഇതറിഞ്ഞവൻ, ബുദ്ധനാകുന്നു,

---

* ഭൂമിയിലെ ഭോഗജീവിതം വിശ്വാസികൾക്ക് തടവറയും അവിശ്വാസികൾക്ക് സ്വർഗ്ഗോപമവുമാണെന്നു് നബീ.

യേശുവാകുന്നു, കൃഷ്ണനും, രാമനും, നബിയുമാകുന്നു. വേദവ്യാസനായ അവൻ സ്നേഹസ്വരൂപനാണ്. അവൻ പ്രപഞ്ചത്തെയാകെ ഉൾക്കൊള്ളാൻ കഴിയുന്ന ദിവ്യാനുകമ്പയാണ്. അവൻ ആയിരങ്ങളെ കൈപിടിച്ചു നേർവഴി കാണിക്കുന്നു. ആയിരങ്ങളെ നയിക്കുന്നു. നോസ്റ്റിക്കുകൾ, വെളിച്ചം തേടി പ്പോയ സോഫിയ ഭൂതസമുദ്രത്തിൽ (Waters of chaosmatter) വഴിതെററി വീണതായും, ക്രിസ്റ്റോസ് അവളെ കൈപിടിച്ച് നേർവഴി കാണിച്ചതായും പറയുന്നു. 'ക്രിസ്റ്റോസ്''—ക്രിസ്തു എന്നീ പദങ്ങൾ ശ്രദ്ധിക്കുക. നോസ്റ്റിക്കുകൾക്ക് ക്രിസ്തു ഒരു സഗുണേശ്വരനെന്നതിലേറെ, പ്രപഞ്ചാത്മാവാണ്; ഓരോ മനുഷ്യനിലുമുള്ള ദിവ്യചൈതന്യവുമാണ്. കൃഷ്ണൻെറ 'ഗീത'യും അർജ്ജുനനെ മായാമോഹങ്ങളിൽ നിന്നു ഉണർത്തി ശരിയായ കർമ്മപഥം കാണിച്ചുകൊടുക്കുകയാണ് ചെയ്തതു്. ബുദ്ധൻ 'ധർമ്മപഥ' ത്തിലേക്കുള്ള വഴി തെളിയിച്ചു. നബിയും അതുതന്നെ ചെയ്തു.

ഏഴുപ്രാവശ്യം ഏഴ്:— 49. മരുത്തുകൾ 49 എന്നു് ഹിന്ദുപുരാണങ്ങൾ. മരുത്ത്—വായു......ജീവന്നാധാരമാണല്ലൊ. വായുതന്നെ സംഹാര രുദ്രനമാകാം. ഇതാണ് ഹനുമാൻെറ കഥ സൂചിപ്പിക്കുന്നതു്. അദ്ദേഹം ഒരേസമയത്ത് ജീവൻ പ്രദാനം ചെയ്യുന്നവനും ചണ്ഡകോപിയാകയാൽ സർവ്വവിനാശകനുമാണ്. നമ്മുടെ സൌരമണ്ഡലം ഈ നിലയിലെത്തുംമുമ്പ് തരണംചെയ്ത വായുസമ്മർദ്ദങ്ങളെ ഹനുമാൻ സൂര്യനെ വിഴുങ്ങിയ കഥ സൂചിപ്പിക്കുന്നു.

'ഏഴെണ്ണത്തിൽ ഒന്നു പ്രത്യക്ഷമായി—ആറെണ്ണം മറഞ്ഞിരുന്നു'' പ്രകൃതിയിലെ 7 മൂലധാതുക്കളിൽ ആദ്യം ഒന്നു മാത്രം പ്രത്യക്ഷപ്പെട്ടു. പിന്നീടു് ഓരോന്നോരോന്നായി പ്രത്യക്ഷപ്പെടാൻ തുടങ്ങി.

( ''ചിലതു് ഒരു ദിശയിലും ചിലതു മറുദിശയിലും'':— ബയോ കെമിസ്ട്രിയിൽ levo and dextro compound കൾ യുറാനസ്സിൻേറയും നെപ്ട്യൂണിൻേറയും സാററലൈററുകളിൽ ചിലവ കിഴക്കുനിന്നു് പടിഞ്ഞാട്ടു തിരിയുന്നു. മററുള്ളവയെല്ലാം പടിഞ്ഞാട്ടുനിന്നു് കിഴക്കോട്ടും, മനുഷ്യബന്ധ് തന്നെ ഈ ആകർഷണവികർഷണതത്വത്തിന്മേലധിഷ്ഠിതമായിരിക്കുന്നു. ശാപം ഉത്ഭവിച്ചു:- ഒരു പ്രത്യേക ഈശ്വരൻ ഒരു പ്രത്യേക മനുഷ്യനെ ശപിക്കയല്ല. പ്രകൃതി ശക്തികളോടുള്ള സമരം പ്രഖ്യാപിക്കപ്പെട്ടതോടെ, അതിൻെറ ഫലമായി സ്വാഭാവികമായും പിൻതുടർന്നുവരേണ്ട ഒന്നു് ആരംഭിച്ചു എന്നർത്ഥം. ജ്ഞാനാർജ്ജന ശക്തിയോടെ വികർഷണം തുടങ്ങുന്നു. ശരിയായ ജ്ഞാനത്തിലെത്താനുള്ള ഒരു വലിയ പ്രയത്നത്തിൻെറ തുടക്കം.) ഇതാണ് ബൈബിളിലും പ്രസ്താവിക്കുന്നതു്. ''മാലാഖമാരുടെ പതന കാരണമായ സ്വർഗ്ഗത്തിലെ യുദ്ധം'' എന്നു ബൈബിൾ പറയുന്നതു തന്നെയല്ലെ ഇവിടെ സാൻ ബുദ്ധിസക്കാരൻ പറയുന്നയുദ്ധം. ''അവൻ അവനെത്തന്നെ ഭരിക്കാൻ വരുന്നതും'' പിതാവുതന്നെയായ മകൻെറ വാഴ്ചയും, ഇനിയുമൊരു മിശിഹാ വരുമെന്ന പ്രവചനവും താരതമ്യപ്പെടുത്തുക.

നാലാമത്തേതു്:—ഭൂമി (പൃഥിവി) നാലാമത്തെ ധാതു മനുഷ്യൻ.

മൂന്നുജിഹ്വകളുള്ള അഗ്നി:—ആത്മാവ്, ബുദ്ധി, മനസ്സ്.

വിറക്:—ശരീരം മുതലായ ഉപാധികൾ.

ലോകത്തിലെ ഏററവും ബുദ്ധിമാനായ ശാസ്ത്രജ്ഞനുപോലും കടൽപ്പുറത്തെ മൺതരികൾ എത്രയുണ്ടെന്നു് എണ്ണി തിട്ടപ്പെടുത്താനാവില്ല. മണൽപ്പരപ്പിൻെറ അപരിമിതികൊണ്ടല്ല. (ദൃശ്യമായ ഒന്നു പരിമിതമാകാതെ വയ്യല്ലോ)—മനുഷ്യനും അവൻെറ ഗണിതശാസ്ത്രത്തിനും, അത് അപരിമിതമാകകൊണ്ട്. എങ്കിലും അതിൽ ഒരു തരി കയ്യിലെടുത്തു് അതിനെ തൻെറ പരമജ്ഞാനത്തിന് വിധേയമാക്കാൻ അവനു കഴിയും. അതിൽനിന്നു മററുള്ള തരികളുടെ സ്വാഭാവമറിയാനും. ഇപ്രകാരമാണ് നമ്മുടെ ജ്ഞാനം. അതിനു് പരിമിതികളുണ്ട്. എങ്കിലും അത് അപരിമിതമാണ്. ഏതെങ്കിലുമൊരു മതത്തിൽ, ഏതെങ്കിലുമൊരു ഭൌതികശാസ്ത്രത്തിൽ, ഏതെങ്കിലുമൊരു സംഘടനയിൽ ഒതുക്കിനിർത്താവുന്ന ഒരു തത്വവും ഒരു സത്യവുമില്ല. പക്ഷെ ഒന്നിനെ നന്നായി അറിഞ്ഞാൽ, മററുള്ളവയുടെ തത്വം നിങ്ങൾക്കറിയാൻ കഴിയും.

ആസ്ട്രോളജി, ജിയോളജി, ഫിസിക്സ്, കെമിസ്ട്രി, ബയോളജി, ഗണിതശാസ്ത്രം, അറേറാമിക് സയൻസ്, വൈദ്യശാസ്ത്രം, ജെനിററിക്സ്, ക്രിസ്തുമതം, ഹിന്ദുമതം, ഇസ്ലാംമതം, ബുദ്ധമതം എന്നൊക്കെ എത്രവേണമെങ്കിൽ പിരിച്ചുവെക്കാം. ഭാഷ, മതം, രാഷ്ട്രം, സംഘടന, സമൂഹം, കുടുംബം, വ്യക്തി എന്നിങ്ങനെ പരിമിതപ്പെടുത്താം. ആ വികർഷണങ്ങൾക്കെതിരെ—ആ അനേകങ്ങൾക്കെതിരെ—ആ വിഭക്തികൾക്കെതിരെ—ഒരാകർഷണശക്തി, ഒരേകം, ഒരു ഭക്തി വർത്തിക്കുന്നു. ഒരു ജ്ഞാനം, ഒരു സ്നേഹം, ഒരു മതം, ഒരു ശാസ്ത്രം, ഒരു ശക്തി, ഒരീശ്വരൻ, ഒരു സത്ത.........

വേദകാലത്തെ ഈശ്വരസങ്കല്പവും, ഹിന്ദുമതത്തിലെ പ്രപഞ്ചോല്പത്തിയെക്കുറിച്ചുള്ള ദർശനങ്ങളും :—

1) അപ്പോഠം ഇല്ലായ്മയില്ലായിരുന്നു. ഉണ്മയുമുണ്ടായിരുന്നില്ല. പൃഥിവ്യാദിലോകങ്ങളൊ ആകാശമൊ ഉപരി ലോകങ്ങളൊ ഉണ്ടായിരുന്നില്ല. എന്ത് എന്തിനെ മറയ്ക്കാൻ ? എവിടെ നിന്നു് ? ആരുടെ ഭോഗത്തിനുവേണ്ടി ? ഗഹനവും ഗംഭീരവുമായ വെള്ളമുണ്ടായിരുന്നുവോ ? മൃത്യു ഉണ്ടായിരുന്നില്ല. അമൃതവും ഉണ്ടായിരുന്നില്ല. രാവിന്റേയൊ പകലിന്റേയൊ അടയാളങ്ങളായ ചന്ദ്രസൂര്യന്മാരും ഇല്ലായിരുന്നു. സർവ്വ വേദാന്തപ്രസിദ്ധമായ ബ്രഹ്മം മാത്രം മായയോടൊത്തു നിശ്ചലം നിലകൊണ്ടു. അതല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല. ഇരുട്ടിൽ അതെല്ലാം അലിഞ്ഞുചേർന്നു് അറിയപ്പെടാതെ ആദിയിൽ ഒളിഞ്ഞിരുന്നു. തുച്ഛമായ മായയിൽ മറഞ്ഞു്, ഒന്നായിരുന്ന ഈ ജഗത്ത് സത്യസങ്കല്പനായ ഈശ്വരന്റെ മഹിമകൊണ്ടു് വീണ്ടും ഉളവായി. (ഋഗ്വേദം: 10, 129, 1, 3.)

2) ജഗത്ത് പ്രളയം പ്രാപിക്കുമ്പോഴും സർവ്വശക്തിയും വെച്ചുകൊണ്ടുതന്നെ പ്രലയിക്കുന്നു. ആ ശക്തിയിൽനിന്നുതന്നെ ഉളവാകയും ചെയ്യുന്നു. (ബ്ര. സൂ. ശം. ഭാ. 2, 3, 4.)

3) ബ്രഹ്മാവിന്റെ പകൽ പുലരുന്നതോടുകൂടി സ്ഥാവരജംഗമങ്ങളായ സർവ്വ വ്യക്തികളും അവ്യക്തത്തിൽനിന്നു് വെളിപ്പെടുന്നു. രാത്രിയാകുന്നതോടുകൂടി അതേ അവ്യക്തത്തിൽ ലയിക്കുകയും ചെയ്യും. അതേ ഭൂതസമൂഹം വീണ്ടും വീണ്ടുമുണ്ടായി, രാത്രിയാകുമ്പോഠം അവശമായി ലയിക്കുകയും പകലടുക്കുമ്പോഠം വശംകെട്ടു വെളിപ്പെടുകയുമാണ് ചെയ്യുന്നതു്. (ഗീത.)

4) ഈ ജഗത്ത് ഉല്പത്തിക്ക് മുമ്പ് രണ്ടാമതൊന്നില്ലാതെ സത്തൊന്നുമാത്രമായിട്ടിരുന്നു. ചിലർ പറയുന്നു; അത് ആദിയിൽ രണ്ടാമതൊന്നുമില്ലാത്ത അസത്തു മാത്രമായിരുന്നു എന്നു്. അസത്തിൽനിന്നു സത്തുണ്ടായെന്നു്. ഇതെങ്ങനെയാണ് സാധിക്കുക. എങ്ങനെയാണ് അസത്തിൽനിന്നു് സത്തുണ്ടാവുക. സത്തായിത്തന്നെയാണ് രണ്ടാമതൊന്നില്ലാതെ ഇത് ആദിയിൽ ആയിരുന്നതു്. (ഛാന്ദോ: 6, 2, 1, 2.)

5) ഓരോ ഋതുവിലും ആ ഋതുവിന്റെതന്നെ പലരൂപത്തിലുള്ള ലക്ഷണങ്ങഠം എപ്രകാരമാണോ എല്ലാ കൊല്ലവും മുറയ്ക്കു വെളിപ്പെടുന്നത്, അതുപോലെ യുഗാദികളിൽ മുൻമുറയ്ക്കുതന്നെ പദാർത്ഥങ്ങഠം ഉളവാകുന്നു. (മ. ഭാ. ശാ. 210, 17.)

6) അവ്യയനായ പരനിൽ സർവ്വവും ഒന്നാകുന്നു. (മു. 3, 2, 7.)

7) ഞാൻ എല്ലാററിനും ഉല്പത്തിസ്ഥാനമാണ്. എന്നിൽനിന്നു് എല്ലാം ഉളവായി പ്രവർത്തിക്കുന്നു. (ഗീത)

8) ആദ്യമുളവായ ഹിരണ്യഗർഭന്റെ ബുദ്ധിയിലാണ് സർവ്വ ബുദ്ധികളും നിലകൊള്ളുന്നതു്. (ബ്ര. സൂ. ശം. ഭാ 1, 4, 1.)

9) ഈ ഹിരണ്യഗർഭനാണ് ബുദ്ധിയെന്നറിയപ്പെടുന്നതു്. (മ. ഭാ. ശാ. 302, 18 )

10) ആകാശത്തിൽനിന്നു് വായു, അതിൽനിന്നു് അഗ്നി, അഗ്നിയിൽനിന്നു് വെള്ളം, വെള്ളത്തിൽ നിന്നു് ഭൂമി, ഭൂമിയിൽനിന്നു് സസ്യങ്ങഠം. (തൈത്തരീ)

11) ഞാൻ നിത്യനും അവ്യയനും ശുദ്ധനും ഏകനും എല്ലാററിനും ഇരിപ്പിടവും ഒരു മാററവും വരാത്തവനും സ്വയമറിയുന്നവനും സർവ്വകാരണവും സർവ്വവ്യാപിയും ഒന്നിലും ഒട്ടാത്തവനും എല്ലാററിനേയും കവിഞ്ഞവനുമാണ്. ഈ 12 ലക്ഷണങ്ങളോടുകൂടിയവനാണ് ഞാനെന്നറിഞ്ഞു് ദേഹാദികളിൽ ഞാനെന്നും എന്റെയെന്നുമുള്ള പൊള്ളയായ പിഴച്ച വിചാരം കളയുക. (ഭാ. 7, 7, 19, 20.)

12) ആത്മാവു് ഒരിക്കലും ജനിക്കുന്നില്ല. ഒരിക്കലും മരിക്കുന്നുമില്ല. ഇത് ഉണ്ടായിട്ടു് വീണ്ടും ഇല്ലാതാകുന്നുമില്ല. അതിനാൽ അത് അജവും നിത്യവും ശാശ്വതവും പുരാണവുമാണ്. ശരീരം നശിക്കുമ്പോഴും അത് നശിക്കുന്നില്ല. (ഗീത)

13) അമൃതമായ ബ്രഹ്മത്തിൽ ത്രൈലോക്യം ചക്രംചുററുകയാണ്. പിതൃക്കഠം മുതലായവയെയെല്ലാം—അവ യുഗാന്തത്തിൽ പ്രലയിച്ചു് പ്രകൃതിയെ അഥവാ കാരണഭാവത്തെ പ്രാപിച്ചിരുന്നു—വീണ്ടും യുഗാദിയിൽ അവ്യയനായ ഈശ്വരൻ സൃഷ്ടിക്കുന്നു. എല്ലാ യുഗാദിയിലും, ഓരോ ഋതുവിലും ഓരോ ലക്ഷണങ്ങഠം വൃക്ഷാദികളിൽ സ്വയം വെളിവാകുന്നതുപോലെ പഴയതുതന്നെ വീണ്ടും വരുന്നു. കർമ്മങ്ങളും അങ്ങനെത്തന്നെ. (മ. ഭാ ശാ. 231, 48.)

14) സൂര്യ ചന്ദ്രന്മാരെ ഈശ്വരൻ പഴയതുപോലെത്തന്നെ ഉളവാക്കി. ആകാശവും ഭൂമിയും അന്തരീക്ഷവും സ്വർഗ്ഗവും പണ്ടേപ്പോലെത്തന്നെ കല്പിച്ചു. (ഋ. 10, 190, 3.)

വിശിഷ്ടങ്ങളുടെ അദ്വൈതം വിശിഷ്ടാദ്വൈതം. സൂക്ഷ്മ ചിദചിത്തുകളെക്കൊണ്ടു് വിശിഷ്ടമായ കാരണവും സ്ഥൂല ചിദചിത്തുകളെക്കൊണ്ടു് വിശിഷ്ടമായ കാര്യവും ഒന്നുതന്നെ; പരമാത്മാവു്.

ചിലന്തി നൂൽ പുറത്തിറക്കുകയും ഉൾവലിക്കുകയും ചെയ്യുമ്പോലെ, ഭൂമിയിൽനിന്നു് ചെടികൾ മുളച്ചുണ്ടാകുമ്പോലെ, ജീവിച്ചിരിക്കുന്നവനിൽനിന്നു് തലമുടിയും രോമവുമുണ്ടാകുന്നതുപോലെ നാശമില്ലാത്തവനിൽനിന്നു് മറ്റൊന്നിനേയും അപേക്ഷിക്കാതെ തന്നെ ജഡചേതനങ്ങളായ സമസ്തവുമുളവാകുന്നു. (മു. 1, 1, 7.)

ഈ ജഗത്തു് അപ്പോൾ അവ്യാകൃതമായിരുന്നപോൽ. (മുളയ്ക്കു് മുമ്പു് വിത്തെന്നപോലെ) അതുതന്നെ നാമരൂപങ്ങളെക്കൊണ്ടു് തെളിഞ്ഞു് പലമട്ടു വെളിവായി. (ബൃ. 1, 4, 7.)

വിചാരിച്ചുനോക്കിയാൽ മുണ്ടു് വെറും നൂലായിത്തീരും. അതുപോലെ ആത്മാവെന്നതു മാത്രമാണു് വിശ്വവും. (അ. സം. 2.5)

ഈ ജഗത്തിൽ തത്ത്വജ്ഞാനി ഒരിക്കലും ഖേദിക്കുന്നില്ല. എന്തെന്നാൽ അയാളൊരുവൻ തന്നെയാണല്ലൊ ഈ ബ്രഹ്മാണ്ഡമണ്ഡലം മുഴുവൻ നിറഞ്ഞു നില്ക്കുന്നതു്. (അ. സം. 17.2)

നന്നായറിയുന്നു എന്നു നീ വിചാരിക്കുന്നുവെങ്കിൽ ബ്രഹ്മത്തിൻെറ രൂപം അല്പമേ നീ അറിയുന്നുള്ളു. (കേ. 2.1)

ഓരോ ബോധത്തിലും കൂടി കാണപ്പെടുന്ന മാറാത്ത അറിവാണു് ബ്രഹ്മമെന്നറിയുമ്പോഴാണു് സമ്യഗ്ദർശനം. അതുകൊണ്ടു് അമൃതത്വവും കിട്ടുന്നു. (കേ. 2.4)

ബ്രഹ്മം അറിയപ്പെട്ടതിൽനിന്നു വേറെയാണു്. അറിയപ്പെടാത്തതിൽനിന്നുപരിയുമാണു് എന്നു പണ്ടത്തെ മഹാപുരുഷന്മാരിൽനിന്നു ഞങ്ങൾ പരമ്പരയാ കേട്ടിട്ടുണ്ടു്. (കേ. 1.4)

ഒരേ അഗ്നി ഭുവനത്തിൽ പ്രവേശിച്ചു് നാനാരൂപമായി കാണുന്നതുപോലെ ഒരേ ആത്മാവു് ഓരോ ജീവനിലും പ്രകാശിച്ചു് പിന്നെയും അനന്തമായിരിക്കുന്നു. ഒരേ വായു ഭുവനത്തിൽ പ്രവേശിച്ചു് നാനാരൂപമായി കാണുന്നതുപോലെ ഒരേ ആത്മാവു് ഓരോ ജീവനിലും പ്രവേശിച്ചു് പിന്നെയും അനന്തമായിരിക്കുന്നു. (കഠോ. 5.9)

ഏകമായ അതു് മനസ്സിനേക്കാൾ വേഗത്തിൽ സ്പന്ദിക്കുന്നു മനസ്സിനെക്കാൾ അതിനു വേഗവും കൂടും. അതിനെ പ്രാപിക്കാൻ ദേവന്മാർക്കും ആവതല്ല, മനസ്സിനു് അതിനെ ഗ്രഹിക്കാവതല്ല. അതു ചലിക്കെ മറ്റെല്ലാം ചലിക്കുന്നു. അതിൽ എല്ലാം വർത്തിക്കുന്നു. അതു് ചലവും അചലവുമത്രെ. അതു ദൂരത്തും അരികിലുമാണു്. എല്ലാററിൻേറയും അകത്തും പുറത്തുമാണു്. സർവ്വത്തിലും ആത്മാവിനേയും ആത്മാവിൽ സർവ്വത്തിനേയും കാണുന്നവൻ ആത്മാവിൽനിന്നകന്നു പോകുന്നില്ല. സർവ്വഭൂതങ്ങളേയും ജഗത്തിനേയും ആത്മാവിൽ കാണുന്നവൻ രഹസ്യമറിഞ്ഞിരിക്കുന്നു. ഈ ഏകത്വം കാണുന്നവനു പിന്നെ ലോകമെന്തു് ? (ഈശോ. 4.7)

അവൻ (ആത്മാവു്) സർവ്വത്തേയും വ്യാപിച്ചിരിക്കുന്നു. പ്രകാശമയനും അശരീരനും ന്യൂനതയോ കളങ്കമോ ഇല്ലാത്ത ശുദ്ധനും പാപസ്പർശമില്ലാത്തവനും കവിയും മനീഷിയും സർവ്വത്തേയും അതിക്രമിച്ചവനും സ്വയംഭൂവുമായ ആത്മാവു് ഏതു കാലത്തും ഏതവനും അവരവൾക്കു് അർഹതയുള്ളതു നൽകുന്നു. (ഈ. 8)

പ്രകൃതിരഹസ്യമറിയുമ്പോൾ പ്രകൃതിസഹായത്താൽ പ്രകൃതിക്കപ്പുറത്തുള്ളതറിഞ്ഞു് മൃത്യുവിനെ കടക്കുന്നു. പ്രകൃതിക്കപ്പുറത്തുള്ളതിൻെറ സഹായത്താൽ നിത്യാനന്ദമനുഭവിക്കുന്നു. അല്ലയോ സൂര്യദേവാ അവിടുന്നു് സുവർണ്ണമണ്ഡലംകൊണ്ടു സത്യത്തെ മൂടിയിരിക്കുന്നു. അങ്ങിനെയുള്ള സത്യത്തെ എനിക്കു കാണാൻവേണ്ടി ആ മൂടിയെ നീക്കേണമേ...... അവിടുത്തെ സത്യത്തെ ഞാൻ അറിഞ്ഞിരിക്കുന്നു. അങ്ങയിൽ പ്രകാശിക്കുന്നതെന്തെന്നു് ഞാൻ കണ്ടിരിക്കുന്നു. അങ്ങയുടെ സത്യം ഞാൻ ദർശിക്കുന്നു. അതിലുള്ളതുതന്നെ എന്നിലും. ഞാൻ അവൻതന്നെ. സോഽഹം...... (ഈശോ—15-16)

അണുവിനേക്കാൾ അത്യന്തം അണുവായും മഹത്തിനേക്കാൾ അത്യന്തം മഹത്തായുമിരിക്കുന്ന സർവ്വേശ്വരൻ സകല ജന്തുക്കളുടേയും ഹൃദയഗഹ്വരത്തിലുണ്ടു്. (കഠോ)

ആത്മാവു് വാഗ്വിലാസംകൊണ്ടൊ തീക്ഷ്ണബുദ്ധികൊണ്ടൊ ലഭ്യമല്ല. സർവ്വവേദാധ്യയനത്താലും പ്രാപ്യമല്ല (കഠോ)

ദുശ്ചരിതനായി മനശ്ശാന്തിയില്ലാത്തവനു് തത്ത്വപ്രകാശമുണ്ടാവില്ല. മനഃശുദ്ധിയും കർമ്മശുദ്ധിയുമുള്ളവനായി, ഇന്ദ്രിയങ്ങളെ ജയിച്ചവനു് ആത്മാവു് സ്വയം പ്രത്യക്ഷമാകുന്നു (കഠോ)

സ്വയംഭൂവായ പരമേശ്വരൻ ഇന്ദ്രിയങ്ങളെ ബഹിർമുഖങ്ങളായി സൃഷ്ടിച്ചു. തന്നിമിത്തം പുറമേക്കാണ് മനുഷ്യൻ നോക്കുന്നത്. ഉള്ളിലേക്കല്ല. എന്നാൽ ഒരു ധീരൻ അമൃതത്വമിച്ഛിച്ച് നോട്ടം പിൻതിരിച്ചു, പ്രത്യഗാത്മാവിനെ ദർശിച്ചു............ഇവിടെയുള്ളത് അവിടെയുമുണ്ട്. അവിടെ ഏതുണ്ടോ അതിവിടെയും. ഇതിൽ ഭിന്നിപ്പു കാണുന്നവൻ പിന്നെയും പിന്നെയും മൃത്യുവിന്നിരയാകുന്നു............ആത്മാവ് സൃഷ്ടിസ്ഥിതിഹേതുവും അദ്വയവും സർവ്വാന്തര്യാമിയുമാണ്. അത് ഏകത്തെ ബഹുവാക്കി. അതിനെ സ്വന്തം അന്തരാത്മാവായി സാക്ഷാത്ക്കരിക്കുന്ന ജ്ഞാനികൾക്കേ നിത്യശാന്തിയുണ്ടാവൂ. മററാർക്കുമില്ല. ഈ നിരന്തരവികാരിയായ ജഗത്തിൽ, നിർവ്വികാരനായും മൃതിഗ്രസ്തമായ ജഗത്തിൽ അമൃതനായും, നാനാത്വത്തിൽ ഏകനായും, ജീവാത്മാക്കൾക്കാത്മാവുമായിരിക്കുന്ന വിഭുവിനെ സാക്ഷാത്കരിക്കുന്നവർക്കേ നിത്യശാന്തി ലഭിക്കൂ. മററാർക്കുമില്ല. ഈ ആത്മാവിനെ ബാഹ്യലോകത്തിൽ എവിടെ തിരയാം. സൂര്യചന്ദ്രനക്ഷത്രാദികളിലോ? അതിനെ പ്രകാശിപ്പിക്കാൻ സൂര്യചന്ദ്രനക്ഷത്രാദികൾക്കൊ വിദ്യുത്തിനോ കഴിയില്ല. അഗ്നിയുടെ കാര്യം പറയേണ്ട. അവയെല്ലാം അതിൻെറ ശോഭയാലാണ് ശോഭിക്കുന്നതു്. അവയിൽക്കൂടി പ്രകാശിക്കുന്നത് അതിൻെറ തേജസ്സാണ്............അതു് കണ്ണിനുവിഷയമല്ല. പരിശുദ്ധ മനസ്സിൽ—പരിശുദ്ധ ഹൃദയത്തിൽ, അതിനെ കാണാം. അപ്പോൾ അമൃതത്വം ലഭിക്കും. (കഠോ)

എള്ളിൽ എണ്ണയും തൈരിൽ നെയ്യും മണ്ണടിയിലെ ഉറവിൽവെള്ളവും വിറകിൽ തീയുമെന്നപോലെ ബുദ്ധിയിൽ ആത്മാവിനേയും കണ്ടുകൊള്ളുന്നു, സത്യവും തപസ്സുംകൊണ്ടു് തുടന്നു ധ്യാനിക്കുന്നവൻ.

ഒരു മൺകട്ടയുടെ സത്യമറിഞ്ഞാൽ പ്രപഞ്ചത്തിലുള്ള മുഴുവൻ മണ്ണിൻെറയും സത്യമറിഞ്ഞു. (ഛാന്ദോഗ്യ. 6 . 1 . 4)

കലമുടഞ്ഞാൽ കലത്തിനുള്ളിൽ ബന്ധനത്തിലിരിക്കുന്ന ആകാശം എപ്രകാരം നശിക്കാതെ ആകാശത്തിൽ വിലയിക്കുന്നുവോ അപ്രകാരം 'കാര്യം' അതിസൂക്ഷ്മമായ കാരണത്തിൽ വിലയിക്കുന്നതേയുള്ളു. നശിക്കുന്നില്ല. (ബ്ര. സൂ. ശം. ഭാ. 2 . 3 . 4)

ഞാൻ സർവ്വപ്രാണികളുടേയും ഹൃദയത്തിൽ കുടികൊള്ളുന്നു. എന്നിൽനിന്നാണ് ഓർമ്മയും ഓർമ്മകേടും അറിവും അറിവുകേടും. വേദങ്ങളെല്ലാംകൊണ്ടും അറിയപ്പെടേണ്ടതും പരമാത്മാവായ ഞാനത്രെ. വേദാന്തസമ്പ്രദായപ്രവർത്തകനും വേദജ്ഞനും ഞാൻതന്നെ. (ഗീത)

ഇങ്ങനെ ഓരോ മതഗ്രന്ഥങ്ങളും, പ്രഖ്യാപിക്കുന്നതു് ഒരേ ഈശ്വരനെത്തന്നെ എന്നു കാണാവുന്നതാണ്. 'എൻെറ ഈശ്വര'നാണ് വലുത്, അദ്ദേഹമാണ് ആദ്യം ജനിച്ചതു്'' ''അദ്ദേഹത്തിൻെറ തത്വങ്ങൾ നിങ്ങൾ അപഹരിച്ചതാണ്.'' അദ്ദേഹം പറഞ്ഞ വാക്കുകൾ എൻെറ മതപുസ്തകത്തിലേയുള്ളു'' എന്നും മററും കേൾക്കുമ്പോൾ കളിപ്പാട്ടങ്ങൾക്കുവേണ്ടി ഒരമ്മപെററ മക്കൾ തമ്മിൽത്തല്ലുന്നതിനേക്കാൾ ബാലിശമായിത്തോന്നുന്നു.

---

## പുനർജ്ജന്മവാദം

അനശ്വരത്വത്തിൽനിന്നാണ് പുനർജ്ജന്മവാദത്തിൻെറ ഉത്ഭവം. ഈശ്വരൻ അനശ്വരനാണ്. നാശമില്ലാത്തവൻ അഥവാ മരണമില്ലാത്തവൻ. കോഴിയോ മുട്ടയോ എന്ന സംശയം തീരുമ്പോൾ, ഈശ്വരനും പ്രപഞ്ചവും ഒന്നുതന്നെ എന്നു കാണുന്നു. ഈശ്വരൻതന്നെ പ്രപഞ്ചമായി പരിണമിച്ചിരിക്കുകയാണെങ്കിൽ പ്രപഞ്ചത്തിനും നാശമുണ്ടാവുകവയ്യ. പ്രലയിച്ചാലും അതു വീണ്ടും പ്രഭവിക്കും.

ഞാനോ നീയോ ഈ രാജാക്കന്മാരോ ഇല്ലാതിരുന്നിട്ടില്ല. നമ്മളാരുംതന്നെ ഇനിമേലിൽ ഇല്ലാതാകാനും പോകുന്നില്ല എന്നു കൃഷ്ണൻ അർജ്ജുനനോടു് പറയുന്നു. ധർമ്മസംസ്ഥാപനത്തിനുവേണ്ടി താനിനിയും അവതരിക്കുമെന്നദ്ദേഹം മാത്രമല്ല ഇനിയും മിശിഹാ വരുമെന്നു യേശുവും, ഇനിയും മൈത്രേയന്മാർ വരുമെന്നു ബുദ്ധനും, പ്രവാചകൻ ഇനിയുമവതരിക്കുമെന്നു് നബിയും പറഞ്ഞിട്ടുണ്ടു്.

നശ്വരമെന്ന ഭാവംതന്നെ വെറും തോന്നലാണ്. ജ്യോതിർഗ്ഗോളം അപ്രത്യക്ഷമാകുന്നതു് വീണ്ടും പ്രത്യക്ഷപ്പെടാനാണ്. ജലം ആവിയായതു വീണ്ടും ജലമാവാനാണ്. പർവ്വതം മണൽത്തരിയായത് വീണ്ടും പർവ്വതമാകാനാണ്. ശരീരം അതിൻെറ ഘടകധാതുക്കളായി വിഭജിക്കപ്പെട്ടതു് വീണ്ടും ഒരു ശരീരമാകാനാണ്. മനുഷ്യൻ മണ്ണാണെന്നും അവൻ മണ്ണിലേക്കു മടങ്ങുമെന്നും യേശു പറഞ്ഞതു് ഈ വിഭജനത്തെ ഓർത്താണ്. ഘടകധാതുക്കൾ മണ്ണിൽനിന്നു സസ്യങ്ങളിലേക്കും അവവഴി ജന്തുശരീരങ്ങളിലേക്കും പുതിയ രൂപത്തിൽ മടങ്ങിവരുന്നു. ഒരു ഗ്ലാസ് അടിച്ചുടച്ചാൽ അതിൻെറ പ്രത്യേകരൂപമേ

നഷ്ടപ്പെട്ടിട്ടുള്ള. ധാതുക്കൾ അവശേഷിക്കുന്നു. അവകൊണ്ട് പുതിയ രൂപമുണ്ടാക്കാം. ഗ്ലാസോ, കപ്പോ, കൂജയോ ഏതെങ്കിലുമൊന്നിൻെറ നിർമ്മാണത്തിനു് അതേ ധാതു ഉപയോഗപ്പെടുത്താം. ഈ നിയമമനുസരിച്ച് നശ്വരമെന്നു നാം കരുതുന്ന ശരീരംപോലും അനശ്വരമാണ്.

വളരെ ചെറിയ ഒരുദാഹരണമെടുക്കുക. വെള്ളത്തെ രാസപ്രക്രിയക്കു വിധേയമാക്കിയാൽ 2 ഹൈഡ്രജൻ ആററവും ഒരു ഓക്സിജൻ ആററവും ആയി മാറുന്നു. $(H+H+O=H_2O)$ പിന്നെ സ്ഥൂലരൂപം ദൃശ്യമല്ല എന്നാൽ അവ കൂടിച്ചേരുമ്പോൾ വീണ്ടും വെള്ളത്തുള്ളിയായി പ്രത്യക്ഷപ്പെടുന്നു.

ഇതേ നിയമംതന്നെ ധാതു നിർമ്മിതമായ ശരീരങ്ങൾക്കും. രൂപങ്ങൾ നശിച്ചാലും ഘടകധാതുവിനു് നാശമില്ല ജീവശക്തിയും, ആകാശരൂപത്തിൽ അന്തരീക്ഷത്തിൽ വ്യാപിക്കുകയല്ലാതെ നശിക്കുന്നില്ല. സന്ദർഭം വരുമ്പോൾ പുതിയ ശരീരത്തിലേക്കു പ്രവേശിക്കുന്നു. (ഫോസ്ഫേററു ബോണ്ടുകളിൽക്കൂടി ബയോളജിക്കൽ എനർജി സംഭരിക്കപ്പെടുന്നതും വീണ്ടും ഉപയോഗപ്രദമാകുന്നതും എങ്ങനെയെന്നു് ബയോകെമിസ്ട്രി നമ്മെ പഠിപ്പിക്കുന്നുണ്ടല്ലോ; അതു പ്രകാരം.)

ഇവിടെ രണ്ടു ന്യായമായ ചോദ്യങ്ങൾ ഉദിക്കുന്നു. ഒന്നു്, അഥവാ പുനർജ്ജന്മമുണ്ടെങ്കിൽത്തന്നെ അത് ഇതേ രൂപവും ഇതേ ഭാവവും ഇതേ ചിന്തയുമുള്ള "ഞാ"നല്ലല്ലൊ. പിന്നെ എന്തു കാര്യം എന്നു്. അതായതു്, രണ്ടു് വെള്ളത്തുള്ളികൾ വിഭജിക്കുന്നു എന്നു വെക്കുക. സൌകര്യാർത്ഥം ഒന്നിനെ $X$ എന്നും മറേറതിനെ $Y$ എന്നും വെക്കുക.



$$XH_2O = XH_1 \; XH_2{*} \; XO$$
$$YH_2O = YH_1 \; HY_2{*} \; YO$$

1, 2: — ഒന്നാമത്തേയും രണ്ടാമത്തേയും ഹൈഡ്രജൻ ആററം.

എന്ന മട്ടിൽ വിഭജനം നടന്നു. ഇവ കൂടിച്ചേരുന്നതു്

1. $XH_1 \; YH_1 \; XO$
2. $XH_1 \; YH_2 \; XO$
3. $XH_2 \; YH_1 \; XO$
4. $XH_2 \; YH_2 \; XO$
5. $XH_1 \; YH_1 \; YO$
6. $XH_1 \; YH_2 \; YO$
7. $XH_2 \; YH_1 \; YO$
8. $XH_2 \; YH_2 \; YO$
9. $XH_1 \; XH_2 \; YO$
10. $YH_1 \; YH_2 \; XO$
11. $XH_1 \; XH_2 \; XO$
12. $XH_1 \; YH_2 \; YO$

എന്നിങ്ങനെ പന്ത്രണ്ടു വിധത്തിലാവാം. പന്ത്രണ്ടും വെള്ളത്തുള്ളിതന്നെ. എന്നാൽ ആദ്യമുണ്ടായിരുന്ന അതേ രൂപത്തിൽ, അതേ ഭാവത്തിലാവുന്നതു് $XH_1 \; XH_2 \; XO$, $YH_1 \; YH_2 \; YO$ എന്ന ക്രമത്തിൽ ചേരുമ്പോൾ മാത്രമാണല്ലോ. ഇതുണ്ടാകുമെന്നു് എന്താണ് നിശ്ചയം. എന്താണുറപ്പ് എന്നാണ് ഈ ചോദ്യത്തിൻെറ മറെറാരു രൂപം. ഇതിനു് യുക്തിയുക്തവും സ്വീകാര്യവുമായ ഒരു ന്യായം കണ്ടെത്തിയതു് വിവേകാനന്ദനാണ്. ചുക്കിണിയെറിയുമ്പോൾ ഒരേ ക്രമത്തിൽ എണ്ണങ്ങൾ വീഴുന്നതു് യാദൃച്ഛികമെങ്കിലും, തുടർച്ചയായി എറിഞ്ഞുകൊണ്ടേ ഇരിക്കുമ്പോൾ ആദ്യം വന്ന ക്രമം എപ്പോഴെങ്കിലുമൊരിക്കൽ വരാതിരിക്കുകയില്ല എന്നതു് നിശ്ചയം. ഇതനുസരിച്ച് മൂലധാതുക്കളുടെ ക്രമവൽകൃതമായ സംവിധാനംകൊണ്ടു രചിക്കപ്പെട്ടതാണ് പ്രപഞ്ചമാകെ എന്നിരിക്കേ,—ഇത് ഒരാവർത്തന പ്രക്രിയയാണെന്നിരിക്കെ, ഇതേതോതിലുള്ള ക്രമവൽകൃത സംവിധാനത്തിൽ ഇതേമട്ടിലുള്ള ഒരു സംഘാതം എപ്പോഴെങ്കിലുമൊരിക്കൽ വരാതിരിക്കുകയില്ല. അപ്പോൾ ഇതേ രൂപങ്ങൾ ഒത്തുവരും എന്നദ്ദേഹം പറഞ്ഞു. ഈ പ്രപഞ്ചം ഇതേനിലയിൽ വർത്തിക്കുന്നത് ഇതാദ്യമായിട്ടല്ല എന്നും, ഇതൊക്കെ എത്രയോ തവണ ആവർത്തിച്ചു സംഭവിച്ചിട്ടുണ്ടാവണമെന്നും അദ്ദേഹം സമർത്ഥിച്ചു.

രണ്ടാമത്തെ ചോദ്യം കുറെക്കൂടി ബാലിശമാണ്. "എങ്കിൽ നമുക്കെന്തുകൊണ്ട് അതൊന്നും ഓർമ്മയില്ല"? എന്നതാണത്. ഓർമ്മ, മനുഷ്യൻെറ തലച്ചോറിനെ–അവൻെറ ബുദ്ധിയെ ആശ്രയിച്ചിരിക്കുന്ന ഒന്നാണ്. അതിനു ചില പരിമിതികളുണ്ട്. ഒരു നിശ്ചിതകാലത്തിനപ്പുറം പോവുക ഓർമ്മക്കു സാദ്ധ്യമല്ല. ഈ കൊച്ചുജീവിതത്തിൽ സംഭവിച്ച സകല കാര്യങ്ങളും നാം ഓർത്തിരിക്കുന്നുണ്ടോ? ഓർമ്മയാണ് സത്യത്തിനു നിദാനമെങ്കിൽ, ഞാനും നിങ്ങളും മുട്ടുകുത്തിയിഴഞ്ഞ പ്രായം, ജനിച്ചുവീണ പ്രായം എന്നൊന്നു് അസത്യമാണെന്നു കരുതേണ്ടിവരുമല്ലോ. നമ്മെക്കാൾ വയസ്സിനു മുതിർന്നവർ പറഞ്ഞുകേട്ട അറിവേ അക്കാലത്തെക്കുറിച്ചു നമുക്കുള്ളൂ എല്ലാ മനുഷ്യരും ശിശുവായേ വളരൂ എന്ന സാമാന്യതത്ത്വം കൺമുന്നിൽ കാണുന്നുമുണ്ട്. അതുവെച്ച് നാമും അനുമാനിക്കുന്നു, നാം കൊച്ചുകുട്ടിയായിട്ടാണ് മുതിർന്ന

തെന്നു്. അങ്ങനെയെങ്കിൽ, സാമാന്യജനങ്ങൾക്കെത്താൻ കഴിയാവുന്ന ബോധ, ഉപബോധതലങ്ങൾക്കപ്പുറം, ഭൌതിക, വൈകാരിക, ചിന്താതലങ്ങൾക്കപ്പുറംപോയ അപൂർവ്വം ചില വ്യക്തികൾ നമുക്കു് സാക്ഷാത്ക്കരിച്ചുതന്ന സത്യങ്ങൾ അംഗീകരിക്കാൻ നാമെന്തുകൊണ്ടു് വിസമ്മതിക്കുന്നു. നബിയും, ബുദ്ധനും, ക്രിസ്തുവും, കൃഷ്ണനും വിവേകാനന്ദനും ശ്രീരാമകൃഷ്ണനും അതിൽ വിശ്വസിച്ചിരുന്നു. ഹക്സ്‌ലിയും മാക്സ്മുള്ളറും വിശ്വസിച്ചിരുന്നു. അതു് അന്ധവിശ്വാസമെന്നു കരുതേണ്ട ആവശ്യമെന്തു്? യുക്തി യുക്തം തെളിയിച്ചു് അനുഭവവേദ്യമാക്കിയ ശേഷമാവണം അവർ അതു വിശ്വസിച്ചതും ജനങ്ങൾക്കുപദേശിച്ചതും

ഇനിയുമൊരു മിശിഹാ—ഒരു മൈത്രേയൻ—ഒരു കൃഷ്ണൻ—ഒരു പ്രവാചകൻ. ശാസ്ത്രദൃഷ്ട്യാ നോക്കുമ്പോൾ അസംഭാവ്യമല്ല. വരുംജന്മങ്ങളിൽ അതു് ഞാനോ നിങ്ങളോ ആയിക്കൂടായ്കയില്ല. തരംഗന്യായേന ഏററക്കുറച്ചിലോടെ വർത്തിക്കുന്ന, ചക്രത്തിനുള്ളിൽ ചക്രങ്ങളോടുകൂടിയ ഈ ഗംഭീര പ്രപഞ്ചചക്രത്തിന്റെ വിധാതാവിനു് ചെയ്യാനാവാത്തതായി എന്തുണ്ടു്?

യദാ സർവ്വേ പ്രമുച്യന്തേ
കാമയേസ്യ ഹൃദിസ്ഥിത
അഥ മർത്ത്യോ അമൃതോ ഭവന്തി
അത്ര ബ്രഹ്മ സമസ്നുതേ.

## അൽപ്പം മനഃശ്ശാസ്ത്രം

മനശ്ശാസ്ത്രമെന്നാൽ 'മനുഷ്യന്റെ ലൈംഗികവാസന' എന്നു കരുതുന്ന ഒരു പുതിയ പരിഷ്കാര പ്രവണത തലപൊക്കിയിരിക്കുന്ന ഇക്കാലത്തു്, അല്പം മനശ്ശാസ്ത്രപരിചയം കൂടാതെ ഒരു തത്ത്വവും മുഴവൻ മനസ്സിലാക്കാനാവില്ല.

മനുഷ്യൻ ഒരു സാമൂഹ്യജീവിയാകയാൽ സമൂഹജീവിതത്തോടനുബന്ധിച്ചു് ചില പ്രത്യേകതകൾ അവനിൽ കാണാം. സാമൂഹ്യ ജീവിതത്തോടു് ഒട്ടിച്ചേർന്നു് അതോടൊപ്പം ഒഴുകലും, അതിന്റെ അടിമത്തത്തിൽനിന്നു വേറിട്ടു് സ്വന്തമായ ഒരു വ്യക്തിത്വം വളർത്തലും മാത്രമാണു് മനശ്ശാസ്ത്രപരമായി മനുഷ്യനു് കഴിയുന്ന രണ്ടു വഴികൾ എന്നു് ആധുനിക മനശ്ശാസ്ത്രജ്ഞന്മാർ ധരിച്ചുവെച്ചിരിക്കുന്നു. ആ രണ്ടു വഴികളിൽ പോകുന്നവരാ (പ്രത്യേകിച്ചും വളരെ എളുപ്പമായ ആദ്യത്തെ വഴിയിൽ) ണു് 100ൽ 99.9ഉം എന്നതു് അംഗീകരിച്ചുകൊടുക്കേണ്ടിയിരിക്കുന്നു. ആദ്യത്തെ വഴി തുടരുന്ന സാധാരണക്കാർക്കിടയിൽ രണ്ടാമത്തെ വഴിയിൽ സഞ്ചരിക്കുന്നവർ പേരും പ്രശസ്തിയും നേടുന്നു. ഒരു പ്രത്യേക കാലഘട്ടത്തിൽ, ഒരു പ്രത്യേക ദേശത്തിൽ, ഒരു പ്രത്യേക വകുപ്പിലുൾപ്പെട്ട ജനങ്ങളെ സ്വാധീനിക്കാൻ അവർക്കു കഴിയുന്നു. മൂന്നാമതൊരു വഴിയുണ്ടു്. അതാണു് സ്നേഹത്തിന്റേയും ജ്ഞാനത്തിന്റേയും പാത. അതിൽക്കൂടി കടന്നുപോന്നവർ വിരലിലെണ്ണാവുന്നതേയുള്ളു. ഒരു ബുദ്ധൻ, ഒരു നബി, ഒരു യേശു, ഒരു കൃഷ്ണൻ, ഒരു വിവേകാനന്ദൻ, ഒരു ശ്രീരാമകൃഷ്ണ പരമഹംസൻ; അങ്ങനെ അല്പം കുറച്ചുപേർ......ഒന്നു തീർച്ചയാണു്. (സാമൂഹ്യജീവിതത്തിന്റെ അടിമത്തത്തിൽനിന്നു് വിട്ടുമാറിയവനേ സ്വന്തം വ്യക്തിത്വം സ്ഥാപിക്കാനാവൂ. സ്വന്തം വ്യക്തിത്വത്തിന്റെ അടിമത്തത്തിൽനിന്നു് സ്വതന്ത്രനായവനേ വിശ്വസ്നേഹം വളർത്തി ജ്ഞാനിയാവാൻ കഴിയൂ.)

മാനസികാവസ്ഥകൾ മൂന്നുവിധമാണു്. ഉപബോധം, ബോധം, ബോധാതീതം; ബുദ്ധി അഥവാ മഹത്തത്ത്വം ഇവയിൽ മൂന്നിലും വ്യാപരിച്ചിരിക്കുന്നു.

ഉപബോധമനസ്സു് സഹജവാസനയെ കുറിക്കുന്നു. ബോധമനസ്സു് ബോധപൂർവ്വമായ യുക്തി ചിന്തക്കു് നിദാനമാണു്. ബോധാതീതം യുക്തി ചിന്തയെ കടന്നു നിൽക്കുന്നു.

സഹജവാസന ബുദ്ധിയുടെ ഏററവും താഴത്തെ പടിയാണു്. ഒരു ചെറിയ പുഴുവിനെ ഒന്നു തൊട്ടുനോക്കൂ. അതു് ചുരുണ്ടുകൂടും. സ്വന്തജീവിതം അതിനും നമുക്കെന്നപോലെ വിലപ്പെട്ടതാണു്. അതിനെ കാത്തുസൂക്ഷിക്കാനുള്ള ബദ്ധപ്പാടാണു് നിങ്ങൾ കണ്ടതു്, നാഡീവ്യൂഹം ഏററവും ചെറിയ തോതിൽ പ്രവർത്തിക്കുന്ന കീടങ്ങളുടെ സ്ഥിതി ഇതാണു്. ഈ സഹജവാസന, ജീവൻ രക്ഷിക്കാൻ, ഇര തേടാൻ, ഇണയെ കണ്ടെത്താൻ ഉള്ള വ്യഗ്രത ഏതു ചെറുജീവിയിലും കാണാം. താറാവിൻകുഞ്ഞിനു് നീന്താൻ ആരും പഠിപ്പിക്കേണ്ടതില്ല എന്നൊരു പഴഞ്ചൊല്ലുണ്ടല്ലോ. അതുപോലെ, ചെറിയ

തരം ജന്തുക്കളും നമ്മെപ്പോലെ സാമൂഹ്യജീവികളാണ്. പ്രകാശത്തിനു ചുററും 'യൂഗ്ലീന'കളും, ഓക്സിജൻ കുമിളകൾക്കു ചുററും ബാക്ടീരിയയും, വെളിച്ചത്തിനു ചുററും പാററയും വന്നുകൂടുന്നതു് സൊസൈററിക്കുദാഹരണമല്ല. അതു് വെറും ഒരു "അസോസിയേഷൻ." എന്നാൽ ഉറുമ്പുകളും തേനീച്ചകളും, ചിതലുകളും സാമൂഹ്യജീവികളാണ്. ഒരു സൊസൈററിയുടെ നിർമ്മാണത്തിൽ ലൈംഗിക ബന്ധങ്ങൾക്കും ഉല്പാദനത്തിനുമാണ് ഏററവും വലിയ പങ്കുള്ളതു്. വെറുമൊരു യാദൃച്ഛികബന്ധം പുലർത്തുന്ന മഴപ്പാററകൾ കൂടി, അവയുടെ വംശവർദ്ധനവിനാണ് അപ്രകാരം ചെയ്യുന്നതു്. പല ഷഡ്പദങ്ങളും, ജോലിവിഭജനവും, സാമൂഹ്യ ജീവിതവും മററും കൊണ്ടു് ലക്ഷ്യമാക്കുന്നതു് തങ്ങളുടെ രാജ്ഞിയുടേയും അവളുടെ അണ്ഡങ്ങളുടേയും രക്ഷയും അങ്ങനെ വംശവർദ്ധനവുമാണ്. സമൂഹജീവിതം ആരംഭിച്ചതു് ലൈംഗികതയിലാണെന്നു് ആൽപ്പോർട്ടു് എഴുതിയതും ഈ കാരണംകൊണ്ടാണ്. താണതരം ജന്തുക്കളിൽ, പക്ഷികൾ, മൃഗങ്ങൾ എന്നിവയിൽ കുറേക്കൂടി മെച്ചപ്പെട്ട കേന്ദ്രനാഡീവ്യൂഹത്തിന്റെ പ്രവർത്തനത്തോടുകൂടി ഈ സാമൂഹ്യജീവിതം പുതിയ ഒരു പാതയിൽക്കൂടിയാവുന്നു. ഇണകൾ തമ്മിൽ കുറെക്കൂടി പരസ്പര ധാരണയും, അവനവന്റെ കുഞ്ഞിനോടു് പ്രത്യേക രക്ഷാമനോഭാവവും തുടങ്ങുന്നു. ചില സ്ഥലങ്ങൾ സ്വന്തമാക്കി അടക്കിഭരിക്കാനുള്ള പ്രവണതയുംകൂടി ചില റെപ്ടൈലുകളിൽ (Reptiles) കാണുന്നു. കാക്കകൾ ഒരു പ്രത്യേക വൃക്ഷത്തെ വാസസ്ഥാനമാക്കുന്നതുപോലെത്തന്നെ ഗൌളികളും ചില പ്രത്യേക സ്ഥലങ്ങൾ തങ്ങളുടെ താമസത്തിനു തെരഞ്ഞെടുക്കുന്നതായും മററുള്ളവയ്ക്കു് അവിടെ പ്രവേശനം നിരോധിക്കുന്നതായും കാണാം. പക്ഷികളുടെ ഇണയെ തെരഞ്ഞെടുക്കലും, പ്രേമാഭ്യർത്ഥനയും, കൂടുണ്ടാക്കലും, മുട്ടയിടലും അവയുടെ സംരക്ഷണവും, കുഞ്ഞുങ്ങളെ വളർത്തലുമെല്ലാം എല്ലാവർക്കും സുപരിചിതമാണല്ലോ. ഭക്ഷണം കണ്ടെത്തുകയോ, അപകടം നേരിടുകയോ ചെയ്താൽ കാക്കകൾ ശബ്ദിച്ചു് തന്റെ സമുദായാംഗങ്ങളെ വിവരമറിയിക്കുന്നു. ഇതെല്ലാം സാമൂഹ്യജീവിതത്തിന്റെ പ്രതിഫലനങ്ങളാണ്. സസ്തനജീവികളെ ശ്രദ്ധിച്ചാൽ അവയുടെ "സൊസൈററി" ലൈഫ് എത്രത്തോളം പുരോഗമിച്ചിരിക്കുന്നു എന്നു കാണാം.

ചിമ്പാൻസിയും മനുഷ്യനും ശരീരശാസ്ത്രപരമായി നോക്കുമ്പോൾ ഏതാണ്ടു് അടുത്തു നില്ക്കുന്നു. ചിമ്പാൻസിക്കുട്ടികൾ മൂന്നുമാസംവരെ അമ്മയുടെ ശിക്ഷണത്തിലിരിക്കുന്നു. ശക്തി പ്രകടിപ്പിക്കുകയും ഏററവും കൂടുതൽ ഭക്ഷണം—മററുള്ളവരിൽനിന്നു തട്ടിപ്പറിച്ചോ അല്ലാതെയോ—സമ്പാദിക്കുകയും ചെയ്യുന്നവനാണ് കൂട്ടത്തിൽ നേതാവു്. അവനു് കൂടുതൽ ഭാര്യമാരെ ലഭിക്കുന്നു. (കൂടുതൽ സ്ത്രീകളെ—അല്ലെങ്കിൽ പുരുഷന്മാരെ, തങ്ങളിലേക്കാകർഷിക്കുന്നതാണ് ഏററവും ശ്രേഷ്ഠമായ കഴിവു് എന്നു കരുതുന്ന മനുഷ്യരെ ഇത്തരുണത്തിൽ അനുസ്മരിക്കുക.) ചിമ്പാൻസിക്കുട്ടിയെ തള്ളയിൽനിന്നും അതിന്റെ സമൂഹത്തിൽനിന്നും വേർതിരിച്ചുനിർത്തുന്നതു് അതിനെ ഭയപ്പെടുത്തുന്നു. അത്തരം കുട്ടികൾ 'വിരൽ കുടിയ'ന്മാരായി മാറിയ കഥ ഹാർലോ എഴുതുന്നു. (മനുഷ്യക്കുഞ്ഞുങ്ങളുടെ അതേ മനശ്ശാസ്ത്രം.) മററുള്ളവരെ കീഴടക്കി ചൊല്പടിക്കാക്കുക എന്നതു് ചിമ്പാൻസിയെ സംബന്ധിച്ചിടത്തോളം വെറും ശക്തിപ്രദർശനം മാത്രമല്ല. അതിന്റെ ആവശ്യങ്ങൾക്കും മോഹങ്ങൾക്കുമനുയോജ്യമായ വിധത്തിൽ മററുള്ളവരുടെ അവകാശങ്ങളെ നിഷേധിച്ചുകൊണ്ടു്, പരാശ്രയബദ്ധമായ ജീവിതത്തിൽനിന്നു് മോചനം നേടുകയും സ്വന്തം വ്യക്തിത്വമുറപ്പിക്കുകയുമാണ് അവൻ ചെയ്യുന്നതു്. ഇതിലപ്പുറം പോകാൻ (മററുള്ളവരുടെ അവകാശങ്ങളെ നിഷേധിക്കാതിരിക്കാനും അവനെ താനായി ദർശിക്കാനും) അവനു കഴിവില്ല. മത്സരത്തിൽക്കൂടി മാത്രമേ അവനു വളർച്ചയുള്ളു. ഈ ജീവികൾക്കു് ഉള്ള കഴിവുകൾ മാത്രമേ മനുഷ്യനുമുള്ളു? 'അരിസ്റ്റോട്ടിലിന്റെ "സോഷ്യൽ അനിമൽ" ഫ്രാങ്കിളിന്റെ "ടൂൾമേക്കിങ്ങ് ആനിമൽ" എന്നീ നിർവ്വചനങ്ങൾക്കപ്പുറം പോകാൻ കഴിഞ്ഞ മനുഷ്യനില്ലേ?

ജ്ഞാനാർജ്ജന ശക്തിയായ വാഗ്‌വിലാസത്തിന്റെ കരുണയാൽ, അവനു് തനിക്കു താനെത്രമാത്രം പ്രാധാന്യമർഹിക്കുന്ന വ്യക്തിയാണോ, അത്രമാത്രം ഓരോരുത്തരും അവനവനു് പ്രാധാന്യമർഹിക്കുന്ന വ്യക്തിയാണെന്നറിയാം. ബോധപൂർവ്വമായ യുക്തിവിചാരംകൊണ്ടു് തന്റെ പ്രവൃത്തികളെ നിയന്ത്രിക്കാം. ഒരു പ്രത്യേക വയസ്സുവരെ മനുഷ്യശിശു, ചിമ്പാൻസിക്കുട്ടിയെപ്പോലെത്തന്നെ പെരുമാറുകയും ചിന്തിക്കുകയും ചെയ്യുന്നു. എന്നാൽ വളരുന്തോറും, സംസാരിക്കാനുള്ള കഴിവിനോടൊപ്പം അവൻ തന്റെ പൂർവ്വികന്റെ സന്തതിയിൽനിന്നു് ഗണ്യമായ മാററങ്ങൾ കാണിക്കുന്നു. അതായതു് ഇരയും ഇണയും തേടൽ, കുടുംബസംരക്ഷണം മുതലായ സഹജവാസനകൾക്കുപരി, 'ബോധ'പൂർവ്വമായ ചില വാസനകൾ അവൻ രൂപീകരിക്കുന്നു.

നമുക്കോരോരുത്തർക്കും ചില പ്രത്യേകമായ സ്റ്റാൻഡേർഡുകൾ (നിലവാരങ്ങൾ), നമ്മുടെ അനുഭവത്തിൽനിന്നു നാംതന്നെ രൂപീകരിച്ചെടുത്ത ചില മാതൃകകൾ ഉണ്ടു്. അവയോടു് താദാത്മ്യം പ്രാപിക്കാ

നാണ് നമ്മുടെ ശ്രമം. ഒരാളുടെ Standard മറ്റൊരാളുടേതുമായി താരതമ്യപ്പെടുത്തി നോക്കുക. എന്തെന്തു് അന്തരങ്ങൾ ? ഉദാഹരണമായി, ഒരു കുട്ടിക്കു് 40% മാർക്ക് കിട്ടിയാൽ പാസായി എന്നുതന്നെ ഒരു മഹാഭാഗ്യമെങ്കിൽ മറ്റൊരു കുട്ടിക്കു് 65% മാർക്ക് കിട്ടിയിട്ടും 'ഛേ, കുറച്ചിലായിപ്പോയി' എന്നാവും തോന്നുക. ഒരു ദരിദ്രനായ മനുഷ്യൻ നൂറുരൂപകൂടി അധികം വരവുണ്ടായിരുന്നുവെങ്കിൽ മകനെ 'നല്ല' സ്കൂളിലയക്കാമായിരുന്നു എന്നു കരുതുമ്പോൾ ഒരിടത്തരക്കാരൻ തന്റെ മകനെ 'നല്ല' സ്കൂളിലയക്കണമെങ്കിൽ ഇനിയും ഒരു നാനൂറുരൂപ വേണമെന്നാവും കരുതുക. ഒരാൾക്കു് 'വളരെ നല്ലതെ'ന്നു് തോന്നിയ പുസ്തകം മറ്റൊരാൾക്കു് കണ്ണിൽ പിടിക്കില്ല ഇതൊക്കെ അവരവർ ആദ്യമായി ഒരു Standard മനസ്സിൽ പടുത്തുണ്ടാക്കുന്നു, പിന്നെ അതനുസരിച്ചു് മറ്റുള്ളവയെ വിലയിരുത്തുന്നു എന്നതുകൊണ്ടാണെന്നു കാണാം. ഇതിനേറ്റവും നല്ല ഉദാഹരണം അമ്മായിഅമ്മയും മരുമകളും—അല്ലെങ്കിൽ രണ്ടാനമ്മയും കുഞ്ഞും തമ്മിലുള്ള സമീപനമാണു്. മിക്കപ്പോഴും രണ്ടുപേരും ഒരു മുൻവിധിയോടെയാണു് പരസ്പരം വീക്ഷിക്കുന്നതെന്ന കാരണത്താലാണു് സ്വരച്ചേർച്ചയില്ലായ്മ വരുന്നതു്. സെല്ലിഗ്ഗി (Zellig)ന്റെ പരീക്ഷണങ്ങൾ ഈ മുൻവിധിയെ അഥവാ സ്റ്റാൻഡേർഡു് രൂപീകരണത്തെ തെളിയിക്കുന്നവയായിരുന്നു. ഒരു സാധാരണക്കാരനിൽ നാം മാപ്പു കൊടുത്തേക്കാവുന്ന നിസ്സാരകുറ്റങ്ങൾ ഒരു നേതാവിലൊ അല്ലെങ്കിൽ അതുപോലെ മഹാനായ വ്യക്തിയിലോ ആവുമ്പോൾ നാം പെരുപ്പിച്ചു കാണിക്കുന്നതു് ഈ 'മാതൃകാ' സ്വീകരണംകൊണ്ടാണു്. നാം നടക്കാൻ തുടങ്ങിയിട്ടു് എത്രയേറെ കാലമായി. എന്നിട്ടും വല്ലപ്പോഴുമൊരിക്കൽ ഒന്നു ചുവടുപിഴച്ചു വീണെന്നു വരുന്നു. അതിനെക്കാൾ വലിയ തെറ്റാണോ ജീവിതകാലമത്രയും വലിയ ഒരാദർശത്തിനുവേണ്ടി ബലിയർപ്പിച്ച ഒരു മനുഷ്യൻ ഏതെങ്കിലുമൊരു ചെറിയ തെറ്റു ചെയ്യുന്നതു്. ഗാന്ധിജിക്കും നെഹറുവിനും, വിനോബഭാവെക്കും പറ്റിയ തെറ്റുകൾ എണ്ണിയെണ്ണിപ്പറയുന്ന നാം അവർചെയ്ത ഗുണങ്ങളെ എത്ര എളുപ്പം വിസ്മരിക്കുന്നു. കാരണം നാമവരെ നമ്മുടെ ആദർശത്തിനൊത്ത പുരുഷന്മാരായി കാണാനാഗ്രഹിക്കുന്നു. അവരിൽ ഒരു ചില്ലറ വീഴ്ച കണ്ടാൽ, ആയിരമായിരം വീഴ്ചകൾ വരുത്തുന്ന സാധാരണക്കാരായ നമുക്കു പൊറുക്കാനാവുന്നില്ല. അവരുടെ 'ശരി'കൾ അനുകരിക്കാൻ നമുക്കൊട്ടു വയ്യതാനും.

ഒരു മനുഷ്യന്റെ അപ്പോഴത്തെ മനോനിലയും ചില പ്രത്യേക അഭിപ്രായരൂപീകരണങ്ങൾക്കു കാരണഭൂതമാകുന്നു. വിശന്നിരിക്കുന്നവനു് വീണ കിട്ടിയാൽ അതുകൊണ്ടെന്തു പ്രയോജനം? പാനപാത്രത്തിൽ മുന്തിരിച്ചാറും പാടാൻ വീണയും ഒമർഖയ്യാമിന്റെ കവിതപോലെ മദാലസയായ സുന്ദരിയുമുണ്ടെങ്കിൽ മറ്റൊന്നും വേണ്ടെന്നു കരുതുന്നവനോടു് 'പാവപ്പെട്ടവന്റെ കണ്ണീരും കഷ്ടപ്പാടും' എന്നൊക്കെ പറഞ്ഞാൽ വല്ല ഫലവുമുണ്ടാവുമോ? അതു് അവനു് പരിചയമില്ലാത്ത ഒരു പുതുലോകം. അവിടെ അവനു് നങ്കൂരമില്ലാതെ നടുക്കടലിൽപെട്ട അനുഭവമാണു്. അവനു് തന്റെ 'സ്വർഗ്ഗ'മേവേണ്ടു. അതിനെക്കുറിച്ചേ അവനാലോചിക്കൂ. അവിടെ തിരിച്ചെത്താൻ അവൻ എന്തും ചെയ്യും. മറ്റൊരു വിധത്തിൽ നങ്കൂരം നഷ്ടപ്പെട്ടവരുണ്ടു്. താൻ സ്നേഹിക്കുന്നവരിൽനിന്നും തന്നെ സ്നേഹിക്കുന്നവരിൽനിന്നും പറിച്ചെറിയപ്പെട്ടവർ. ആത്മാർത്ഥസുഹൃത്തിനാൽ വഞ്ചിക്കപ്പെട്ട മനുഷ്യൻ 'സ്നേഹ'ത്തെ സംശയദൃഷ്ടിയോടെ മാത്രമേ നോക്കൂ. വിലവർദ്ധനവും ജീവിതാവശ്യങ്ങൾക്കു വേണ്ടിയുള്ള പ്രയത്നവും തമ്മിൽ പൊരുത്തപ്പെടാതെ വരുമ്പോൾ ഒരു സമൂഹത്തിനാകെ നങ്കൂരം നഷ്ടപ്പെടുന്നു വിപ്ലവങ്ങൾ പൊട്ടിപ്പുറപ്പെടുന്നതപ്പോഴാണു്. ഇത്തരം സന്ദർഭങ്ങളിൽ വിശപ്പിനെ അടക്കാനുള്ള ആഗ്രഹവും, നിയമാനുസൃതമായ ശാന്തജീവിതം നയിക്കാനുള്ള ആഗ്രഹവും തമ്മിലാണു് മനുഷ്യമനസ്സിൽ പോരാട്ടം. രണ്ടും അതിനാവശ്യമാണു്. പക്ഷെ കൂടുതൽ പ്രാധാന്യം തല്ക്കാലം ലഭ്യമല്ലാത്ത ഒന്നിനുണ്ടെന്നു് മനസ്സിനു തോന്നാതെ വയ്യ. അതാണു് മനസ്സിന്റെ പ്രത്യേകത. ഇരുട്ടത്തു് ഒരു മരത്തടി നിൽക്കുന്നു. കാമുകിയെ കാത്തുനില്ക്കുന്നവനു് വാർകുന്തലഴിച്ചിട്ടു് നിലാവത്തിരിക്കുന്ന തന്റെ കാമുകിയാണതെന്നു തോന്നും. പേടിത്തൊണ്ടനു് അതൊരു പിശാചാണു്. മരത്തടിക്കല്ല രൂപമാറ്റം. മനുഷ്യന്റെ മനസ്സിനാണു്.

മനുഷ്യന്റെ മാനസികവ്യാപാരങ്ങൾ ഉപബോധമനസ്സിലെ ലൈംഗികതത്വത്തെ മാത്രം ആശ്രയിച്ചിരിക്കുന്നു എന്ന ഒരു ചിന്താഗതി ഫ്രോയിഡിനുശേഷമുള്ള പല മനശ്ശാസ്ത്രകാരന്മാരിലും കണ്ടുവരുന്നു. മാതൃപിതൃസ്നേഹംകൂടി 'ഈഡിപ്പസ്' കോംപ്ലക്സാണല്ലൊ, അവർക്കു്. ഈ വാദം ശരിയോ തെറ്റോ എന്ന വാദം ഇവിടെ ഉന്നയിക്കുന്നില്ല. ഒരളവിൽ ഈ വാദം ശരിയാണെന്നും ഒരു ചെറിയ ശതമാനത്തിൽ ഇതു തെറ്റായിരിക്കണമെന്നും ഞാൻ കരുതുന്നു. ഭൗതികവൈകാരികതലങ്ങൾക്കപ്പുറം കടക്കാത്തവർക്കു് ലൈംഗികാസ്വാദനമാണു് സർവ്വസ്വവും. അവർ ബോധതലത്തിൽ വർത്തിക്കുന്നുവെങ്കിലും ഉപബോധമനസ്സിന്റെ (സഹജവാസനയുടെ) ബന്ധനത്തിൽനിന്നു് മുഴുവൻ വിട്ടുമാറാത്തവരാണു്. ഇത്തരക്കാർക്കു് ഒരു നങ്കൂരമാണു് ഗാർഹസ്ഥ്യം. എല്ലാ തുറകളിലും സഹകരിച്ചു വർത്തിക്കേണ്ട അന്യോന്യ പൂര

കങ്ങളായ രണ്ടു ഘടകങ്ങളാണു് ഭാര്യയും ഭർത്താവും. പരസ്പരധാരണയിലൂടെ പൂർണ്ണത നേടിയ സ്ത്രീപുരു
ഷന്മാരുടെ കുടുംബജീവിതത്തിൽനിന്നു് അന്തർമുഖമായ സത്യാന്വേഷണത്തിൻേറയും മഹത്തായ വിശ്വ
പ്രേമത്തിൻേറയും വിത്തുകൾ പലപ്പോഴും മുളച്ചിട്ടുണ്ടു്. മിഥ്യാഭിനയങ്ങളിലധിഷ്ഠിതമായ ദാമ്പത്യം
പൂർണ്ണതയിലെത്തുന്നില്ലെന്നു മാത്രമല്ല, പൂർണ്ണതയന്വേഷിച്ചു് അസാന്മാർഗ്ഗികബന്ധങ്ങളുടെ അപൂർണ്ണമായ
പന്ഥാവിലേക്കു് തല കുത്തി വീഴുകയും ചെയ്യാനിടയുണ്ടു്. അടിച്ചമർത്തിയ വികാരങ്ങൾക്കു വശംവദ
രായി മാനസികരോഗികളാവുന്നതും, ഈ നിർഭാഗ്യവാന്മാരാണു്. ബോധമനസ്സിനെ പൂർണ്ണമായും നിയന്ത്ര
ണത്തിൽകൊണ്ടുവന്ന മനുഷ്യനു് ഉപബോധമനസ്സു് ഒരിക്കലും ഒരു ബന്ധനമാവുക വയ്യ. അയാൾ
ബോധാതീതമണ്ഡലത്തിലേക്കു് എത്തിനോക്കിയവനാണു്. ആ തലത്തിലെത്തിയവർക്കല്ലാതെ, അദ്ദേഹ
ത്തിൻെറ അനുഭൂതികളെ വിശകലനം ചെയ്യാനാവില്ല. ഒരു നായക്കു്, ഒരു മനുഷ്യൻെറ അഭിരുചികൾ
ഇന്നിന്നതാണെന്നു് പറയുകവയ്യ ഒരു മന്ദബുദ്ധിക്കു് ഒരു ശാസ്ത്രജ്ഞൻെറ മനോവ്യാപാരങ്ങൾ ഊഹി
ക്കാനാവില്ല രണ്ടുപേരും മനുഷ്യർ. എങ്കിലും ഒരേ ചിന്തയും ഒരേ വികാരവും ഒരേ അഭിരുചിയുമല്ല,
ഇരുവരിലുമുള്ളതു്.

ഫ്രോയിഡിൻെറ ലൈംഗിക തത്വശാസ്ത്രത്തിനു് മനസ്സുമായി അഭേദ്യബന്ധമുണ്ടു്; ഒരു പ്രത്യേക
തരം മാനസികതലത്തിൽ വർത്തിക്കുന്ന മനുഷ്യരിൽ മാത്രം. നമ്മിലുള്ളതല്ലാതെ മറെറാന്നു് ലോകത്തിൽ
നാം കാണുന്നില്ല. എനിക്കസൂയയുണ്ടെങ്കിൽ, അയൽക്കാരനും അതുള്ളതായിതോന്നും. ഞാൻ ലൈംഗി
കാസക്തിയുള്ളവളാണെങ്കിൽ എന്നെ നോക്കുന്നവരൊക്കെ അതുള്ളവരാണെന്നു് വ്യാഖ്യാനിക്കുകയായി.
കള്ളനേ കളവറിയൂ എന്നൊരു പഴമൊഴിയുണ്ടു്. ഞാൻ ലോകത്തെ മുഴവൻ സ്നേഹിക്കുന്നപക്ഷം ലോകം
മുഴവൻ എന്നെ സ്നേഹിക്കുകയും ചെയ്യും. ഇതു് മനസ്സിൻെറ പണിയാണു്.

''ഇന്ദ്രിയങ്ങൾക്കു പിന്നിൽ അർത്ഥങ്ങൾ (ശബ്ദസ്പർശ രൂപരസ ഗന്ധങ്ങൾ). അവയ്ക്കപ്പുറം മനസ്സു്.
അതിനുപരി ബുദ്ധി. പിന്നെ ആത്മാവു്. അതിനെയും പിന്നിട്ടു് അവ്യക്തം. അവ്യക്തത്തെ ഭേദി
ച്ചാൽ പുരുഷൻ. അനുഭവങ്ങളുടെ അതിരാണു് പുരുഷൻ അവനിൽ സത്യാന്വേഷണം അവസാനി
ക്കുന്നു. ആരംഭിക്കുന്നതും അവനിൽത്തന്നെ—'' എന്നൊരു ശ്ലോകമുണ്ടു് കഠോപനിഷത്തിൽ. സാധാ
രണ മനുഷ്യനു് ബുദ്ധിക്കപ്പുറം ചരിക്കുക വിഷമം. മനഃശ്ശാസ്ത്രവും സമ്മതിക്കുന്നു ബോധതലത്തിന
പ്പുറം പോവുക വിഷമമെന്നു്. ഏതിനെക്കുറിച്ചായാലും, ഒരംശം മാത്രമേ അറിയാനാവൂ എന്നുണ്ടെ
ങ്കിൽ ആ അറിവു പരിമിതമാണു്. ഉപബോധം, ബോധം, ബോധാതീതം. വ്യഷ്ടിമഹത്തു്, സമഷ്ടി
മഹത്തു്, അനന്തപരിണാമ സ്വരൂപം ഇവയെല്ലാം ഉൾക്കൊണ്ട ഈ വിശ്വത്തെക്കുറിച്ച യുക്തിചിന്ത
യും ഇതനുസരിച്ചു് പരിമിതമാവാതെ വയ്യ. ജിനരാജദാസൻെറ ഫസ്റ്റു് പ്രിൻസിപ്പിൾസ് ഓഫ്
തിയോസഫിയിൽ കാണുന്ന ഒരുദാഹരണമെടുക്കാം.

മൂലധാതുക്കൾ 1 തൊട്ടു് 7 വരെ 7 എണ്ണമെന്നു കരുതുക. ഇവയ്ക്കോരോന്നിനും $1_1$, $1_2$, $1_3$,
$1_4$, $1_5$, $1_6$, $1_7$ എന്ന ക്രമത്തിൽ 7 ഉപവിഭാഗങ്ങളും. ഈ മൂലധാതുക്കളിൽനിന്നാണു് ദ്രവ്യങ്ങളുടെ
ഉത്ഭവം. മൂലധാതുക്കളിലും അവയുടെ ഉപവിഭാഗങ്ങളിലും മൂന്നാമതൊരു ശക്തി (തിയോസഫിക്കാർ
ഇതിനെ ദൈവീകശക്തിയായി കണക്കാക്കുന്നു) പ്രവർത്തിക്കുമ്പോഴാണു് ദ്രവ്യങ്ങളുണ്ടാവുന്നതു്. ഈ
ശക്തി ആദ്യമായി എല്ലാ മൂലധാതുക്കളുടേയും ആദ്യത്തെ ഉപവിഭാഗത്തെയുണ്ടാക്കുന്നു എന്നു് ജിനരാജ

| | | | | | | |
|---|---|---|---|---|---|---|
| $1_1$ | $2_1$ | $3_1$ | $4_1$ | $5_1$ | $6_1$ | $7_1$ |
| $1_2$ | $2_2$ | $3_2$ | $4_2$ | $5_2$ | $6_2$ | $7_2$ |
| $1_3$ | $2_3$ | $3_3$ | $4_3$ | $5_3$ | $6_3$ | $7_3$ |
| $1_4$ | $2_4$ | $3_4$ | $4_4$ | $5_4$ | $6_4$ | $7_4$ |
| $1_5$ | $2_5$ | $3_5$ | $4_5$ | [illegible] | [illegible] | [illegible] |
| $1_6$ | $2_6$ | $3_6$ | $4_6$ | [illegible] | [illegible] | [illegible] |
| $1_7$ | $2_7$ | $3_7$ | $4_7$ | [illegible] | [illegible] | [illegible] |

ഭൗതികതലം

ദാസനും, ആദ്യം രൂപീകരിക്കുന്നതു് $1_1$, $2_2$, $3_3$, $4_4$, ഇപ്രകാരം അതാതു മൂലധാതുവിൻെറ അതാതു്
എണ്ണമനുസരിച്ച ഉപവിഭാഗമാണു് എന്നു് ആനിബസൻറും കരുതുന്നു. (അതെങ്ങനെയോ ആവട്ടെ.

× ആത്മാ മഹാൻ = മഹത്തത്വം.

അതിവിടെ പ്രസക്തമല്ല.) ആദ്യത്തെ മൂലധാതുക്കളും അവയുടെ ഉപവിഭാഗങ്ങളും തമ്മിൽ പരസ്പരം ചേർന്ന് അവയിൽ പല മാററങ്ങളും വരികയും വേറേയും ഉപവിഭാഗങ്ങളുണ്ടാവുകയും ചെയ്യുന്നു. ഇങ്ങനെ ഏഴ് പ്രാവശ്യം നടക്കുമ്പോൾ 49 തരം ധാതുക്കളുണ്ടാകുന്നു (49 മരുത്തുക്കളെ ഓർക്കുക.) ഓരോ പ്രാവശ്യവും ഓരോ വ്യത്യസ്തതരത്തിലുള്ള ഊർജ്ജവും ഉല്പാദിക്കപ്പെടുന്നു. $7_7$ ഘനധാതുവിനേയും $7_6$ ദ്രവത്തേയും $7_5$ വാതകത്തേയും പ്രതിനിധീകരിക്കുന്നു. ഇതാണ് നമ്മുടെ ഭൌതികപ്രപഞ്ചം (ഭൌതികതലം) $6_7$, $6_6$, $6_5$ എന്നിവ മനസ്സിൻെറ വികാരതലവും $5_7$, $5_6$, $5_5$ ഇവ മനസ്സിൻെറ വിചാരതലം അഥവാ ചിന്താതലവുമാണ്. ഇതിനപ്പുറം കടക്കാൻ കഴിക വളരെ പ്രയാസം. എന്നുവെച്ച് അങ്ങനെയൊന്നില്ലെന്ന് കരുതുന്നതും യുക്തിശൂന്യം. മനുഷ്യപ്രയത്നത്തിന് കഴിയാത്തതൊന്നുമില്ല.

ആകാശമെന്ന നിത്യവസ്തു (ഭൂതം)വിൽനിന്നു മററു ഭൂതങ്ങളുത്ഭവിക്കുന്നു. പ്രാണനെന്ന ആദ്യശക്തിയും ആകാശവും സമ്മേളിച്ചും പുനഃസമ്മേളിച്ചുമുണ്ടാകുന്ന ഭൂതങ്ങളിൽനിന്നു പ്രപഞ്ചമുണ്ടാകുന്നു എന്നു പുരാതന ഭാരതീയദർശനങ്ങൾ പറയുന്നതിൻെറ മറെറാരു രൂപമാണ് ഇവിടെക്കൊടുത്തത്. ഋഗ്വേദശ്ലോകത്തിൽ പറഞ്ഞ പ്രാണൻെറ ആദ്യത്തെ നിഷ്പന്ദാവസ്ഥതന്നേ സാംഖ്യൻെറ സത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥ. സാംഖ്യദർശനപ്രകാരം ഈ ഏകം പരിണമിച്ച് മഹത്ത് (ബുദ്ധിയുടെ തന്മാത്ര) ആയി. അത് കൂടുതൽ സ്ഥൂലമായ അഹങ്കാരമായും അഹങ്കാരം സമഷ്ടി ഇന്ദ്രിയങ്ങളും, സമഷ്ടി തന്മാത്രങ്ങളുമായി സ്ഥൂലപ്രപഞ്ചമായും പരിണമിച്ചു. * ഷോപ്പനറും ബൌദ്ധന്മാരും ഇഛയാണ് നമ്മെ അഭിവ്യക്തമാക്കുന്നതെന്ന് അഭിപ്രായപ്പെടുന്നു. ഇവ തമ്മിലുള്ള സാദൃശ്യം എടുത്തുപറയേണ്ടതില്ല. സിദ്ധപുരുഷന്മാരെപ്പോലെയാകാൻ കഴിയില്ലെന്നു കരുതി നിരാശരാവുകയോ, അവർ ജീവിച്ചിരുന്നോ ഇല്ലയോ എന്നു വാദപ്രതിവാദം ചെയ്യുകയോ ചെയ്യേണ്ടതില്ല. അവരുടെ ഉപദേശങ്ങളെ നമുക്കിഷ്ടപ്പെടുംപടി വ്യാഖ്യാനിച്ച് അവരെ നാമാക്കി ചുരുക്കുകയും വേണ്ട. നമുക്കും വളരുക. അവരെപ്പോലെ വിശാലഹൃദയരും മനുഷ്യസ്നേഹികളുമാവുക; തത്വം സാക്ഷാത്കരിക്കാൻ 'ബോധപൂർവ്വം' ഒരു യത്നം നടത്തുക. നമുക്കൊരു മാതൃക കൂടിയേതീരൂവെങ്കിൽ അത് ഏററവും ഉത്തമമായ മാതൃകയാവട്ടെ.

മനസ്സിന് എപ്പോഴും ദ്വന്ദ്വഭാവമാണ്. കാമം. സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, ധൈര്യം, ഭീരുത്വം, ലജ്ജ എന്നിങ്ങനെ മാറി മാറി വരുന്നു. വേദാന്തി ഇതിനെ ദീപനാളത്തോടുപമിക്കുന്നു. വികാരവിചാരരൂപത്തിൽ പെരുകിയും ചുരുങ്ങിയും വർത്തിക്കുന്ന ഈ തീജ്ജ്വാലയും ഒരു ജഡപ്രതിഭാസം തന്നെ. യോഗവാസിഷ്ഠം പറയുന്നു, മനസ്സ് ആകാശംപോലെ വ്യാപിച്ചുനില്ക്കുന്നു; എന്നാൽ ഉള്ളിലോ പുറത്തോ സ്ഥിരമായ രൂപമില്ലതാനും. ആധുനിക ശാസ്ത്രജ്ഞന്മാരുടെ "ഈഥർ" തന്നെയാണ് ഈ ആകാശം. ഇതും പരമാണുക്കളാൽ നിർമ്മിതവും ആകയാൽ ജഡവുമാണല്ലൊ. ആധുനിക മനശ്ശാസ്ത്രജ്ഞന്മാർ ചിന്താതരംഗങ്ങൾ നശിക്കുന്നില്ലെന്നും സ്ഥായിയായി അന്തരീക്ഷത്തിൽ വ്യാപിച്ചു കിടക്കുന്നു എന്നും പറയുന്നു. ടെലിപ്പതിയെക്കുറിച്ചു കേൾക്കാത്തവർ ഇന്നാരുണ്ട്. കുടം പൊട്ടിയാലും അതിനുള്ളിലെ ആകാശം, പുറത്തെ ആകാശത്തിൽ വിലയിക്കുന്നതുപോലെ, ശരീരം നശിച്ചാലും അതിലെ കർമ്മഫലങ്ങളായ വാസനകൾ (ഇവ ചിന്താരൂപത്തിലാണല്ലൊ) നിലനിൽക്കുന്നു എന്ന ഉപമ ശ്രദ്ധേയമാണ്.

അഗ്നി (ഊർജ്ജം) ഏതു പദാർത്ഥത്തിലും ലയിച്ചിരിക്കുന്നു. അതുകൊണ്ടാക്കേന്തു ദോഷം. അതു ജ്വലിപ്പിച്ചാൽ നിയന്ത്രിക്കാനാവുമെങ്കിൽ നന്മയേചെയ്യൂ. നിയന്ത്രണാതീതമായി വളർത്തിയാൽ സർവ്വവും ചുട്ടു ചാമ്പലാക്കുകയും ചെയ്യും ഇതാണ് മനസ്സിൻേറയും സ്ഥിതി. യജുർവ്വേദം (34.1.6) പറയുന്നു. "മനസ്സ് ഉണർന്നും സ്വപ്നം കണ്ടും ഉറങ്ങിയും ദൂരെ ദൂരെ ഓടുന്നു, പായുന്നു. അതു കുറച്ചുസമയംപോലും സ്ഥിരമായിരിക്കുന്നില്ല. സദാ ചഞ്ചലമാണ്. പക്ഷെ അതിനുള്ളിൽ അത്ഭുതകരമായ ദിവ്യബലം വർത്തിക്കുന്നു. ആ മനസ്സ് അത്യന്ത ശക്തിയുക്തവും വേഗമേറിയതും, തേജസ്സിനെ പ്രകാശിപ്പിക്കുന്നതുമാണ്. നീ ശുഭസങ്കല്പത്തിലമരട്ടെ. അല്ലെങ്കിൽ ഈ ബലം മനുഷ്യരെ നശിപ്പിക്കും: അതുപാടില്ല." ഹിററ്ലരുടെ അധികാരമോഹിയായ മനസ്സ് ലോകയുദ്ധത്തിന് വഴി തെളിയിച്ചുവെങ്കിൽ ബുദ്ധൻെറ ശുഭസങ്കല്പത്തിലമർന്ന മനസ്സ് ലോകശാന്തിക്കും വഴി തെളിയിച്ചു.

---

* ജർമ്മൻ ഫിലോസഫർ.

എവിടെ സങ്കല്പമുണ്ടോ അവിടെ മനസ്സുമുണ്ട്. മനസ്സിന്റെ ജോലികൾ പലതാണ്. ഇന്ദ്രിയങ്ങൾവഴി പദാർത്ഥബോധമുണ്ടാക്കിത്തരുന്നതും വസ്തുക്കളെ യഥാർത്ഥ രൂപത്തിലല്ലാതെ, സങ്കല്പരൂപത്തിൽ കണ്ടു ഭ്രമിപ്പിക്കുന്നതും മനസ്സാണ്. സത്യത്തെ മറച്ച് മനസ്സ് കാട്ടിത്തരുന്ന രൂപങ്ങളാണ് ഇന്ദ്രിയ വേദ്യങ്ങളായ പ്രപഞ്ചദൃശ്യങ്ങൾ, വസ്തുസത്തയില്ലാതെ വെറും ശബ്ദോച്ചാരണംകൊണ്ടുമാത്രം സങ്കല്പങ്ങളെ ഇളക്കിവിടാൻ മനസ്സിനു കഴിയും. അനുഭവത്തെ മുഴുവൻ ശൂന്യതയിലെത്തിക്കുന്ന നിദ്രയും, പദാർത്ഥങ്ങളില്ലാതെ അവയുണ്ടാക്കി അനുഭവിപ്പിക്കുന്ന സ്വപ്നവും അതിന്റെ വികൃതികൾ. വിസ്മൃതിയും സ്മൃതിയും ഭാവിയെക്കുറിച്ചുള്ള ദീർഘദർശനവും സുഖദുഃഖങ്ങളുമൊക്കെ മനസ്സിന്റെ കളികൾ. ഇപ്രകാരം ചലനാത്മകമായ പ്രതിഭാസമാണ് മനസ്സ്.

ചലനം എവിടെക്കണ്ടാലും, ചലിക്കുന്ന വസ്തുവിനുള്ളിലോ പുറത്തോ അടുത്തോ അകലെയൊ ആ ചലിക്കുന്ന വസ്തുവിനെ ഇളക്കിവിട്ട ഒരു ചേതനയുണ്ടാവാതെ വയ്യ. അചഞ്ചലമായ ഒന്നുണ്ടെങ്കിലേ ചഞ്ചലമായ ഒന്നുണ്ടാവാൻ കഴിയൂ. (സാപേക്ഷമാണ് ചലനം). അതിനാൽ ഈ ചാഞ്ചല്യത്തിനിടയിലും അചഞ്ചലമായ ഒന്നിനെ ദർശിക്കാൻ ശ്രമിക്കുക. ബുദ്ധികൊണ്ടു നിയന്ത്രിച്ച മനസ്സിൽ പൊങ്ങിവരുന്ന "നിത്യചൈതന്യ"ത്തെ "ഏക"ത്തെ "അനശ്വര"ത്തെയാണ് ഏതു ശാസ്ത്രവും തിരയുന്നത്. മനുഷ്യമനസ്സ് കുട്ടിയെപ്പോലെ പലതിലും ചാടിവീഴും, വികാരവശമാകും. അതൊരിക്കലും 'പാപ'മല്ല. "പാപമെന്ന പദത്തിനു പകരം നിർബ്ബന്ധമാണെങ്കിൽ നമുക്ക് 'തെററ്' എന്ന പദമുപയോഗിക്കാം. ഉത്തമം ഒരു 'താഴ്ന്നതരം സത്യം, എന്നു വിളിക്കുന്നതാവും. തെററിൽനിന്നു ശരിയിലേക്കല്ല, ഒരു താഴ്ന്ന സത്യത്തിൽനിന്ന് ഉയർന്നതിലേക്കാണ് മനുഷ്യന്റെ പ്രയാണ"മെന്നു പറഞ്ഞ വിവേകാനന്ദനെ അനുസ്മരിക്കുക. ലൈംഗികതയും, സുഖഭോഗാനുഭവതൃഷ്ണയും പാപമല്ല. അവ താഴ്ന്ന പടിയിലുള്ള സത്യങ്ങൾ മാത്രം. ഒരാളുടെ മനസ്സിന് പഞ്ചേന്ദ്രിയങ്ങളേയും ഈ കാണപ്പെടുന്ന ഭൂമിയേയും കടന്നുപോകാൻ കഴിയുന്നില്ലെങ്കിൽ അയാളെ ശകാരിക്കുന്നതെന്തിന് ? കുററപ്പെടുത്തുന്നതെന്തിന്? അയാൾ അയാളുടെ ശൈശവാവസ്ഥയിലാണ്. കുട്ടികളെ വളരാൻ സഹായിക്കുകയാണ് മുതിർന്നവർ ചെയ്യേണ്ടത്. അവനെ പരിഹസിക്കുകയോ അടിച്ചമർത്തുകയോ അല്ല. ഒരു ശിശുവിനോട് ഗഹനങ്ങളായ ഗണിത പ്രശ്നങ്ങൾക്ക് ഉത്തരം കാണാൻ പറഞ്ഞിട്ട് അവനതിനു കഴിയുമെന്നു നാം കരുതുന്നുവെങ്കിൽ, നമ്മുടെ ബുദ്ധിയും അവന്റേതിനേക്കാൾ വികസിച്ചിട്ടില്ല എന്നേ അർത്ഥമുള്ളു. നമ്മുടെ തലത്തിൽനിന്നുകൊണ്ട് മററൊരാളെ വിലയിരുത്താതിരിക്കലാണ് വിശാലഹൃദയത്വം. ബുദ്ധനെപ്പോലെ ദയ ചൊരിയുക. ക്രിസ്തുവിനെപ്പോലെ സ്നേഹിക്കുക. ഇടത്തുകവിളിലടിച്ചവനു വലത്തു കവിളും കാണിച്ചുകൊടുക്കാൻ അതിഗംഭീരമായ മനഃശക്തി വേണം. അടിച്ചവൻ താഴ്ന്ന തലത്തിലാണ്; തിരിച്ചടിക്കാൻ കൈപൊക്കൽ സഹജവാസനയാണ്: ഭയംകൊണ്ട് തിരിച്ചടിക്കാതിരിക്കരുത്. അതിന് ഭീരുത്വമെന്നേ പേരുള്ളു. പക്ഷെ, തിരിച്ചടിക്കാൻ കരുത്തുണ്ടായിട്ടും, സഹജവാസനയെ നിയന്ത്രിക്കാനും, അടിച്ചവന്റെ പേരിൽ കരുണ തോന്നാനും കഴിയുന്നവൻ മാനസികമായി വളരെ ഉയർന്നതലത്തിലാണ്. അവന്റെ മൌനം, അവന്റെ പുഞ്ചിരി, അവൻ മറെറാരടിക്കുവേണ്ടി നീട്ടിക്കാണിച്ച വലത്തു കവിൾ, അവനിൽനിന്നു പ്രസരിച്ച കാരുണ്യത്തിന്റേയും സ്നേഹത്തിന്റേയും വിചാരരശ്മികൾ ഇന്നല്ലെങ്കിൽ നാളെ അടിച്ചവന്റെ മനസ്സിനേയും ചെന്നു തട്ടിയുണർത്താതിരിക്കില്ല. ഇതാണ് നിങ്ങൾക്കു ചെയ്യാൻ കഴിയുന്ന ഏററവും വലിയ ലോകസേവനം. സ്വയം നന്നാവുക. സ്വന്തം മനസ്സിനെ വിദ്വേഷരഹിതമാക്കിവെക്കുക. അതിന്റെ 'ടെലിപ്പതി' സന്ദേശം ലോകം മുഴുവൻ വ്യാപിക്കാതിരിക്കില്ല.

സുഖാനുഭവങ്ങളെ നിഷേധിക്കുകയല്ല, ശാശ്വതസുഖമനുഭവിപ്പിക്കുകയാണ്, വേദാന്തത്തിന്റെ ലക്ഷ്യം. ഉത്തമ ഗൃഹസ്ഥാശ്രമിയാണ് ഏററവും വലിയ വേദാന്തി എന്നുതന്നെ പറയാം. ഓരോ സുഖവും ഓരോ പദാർത്ഥവും പൂർണ്ണമായി ആനന്ദിച്ചറിയണമെങ്കിൽ അതിന്റെ നശ്വരതയും നിരർത്ഥകതയും മനസ്സിലാക്കുക. 'ഞാൻ, എന്റെ' എന്നഹങ്കരിക്കുന്നവൻ തുടരെത്തുടരെ പ്രഹരങ്ങൾക്കിരയാവുന്നു. അതുകൊണ്ടു ബുദ്ധിപൂർവ്വം, മാററമില്ലാത്ത സത്യമെന്തെന്നറിഞ്ഞ് പരജനസുഖത്തിനുവേണ്ടി ജീവിക്കുക. പ്രപഞ്ചസുഖത്തിൽ മുങ്ങിപ്പൊങ്ങി കനത്ത പ്രഹരങ്ങൾ കിട്ടിയശേഷം മാത്രം മതിയോ; പ്രഹരങ്ങൾ കിട്ടുന്നതിനു മുമ്പുതന്നെ, ആയിക്കൂടേ സത്യാന്വേഷണം? അതു പ്രപഞ്ചജീവിതത്തിലിറങ്ങുന്നവക്ക് ഒരു "ഷോക്ക് അബ്സോർബർ" ആയിരിക്കുകയില്ലേ ? ഇതാണ് ശാസ്ത്രീയമായ മതത്തിന്റെ ഉദ്ദേശം.

ശരീരമെന്ന രഥം. അതിലെ സഞ്ചാരി ആത്മാവ്. ഇന്ദ്രിയങ്ങളാണ് കുതിരകൾ. ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്ന കടിഞ്ഞാൺ മനസ്സ്. എന്നാൽ മനസ്സും ചഞ്ചലമാണ്. കടിഞ്ഞാൺ പിടി

ക്കാൻ കുറച്ചുകൂടി അചഞ്ചലനായ ഒരു സാരഥി വേണം. അതാണ് ബുദ്ധി. (കഠോപ.) ചിലർ ചോദി ച്ചേക്കാം; അറിയപ്പെടുന്ന ബുദ്ധിതന്നെയായിക്കൂടേ രഥത്തിലെ സഞ്ചാരി? അറിയപ്പെടാത്ത ആത്മാ വെന്തിനു് ?

ബുദ്ധിയാണ് സർവ്വസ്വവുമെങ്കിൽ അണുബോംബു കണ്ടെത്തിയവനും, നിമിഷത്തിന്റെ അ ർദ്ധാംശംകൊണ്ടു് ഏതു വലിയ കണക്കിനും ഉത്തരം കണ്ടു പിടിക്കുന്നവനും, സ്റ്റൈലാബിന്റെ ഉപജ്ഞാ താവും ലോകജനതയെ മുഴുവൻ നയിക്കുന്ന ആത്മീയാചാര്യന്മാരായേനെ—അതല്ല എത്രയോ വിപുലമായ ജനതതിയെ വെറും ആത്മീയ ശക്തിയൊന്നുകൊണ്ടു് ഒററക്കെട്ടായി നിർത്തിയ മതാചാര്യന്മാർ വിശാല ഹൃദയരും മാനവരാശിയെ മുഴുവൻ ഒരുപോലെ സ്നേഹിക്കാൻ കഴിഞ്ഞവരും ദയാമയരുമായ ജ്ഞാനിക ളായിരുന്നു. ശുഷ്കമായ ബുദ്ധിശക്തികൊണ്ടല്ല, അവർ ലോകാരാദ്ധ്യരായതു്. ബുദ്ധിക്കു സാരഥിയുടെ സ്ഥാനമുണ്ടു്. ചഞ്ചലമനസ്സിനെ, അചഞ്ചലമായ ഒന്നിനെക്കുറിച്ചു് ബോധവാനാക്കുക, ജ്ഞാനമാർ ഗ്ഗത്തിലേക്കു നയിക്കുക എന്ന ജോലിയാണതിന്റേതു്. അതിനുമപ്പുറത്തുള്ളവനെ തന്നത്താൻ അനുഭവ വേദ്യമാക്കാൻ കഴിയുന്നവനെങ്കിലും, ആരാലും ആർക്കും ഉപദേശിക്കാവതല്ല. സ്വയം സാക്ഷാത്ക്ക രിക്കുക.

"അന്വേഷിക്കുക; കണ്ടെത്താതിരിക്കയില്ല.

മുട്ടുക; തുറക്കപ്പെടാതിരിക്കയില്ല" (ബൈബിൾ.)

"എന്നിലേക്കു ഒരടി അടുത്തുവരിക; ഞാൻ നിന്നിലേക്കു് ഒരു വാര അടുത്തുവരും. എന്നെത്തേടി നട ക്കുക; ഞാൻ നിന്നെത്തേടി ഓടി വരും. (Thus spake prophet Mohammad.)

## ജെനിററിക്ക്സും പാരമ്പര്യസിദ്ധാന്തവും

വെർഷോ (Virchow) പറകയുണ്ടായി—Omnis cellula e cellule—ഓരോ കോശവും അതിനു മുമ്പുണ്ടായിരുന്ന കോശത്തിൽനിന്നാണുണ്ടായതു്. ക്രോമസോമുകളെക്കുറിച്ചുള്ള പഠനവും അവ യിൽ വരിവരിയായി സ്ഥിതിചെയ്യുന്ന ഘടകപദാർത്ഥങ്ങളും അഥവാ ജീനുകളെക്കുറിച്ചുള്ള പഠനവും ആധുനിക ശരീരശാസ്ത്രത്തിനും മാനവപുരോഗതിക്കും നൽകിയ സംഭാവനകൾ ചെറുതല്ല. ഒരു ജീൻ ഡിഓക്സിറിബോ ന്യൂക്ലിയിക് ആസിഡ് അഥവാ DNA യാൽ നിർമ്മിതമാണ്.




No. 1 DNA യുടെ ഘടന.



No 2—ടൊബാക്കോ മൊസെയ്ക്ക് (RNA) വൈറസ്സ്. മുകൾഭാഗത്തു് പഠന സൌകര്യാർത്ഥം പ്രോട്ടീൻ ഹെയിം കൂടാതെ കാണിച്ചിരിക്കുന്നു.

**ജീനിൻെറ ഘടന :—**




*β. D. Ribose*




*β. D. deoxy Rebose*

ഇത്തരം പഞ്ചഭുജമുള്ള Carbo hydrate മോളിക്യൂളിനോടു് ഒരു നൈട്രോജിനസ് ബേസ് ഫോസ്ഫേററ് ബോണ്ടുകളിൽകൂടി ചേരുന്നു.




**കോശ വിഭജനം :< മൈറേറാസിസ്, മിയോസിസ്.**

മൈറേറാസിസ്സിൽ ക്രോമസോമുകൾ രണ്ടായി പിളർന്നു് ക്രോമാററിഡുകൾ എന്ന പേരിലറിയപ്പെടുന്നു. സെൻട്രോസോം വിഭജിച്ചു് രണ്ടു് സെൻട്രിയോളുകളാവുന്നു. ഇവ ന്യൂക്ലിയാർ മെംബ്രേൻ (കേന്ദ്രചർമ്മം)ൻെറ തലത്തിൽകൂടി രണ്ടു ദിശകളിൽ സഞ്ചരിച്ചു് കോശത്തിൻെറ രണ്ടു് എതിർധ്രുവങ്ങളിലേക്കു് നീങ്ങുന്നു. ക്രോമാററിഡുകൾ മദ്ധ്യഭാഗത്തായി ക്രമീകരിക്കപ്പെടുന്നു. സെൻട്രിയോളുകളേയും ക്രോമാററിഡുകളേയും ബന്ധിച്ച (കൂട്ടിയിണക്കിക്കൊണ്ടു് വലപോലെ നേർത്ത ഫൈബറുകൾ കാണാം. ഇവ രണ്ടു ത്രികോണങ്ങൾ കൂട്ടിവെച്ച മാതൃകയിൽ അഥവാ ഒരു ചതുരംപോലെയിരിക്കും. പിന്നീട്ടു് ന്യൂക്ലിയാർ മെംബ്രേൻ അപ്രത്യക്ഷമാകുന്നു. ക്രോമാററിഡുകൾ നീളത്തിൽ പിളർന്നു ഒരേ ജെനിററിക് കോൺസ്റ്റിററ്യൂഷൻ ഉള്ള രണ്ടു് ഗ്രൂപ്പുകളായിത്തീരുന്നു. ഇവ രണ്ടേററത്തേക്കും എതിർദിശകളിൽ നീങ്ങുന്നു. പിന്നീടു് കോശം രണ്ടായിതീർന്നു് ഒരേ മാതൃകയിലുള്ള രണ്ടു പുത്രകോശങ്ങളുണ്ടാവുന്നു.



<u>മിയോസിസ് :—</u> ഇതിൽ ക്രോമസോമുകളുടെ എണ്ണം നേർപകുതിയായി ചുരുങ്ങുന്നു. ഇങ്ങനെയാണു് അണ്ഡവും ബീജവുമായി രൂപാന്തരം പ്രാപിക്കുന്നതു്.

<u>നോർമൽ മിയോസിസ്.</u>



## എണ്ണത്തിലുള്ള വൈകൃതങ്ങൾ

| യൂപ്ലോയ്ഡി. | | അന്യൂപ്ലോയ്ഡി. |
|---|---|---|
| Normal ആയി മനുഷ്യനിൽ ക്രമപ്രകാരം 23-ഉം 46-ഉം | ഹാപ്ലോയിഡ് ($n$) മിയോസിസിനുശേഷം അണ്ഡത്തിലും ബീജത്തിലും കാണുന്ന എണ്ണം. ഡിപ്ലോയ്ഡ് $2_n$. (ശരീരത്തിലെ കോശങ്ങളിൽ) | ഹൈപ്പോപ്ലോയ്ഡി $2_n - 1$, $2_n - 2$ etc. |
| പോളിപ്ലോയ്ഡി — വൈകൃതം | ട്രൈപ്ലോയ്ഡി:— $3_n$<br>ടെട്രാപ്ലോയ്ഡി:— $4_n$ | ഹൈപ്പർ പ്ലോയ്ഡി $2_n + 1$, $2_n + 2$ etc. |

എണ്ണത്തിലുള്ള വൈകൃതങ്ങളും ഘടനാവൈകൃതങ്ങളും (മ്യൂട്ടേഷനുകളും, പോയിൻറ് മ്യൂട്ടേഷനുകളും മററും) ജീനുകൾ പരമ്പരാഗതമായി കൈമാറുന്നു. വൈറസ്സുകൾ, റേഡിയേഷൻ, കെമിക്കൽ ഏജൻറുകൾ ഇവ ഘടനാവൈകല്യങ്ങളുണ്ടാക്കുന്നു. പാരമ്പര്യ വൈകല്യങ്ങളുടെ പട്ടികയിൽ വൈകല്യങ്ങൾ ഒരു ചെറിയ പങ്കേ വഹിക്കുന്നുള്ളു.

20% രൂപ വൈകല്യങ്ങൾ മെൻഡലിൻെറ ഡോമിനൻറ്, റിസസ്സീവ് പാരമ്പര്യ സിദ്ധാന്തമനുസരിച്ചും 10%, പ്രധാന ക്രോമസോം വൈകല്യങ്ങൾകൊണ്ടും 10% വൈറസ്സുകളും മററ് പുറമെ നിന്നുള്ള പ്രേരണകൾകൊണ്ടുമാണ്. 60% എങ്ങനെയുണ്ടാവുന്നു എന്ന കാര്യത്തിൽ നാം അജ്ഞരുമാണ്.

ജെനിററിക കാരണങ്ങൾ കൊണ്ടുണ്ടാവുന്ന വൈകല്യങ്ങളെ മൂന്നു തരത്തിൽ വിഭജിക്കാം.

(1) പോളിജെനിക ഇൻഹെറിററൻസ്:— ഇത് ഒരു ക്രോമസോമിൽതന്നെ പല ജീനുകളിലും, അത്യല്പമായ ചില വ്യതിയാനങ്ങൾകൊണ്ട് സംഭവിക്കുന്നു. ഈ വ്യതിയാനങ്ങൾ ഒന്നുംതന്നെ വ്യക്തിപരമായി വൈകല്യങ്ങളുണ്ടാക്കുന്നില്ല; മനുഷ്യനിൽ സാധാരണയായി കണ്ടുവരുന്ന രക്തവിഭാഗം (Blood group) ABO ആണല്ലൊ. ചിലരിൽമാത്രം കണ്ടുവരുന്ന Hb's' അഥവാ (സിക്കിൾ സെൽ ഹീമോഗ്ലോബിൻ) മാരകമായ സിക്കിൾ സെൽ അനീമിയയുണ്ടാക്കുന്നു. എന്നാൽ ഈ വികലമായ ഹീമോഗ്ലോബിൻ ക്രോമസോമിൻെറ ജോടികളിലൊന്നിൽ മാത്രം ഉള്ളവക്ക് മലേറിയയെ തടുക്കാൻ കഴിവുണ്ട്. അതായത് ഒരു വംശത്തിന്, പരിസരത്തിലെ ദുഷ്പ്രവണതകളോട് ചെറുത്തുനിൽക്കാൻ പ്രകൃതി നൽകുന്ന സഹായത്തിൻെറ മറുവശമാണ് ഈ അത്യാഹിതം.

(സിക്കിൾസെൽ അനീമിയയും സിക്കിൾസെൽ ട്രെയിററും ഏററവുമധികം കാണപ്പെടുന്നത്, 'മലേറിയ'യുടെ അനുപാതം കൂടുതലുള്ള ആഫ്രിക്കൻ നീഗ്രോകളിലാണ്.)

സ്ത്രീകളിൽ XX എന്നും പുരുഷന്മാരിൽ XY എന്നുമാണല്ലൊ സെക്സ് ക്രോമസോമുകൾ അറിയപ്പെടുന്നത്, രണ്ട് X ക്രോമസോമുകളുള്ളതിനാൽ ചില പ്രത്യേകതരം ജനനവൈകല്യങ്ങളെ (പൈലോറിക സ്റ്റീനോസിസ്, ക്ലബ്ബ് ഫൂട്ട് ഇത്യാദി) പുരുഷപ്രജകളെക്കാൾ സ്ത്രീപ്രജകൾ ചെറുത്തുനിൽക്കുന്നു. അതേ സമയം, അനെൻകെഫലി, കൺജെനിററൽ ഡിസ്‌ലൊക്കേഷൻ ഓഫ് ഹിപ്പ് എന്നിവ ഇവരിൽ കൂടുതലുമാണ്. ഒരു തരത്തിൽ ഗുണംചെയ്യുന്നത് മറെറാരു തരത്തിൽ ദോഷവും ചെയ്യുന്നു.

(2) മെൻഡലിൻെറ പാരമ്പര്യസിദ്ധാന്തം :—

ഒരു മ്യൂട്ടൻറ് ജീൻ വികലതകളുണ്ടാക്കുന്നത് മൂന്നു തരത്തിലാണ്.

(1) ഓട്ടോസോമൽ ഡോമിനൻറ് ഇൻഹെറിററൻസ്. (കുട്ടികളിൽ പകുതിപേരിൽ മാത്രം)
(2) സെക്സ് ലിങ്ക്ഡ് ഡോമിനൻറ്. (ആൺകുട്ടികൾ നോർമൽ. എല്ലാ പെൺകുട്ടികളിലും വികലത)
(3) സെക്സ്‌ലിങ്ക്ഡ് റിസസ്സീവ് (പുരുഷപ്രജകളിൽ മാത്രം, സ്ത്രീപ്രജകൾ Carriers.)

ഒരു ജോടി ജീനുകൾ മ്യൂട്ടേഷനു വിധേയമാവുമ്പോൾ ശരീരവൈകല്യങ്ങൾ രണ്ടു വിധത്തിൽ തലമുറയിലേക്കു പകരും.

(1) ഓട്ടോസോമൽ റിസസിവ് ഇൻഹെറിററൻസ് (കുട്ടികൾ $\frac{1}{4}$ ഭാഗം വൈകല്യം, പകുതി പേർ Carriers, ബാക്കി $\frac{1}{4}$ ഭാഗം നോർമൽ).

(2) ഓട്ടോസോമൽ റിസസിവ് (സ്ത്രീ പ്രജകളിൽ).

മെൻഡേലിയൻ ഇൻഹെറിററൻസ് അനുസരിച്ച് പകരുന്ന വൈകല്യങ്ങൾക്ക് വാസ്തവത്തിൽ കാരണം, മ്യൂട്ടേഷനു വിധേയമായ പ്രത്യേക ജീനിന്റെ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന "എൻസൈം" ഉല്പാദനത്തിന്റെ വൈകല്യമാണ് അതായത് സ്ഥൂലപരിശോധനയിൽ നാം കാണുന്ന വൈകല്യങ്ങൾ, ഉണ്ടായത് അതിസൂക്ഷ്മമായ ഒരു ബയോകെമിക്കൽ വ്യതിയാനത്തിന്റെ ഫലമായിട്ടാണ്. ഈ വ്യതിയാനത്തിന്റെ സ്ഥൂലപ്രകാശനം, അതോടനുബന്ധിച്ച മാറുപലതിനേയും (മററു ജീനുകൾ, ചുററുപാടുകൾ) ആശ്രയിച്ചുനിൽക്കുകയും ചെയ്യുന്നു. അല്ലെങ്കിൽ അതിസൂക്ഷ്മമായ ഈ വ്യതിയാനം എല്ലായ്പ്പോഴും അതിന്റെ സ്ഥൂലഭാവത്തിൽ പ്രത്യക്ഷപ്പെട്ടെന്നു വരില്ല. അതിനു് പരിതസ്ഥിതികളുടെ ആനുകൂല്യംകൂടി വേണം.

ഈ പരമ്പരാഗത വൈകല്യങ്ങളെല്ലാംതന്നെ സൂക്ഷ്മമായി മെറാബോളിസത്തിലുള്ള വൈകല്യങ്ങളാണെന്നു പറഞ്ഞുവല്ലോ. രണ്ടുദാഹരണങ്ങൾ പറയാം.

1. <u>ആൽബിനിസം</u> : വർണ്ണത്തിനാസ്പദമായ മെലനിൻ ഉല്പാദിപ്പിക്കപ്പെടാത്തതാണ് ഈ സുഖക്കേടിനു കാരണം. ടൈറോസിൻ എന്ന അമിനോ ആസിഡിൽനിന്നു് മെലനിൻ ഉല്പാദിപ്പിക്കാനാവശ്യമായ എൻസൈമുകൾ ഇല്ലാതെയാണ് ആൽബിനിസമുണ്ടാവുന്നതു്. ഇത് ഒരു പരമ്പരാഗത വൈകല്യമാണ്.

2. <u>ഫീനൈൽ കീറേറാണൂറിയ</u> : ഫീനൈൽ അലനിനെ ടൈറോസിനാക്കാനുള്ള ഹൈഡ്രോക്സിലേററിങ്ങ് എൻസൈം ഇല്ലാതെവരുമ്പോൾ ഉണ്ടാകുന്ന ഈ അസുഖവും പരമ്പരാഗതമാണ്. സൂക്ഷ്മപരിശോധനയിൽ ഇവയെല്ലാംതന്നെ "മോളിക്യൂലാർ" വൈകൃതങ്ങളാണെന്നു കാണാം.

1961-ൽ ജാക്കബ്ബും മോണാഡും അവരുടെ സുപ്രസിദ്ധമായ സിദ്ധാന്തം രൂപീകരിച്ചു. അതുപ്രകാരം ജീനുകൾ രണ്ടുവിധമാണ്. ഘടനാജീനുകളും, നിയന്ത്രണ ജീനുകളും ഇവ രണ്ടും അഭേദ്യമായ നിലയിൽ പരസ്പര ബന്ധമുണ്ട്. ഇവ രണ്ടും ചേർന്ന അടിസ്ഥാനപരമായ ഘടകത്തെ 'ഓപ്പറോൺ' എന്നു വിളിക്കുന്നു.

ഘടനാജീനുകൾ റിബോ ന്യൂക്ലീയിക് ആസിഡുകളുടെ മാതൃകയിൽ പ്രത്യേക അമീനോ ആസിഡുകൾ ക്രമീകരിക്കുകയും പ്രോട്ടീനുണ്ടാക്കുകയും ചെയ്യുന്നു. നിയന്ത്രണ ജീനുകൾ ഡിയോക്സി റിബോന്യൂക്ലിയിക് ആസിഡിനെ നിയന്ത്രിക്കുന്നു. നിയന്ത്രണജീനുകൾതന്നെ 2 വിധമുണ്ട്. റഗുലേററും, ഓപ്പറേററും, ഓപ്പറേറർ ജീൻ സജീവമായി പ്രവർത്തിച്ചാലേ, ഘടനാജീനിനു് മെസ്സഞ്ചർ RNA ഉല്പാദിപ്പിക്കാനാവൂ. ഓപ്പറേറർജീൻ റഗുലേറർജീനിന്റെ നിയന്ത്രണത്തിലുമാണ്. റഗുലേറർ, ഓപ്പറേററിനോടു മാത്രം യോജിക്കുന്ന പ്രത്യേക പ്രോട്ടീനുകൾ ഉല്പാദിപ്പിച്ചാണ് തങ്ങളുടെ കൃത്യം നിർവ്വഹിക്കുന്നതു്. ഈ റിപ്രസ്സർ പ്രോട്ടീനുകൾ കോശത്തിലുള്ള ചില മെററബോളൈററ്കളുമായി രാസക്രിയക്കു വിധേയമായിട്ടാണ് ഓപ്പറേററിനെ നിയന്ത്രിക്കുന്നതു്. മെററബോളൈററുകൾ ഈ പ്രോട്ടീനുകളെ സന്ദർഭമനുസരിച്ച് ഉത്തേജിപ്പിക്കുകയോ നശിപ്പിക്കുകയോ ചെയ്യുന്നു. ഒന്നു വളഞ്ഞു മൂക്കുപിടിച്ചു നോക്കിയാൽ കോശത്തിലെ മെററബോളിസത്തിൽനിന്നു കിട്ടുന്ന ചില ഘടകവസ്തുക്കൾ തന്നെയാണ് ജീനുകളെ പ്രവർത്തിപ്പിക്കുന്നത്. ഈ മെറാബോളിസം നിയന്ത്രിക്കുന്നതും ജീനുകൾതന്നെ. ഈ വിധത്തിൽ നോക്കുമ്പോൾ ഒരു <u>ഭ്രമണരൂപമായ ആവർത്തന പ്രക്രിയയാണ് ഇവിടേയും നടക്കുന്നത്</u>.





No. 3—കോമ്പൌണ്ട് ∞ ഹെലിക്സിൻെറ ഘടന.



No. 4–ഇടത്തോട്ടും വലത്തോട്ടുമുള്ള ∞ ഹെലിക്സുകൾ.



No. 5—പീരിയോഡിക് ലോ ഓഫ് എലമെൻറ്സ്
(സർ വില്യം ക്രൂക്സ്)



No. 6–മെഡിക്കൽ എംബ്ലം.





7ഉം, 8ഉം: + വും — വും ആററങ്ങൾ (3-ാംപേജിൽ 2-ാം ചിത്രവും നോക്കുക.)

സാൻബുദ്ധിസക്കാരും വേദങ്ങളും ബൈബിളും സർപ്പത്തെ ജ്ഞാനമാക്കി ചിത്രീകരിച്ചു ഒരു മൺകട്ടയുടെ തത്വമറിഞ്ഞാൽ സകലവുമറിഞ്ഞു എന്നു പറഞ്ഞു. ഒരററം മുതൽ—ജീവാണുവരെ, ഒരു ചെറിയ ജീൻ മുതൽ അത്ഭുതപ്രതിഭാസമായ ഒരീശ്വരപുരുഷൻവരെ ഈ ബ്രഹ്മാണ്ഡമാകെ ഒരേ നിയമമനുസരിച്ചു പ്രവർത്തിക്കുന്നതു കാണുമ്പോൾ അത്ഭുതപ്പെടാതിരിക്കുന്നതെങ്ങനെ?

ജീനുകളിൽക്കൂടി സ്വഭാവങ്ങളും രൂപങ്ങളും തലമുറയിലേക്കു പകരുന്നു; പുതിയ രൂപങ്ങളും പുതിയ സ്വഭാവങ്ങളും, ചുറ്റുപാടുകൾക്കും ആവശ്യങ്ങൾക്കുമനുസരിച്ച്, ഒരു ചെറിയ മ്യൂട്ടേഷനിൽക്കൂടിയുണ്ടാവുന്നു എന്നും, പരിണാമചരിത്രംതന്നെ ഈ കൊച്ചു മ്യൂട്ടേഷന്റെ ചരിത്രമാണെന്നും നാം പഠിക്കുന്നു. ഒരു പിതാവിൽനിന്ന്—അല്ലെങ്കിൽ മുത്തച്ഛനിലോ മുതു മുത്തച്ഛനിലോനിന്ന് കിട്ടിയ ജീനുകൾ ഒരു വ്യക്തിക്ക് അവന്റെ ആകാര, വികാര, സ്വഭാവരൂപീകരണത്തിൽ ഗണ്യമായ പങ്കു വഹിക്കുന്നുവെങ്കിൽ കുറെക്കൂടി പിന്നോട്ടു ചിന്തിക്കുമ്പോൾ പരിണാമചരിത്രത്തിന്റെ താഴെപ്പടികളിലെത്തിനിൽക്കുന്നു. ചിമ്പാൻസിയിലും താഴെ......റെപ്റ്റൈലുകളിലും ഇൻവെർട്ടി ബ്രേറ്റുകളിലും താഴെ, ആദ്യത്തെ ഏക കോശജീവിയിൽ, അതിന്റെ ജീനായിരിക്കണമല്ലോ പരിണമിച്ചു പരിണമിച്ച് ഇന്നത്തെ മനുഷ്യന്റെ ജെനിറ്റിക് കോൺസ്റ്റിറ്റ്യൂഷനായതു്. ആ നിലക്ക് പാരമ്പര്യസിദ്ധാന്തത്തെ ഒന്നോ രണ്ടോ തലമുറകളിലേക്കോ, ആദ്യത്തെ മനുഷ്യനിലേക്കുതന്നെയോ ചുരുക്കാൻ കഴിയില്ല. അതു് ആദ്യത്തെ ജീവാണുവിൽ തുടങ്ങിയിട്ടുണ്ടാവണം. ആദ്യത്തെ ജീവാണു പരിണാമചരിത്രത്തിലൂടെ കടന്നുപോന്നതു് ചുറ്റുപാടുകൾ അതിന്റെ ജെനിറ്റിക് കോൺസ്റ്റിറ്റ്യൂഷനിൽ തുടർച്ചയായി ഏല്പിച്ച മാറ്റങ്ങളിലൂടെയാണ്. ഇന്നതു് പരിണമിച്ച് വിവേകശാലിയായ മനുഷ്യനായിരിക്കുന്നു. എങ്കിലും പ്രപഞ്ചപുസ്തകത്തിൽ, ഈശ്വരന്റെ ഓർമ്മയിൽ അതു കടന്നുപോന്ന ഓരോ പടിയും ആലേഖനം ചെയ്തിരിക്കുന്നു. ഭൗതിക ശാസ്ത്രങ്ങൾ ഈ പുസ്തകത്തിന്റെ ഏടുകളാണ്. ഈശ്വരന്റെ ഓർമ്മക്കുറിപ്പുകൾ.

എന്താണ് ഏറ്റവും ചെറിയ ജീവാണു. ഒരു വൈറസ്സ്. ഒരു ചെറിയ ഡി ഓക്സിറിബോ ന്യൂക്ലിയിക് ആസിഡ് (DNA) അല്ലെങ്കിൽ ഒരു ചെറിയ റിബോ ന്യൂക്ലിയിക് ആസിഡ്–(RNA). ജീനിന്റെ ഏറ്റവും പ്രാകൃതമായ ആദിരൂപം. ഒരു കൊച്ചു വൈറസ്സിനു് ഒരു കോശത്തിന്റെ പ്രവർത്തനവും വിഭജനവും ആകെ തകരാറിലാക്കാനും, ഒരർബ്ബുദത്തിന്റെ തുടക്കമാവാനും കഴിയുന്നതെങ്ങനെയാണ്; തന്നെ ആ കോശത്തിന്റെ ന്യൂക്ലിയിക് ആസിഡുമായി ബന്ധിപ്പിച്ചിട്ട്.

മനശ്ശാസ്ത്രപ്രകാരം ഒരു വ്യക്തിക്ക് മൃഗങ്ങൾക്കുള്ള സഹജവാസനകളെല്ലാംതന്നെയുണ്ട്. കുറെ ഉപബോധമനസ്സിൽ മറഞ്ഞുകിടക്കുന്നു. കുറെ ബോധപൂർവ്വമായ നിയന്ത്രണത്തിൻകീഴിലാകയാൽ, അവൻ മൃഗങ്ങളേക്കാൾ മികച്ച രീതിയിലുള്ള ഒരു സാമൂഹ്യജീവിതം നയിക്കുന്നു. ഈ മാനസിക വളർച്ച അവന്റെ പാരമ്പര്യത്തെയും ചുറ്റുപാടുകളേയും ആശ്രയിച്ചിരിക്കുന്നു. രൂപമാകട്ടെ അവന്റെ പ്രപിതാമഹന്മാരുടേതിനോടും മാതാപിതാക്കളുടേതുമായിട്ടാണ് സാദൃശ്യം. അതായതു് മനുഷ്യന്റെ ഏറ്റവും താഴെയുള്ള മാനസികതലത്തിനു് മൃഗത്തോട്, തന്റെ പൂർവ്വപൂർവ്വികനോടാണ് സാമ്യം. മദ്ധ്യത്തിലുള്ളതിനു് ബോധപൂർവ്വമായ യുക്തിവിചാരത്തിനു്, അതിനെ, മൃഗീയവാസനകളെ കുറെയൊക്കെ കീഴടക്കാം. പക്ഷെ മുഴുവനില്ല എന്നാൽ ബോധാതീതതലത്തിലുള്ളവനു് ഉപബോധമനസ്സിനെ പൂർണ്ണമായും കീഴടക്കാം. ബോധപൂർവ്വമായ ചിന്തയാണ് മനുഷ്യനു് മൃഗത്തിൽനിന്നുള്ള വ്യത്യാസം. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസങ്ങൾ ഇവയുടെ, ഉപബോധ, ബോധ, ബോധാതീതതലങ്ങളുടെ, വ്യത്യാസവും. യേശുവും ഞാനും തമ്മിൽ, നബിയും നിങ്ങളും തമ്മിലുള്ള വ്യത്യാസം ഉപബോധ, ബോധതലങ്ങളിലല്ല; ബോധ, ബോധാതീതതലങ്ങളിലാണ്. അവരിൽ മൃഗീയമായ സകല സഹജവാസനകളും നശിച്ചിരുന്നു. അതു് പരിണാമചരിത്രത്തിന്റെ പരിപൂർത്തിയായിരുന്നു. മനുഷ്യൻ എന്ന ജീവിയെ തന്റെ പ്രതിരൂപത്തിൽ സൃഷ്ടിച്ച് ദൈവം നിശ്ചിന്തനായി ഉറങ്ങാൻ പോയി എന്നു് ബൈബിൾ പറയുന്നു. അതെന്തിനായിരുന്നു? ബോധപൂർവ്വമായ ചിന്തകൊണ്ട് ബോധാതീതതലത്തിലെത്താൻ അവനു് കഴിയും, അവൻ ബാക്കിയെല്ലാം ചെയ്തുകൊള്ളും എന്നതുകൊണ്ടുതന്നെ. ദൃശ്യപ്രപഞ്ചമെന്ന വൈഖരിയിൽനിന്നു, ആദിയന്തമറിയാത്ത മദ്ധ്യമാവസ്ഥയിലെത്തി, അവിടെനിന്നു് സഗുണേശ്വര ചൈതന്യമെന്ന പശ്യന്തിയിലും ഒടുവിൽ അനന്തമായ പരാശക്തിയിലും എപ്രകാരം ജ്ഞാനം ചെന്നുചേരുന്നുവോ അപ്രകാരം, ഉപബോധ, ബോധ, ബോധാതീത മണ്ഡലങ്ങൾ ഭേദിച്ച് മനുഷ്യൻ ഈശ്വരനിലെത്തിച്ചേരുന്നു. അവിടെയെത്തുമ്പോഴേ പരിണാമം പൂർത്തിയാകുന്നുള്ളു. മനുഷ്യരൂപത്തിൽ ജനിച്ചു എന്നതുകൊണ്ട് മാത്രമായില്ല. ജനിച്ച ഉടനെ ഒരു ശിശുവിനെ അതിന്റെ പരിതസ്ഥിതിയിൽനിന്നു മാറ്റിത്താമസിപ്പിക്കുക. അതു് പുതിയ പരിതസ്ഥിതിയോട് അതിവേഗം ഇണങ്ങിച്ചേരും; വേണ്ട പരിചരണമോ ശ്രദ്ധയോ കിട്ടിയില്ലെങ്കിൽ മരീച്ചുപോവുകയും ചെയ്യും. ആ പ്രായത്തിൽ ശിശു നിസ്സഹായനാണല്ലോ. അല്പംകൂടി വളർച്ചയെത്തിയാൽ അവൻ മാതാപിതാക്കളിലും കുടുംബ ജീവിതത്തിലും തന്റെ നങ്കൂരം കണ്ടെത്തുകയായി. സ്വഭാവരൂപീകരണത്തിന്റേയും സുരക്ഷിതത്വബോധത്തിന്റേയും ഈ കാലഘട്ടത്തിൽ അവൻ ആകസ്മികമായി പുതിയ ഒരു ചുറ്റുപാടിലേക്കു പറിച്ചു നടപ്പെട്ടു എന്നിരിക്കട്ടെ (ഉദാഹരണമായി, മാതാപിതാക്കളുടെ വീവാഹമോചനമോ മരണമോ ഹേതുവായി) അവൻ ചുറ്റുപാടുമായി

പിന്നീടദ്ദേഹം അരിസ്റ്റോട്ടിലിനെ ഉദ്ധരിക്കുന്നു. **"Exchange cannot take place without equality and equality not without commonsurability. It is however impossible that such unlike things can be commensurable. i.e, qualitatively equal. Such equalisation can only be something foreign to their real nature, consequently only "a makeshift for practical purposes."** മാർക്സ് അരിസ്റ്റോട്ടിലിനെ വിശകലനം ചെയ്തുകൊണ്ട് തുടരുന്നു. **"What is that equal something, that common substance, which admits of the value of beds being expressed by a house? Such a thing, in truth cannot exist, says Aristotle. Why not? Compared with the five beds, the house does represent something equal to them, in so far as it represents what is really equal — both in the beds and the house — and that is human labour."**

അരിസ്റ്റോട്ടിൽ ജീവിച്ചതു് അടിമസമ്പ്രദായം നിലവിലിരുന്ന കാലത്താണെന്നും, ആ സമ്പ്രദായത്തെ തികച്ചും സ്വാഭാവികമായ ഒന്നായി അംഗീകരിക്കുന്ന ഒരു സമൂഹത്തെ പ്രതിനിധാനം ചെയ്ത അദ്ദേഹത്തിനു് മനുഷ്യ സമത്വത്തെക്കുറിച്ച ചിന്തിക്കാനായില്ലെന്നുമാണ് മാർക്സിന്റെ വാദം. സമത്വത്തിന്നടിയിലുള്ള സത്യത്തെ, "മനുഷ്യപ്രയത്ന"ത്തെ അരിസ്റ്റോട്ടിലിനു് കണ്ടെത്താനാവാത്തതു് അതുകൊണ്ടാണു് എന്നദ്ദേഹം സമർത്ഥിക്കുന്നു. ഇവിടെ മനശ്ശാസ്ത്രപ്രകാരം മാർക്സിന്റെ വാക്കുകൾ അദ്ദേഹത്തെക്കുറിച്ചും ഉദ്ധരിക്കാവുന്നവയത്രെ. മാർക്സ് ജീവിച്ചിരുന്നതു് എത്രമാത്രം ശോചനീയമായ ദരിദ്രാവസ്ഥയിലാണെന്നു് അദ്ദേഹത്തിന്റെ ജീവചരിത്രം വായിച്ചവർക്കറിയാം. ദാരിദ്ര്യം അദ്ദേഹം സ്വമേധയാ വരിച്ചതായിരുന്നില്ല. സമൂഹം അദ്ദേഹത്തിന്റെ മേൽ അടിച്ചേല്പിച്ചതാണു്. ബന്ധനത്തിനു് പുറത്തു ചാടാനുള്ള അത്യുൽക്കടമായ സ്വാതന്ത്ര്യദാഹമാണു് പുരോഗതിക്കു നിദാനം. മാർക്സിന്റെ ആ സ്വാതന്ത്ര്യദാഹമാണു് "മൂലധന"ത്തിന്റെ രചനക്കും തന്മൂലം ഇന്നത്തെ സമ്പദ്‌വ്യവസ്ഥയുടെ, ഭൗതിക പുരോഗതിയുടെ, കെട്ടുറപ്പുള്ള അസ്ഥിവാരത്തിനും തറക്കല്ലിട്ടതു്.

ദാരിദ്ര്യവും ദുഃഖവും പുറമേ നിന്നടിച്ചേല്പിക്കുമ്പോഴാണു്, സ്വമേധയാവരിക്കുമ്പോഴല്ല, ബന്ധനമുണ്ടാകുന്നതു്. ഇതിന്നു നിദാനമാണു് ബുദ്ധന്റെ ചരിത്രം. ബുദ്ധൻ സകല സുഖങ്ങളുമനുഭവിച്ചാണു് വളന്നതു്. എങ്കിലും മററുള്ളവരുടെ കഷ്ടപ്പാടുകൾ കണ്ടു്, അദ്ദേഹം അവയെക്കുറിച്ചു് ബോധവാനായി. ലോകത്തെ മുഴവൻ ബന്ധനത്തിൽനിന്നുദ്ധരിക്കാൻ ശ്രമിച്ച അദ്ദേഹം മാർക്സിനെപ്പോലെത്തന്നെ വിപ്ലവകാരിയായിരുന്നു. ബൈബിൾ വായിച്ചാൽ പട്ടിണി പോവില്ലയെങ്കിലും, ബൈബിളിലെ വരികൾ അനുസരിച്ചു് ഓരോ വ്യക്തിയും ജീവിച്ചാൽ ലോകത്തിൽ പട്ടിണിയെന്നൊന്നുണ്ടാവില്ല എന്നു് വിഭാവനംചെയ്യാൻ മാർക്സിനു് കഴിഞ്ഞില്ല. അയൽക്കാരൻ വിശന്നിരിക്കുമ്പോൾ മൃഷ്ടാന്നഭോജനം കഴിക്കുന്ന യേശുവിനെ ബൈബിളിൽ എവിടെ കാണാം? മാർക്സ് പൗരോഹിത്യത്തിന്റെ നിലവാരത്തിലേക്കു് ബൈബിളിന്റെ ഉപജ്ഞാതാവിനെ പുഛിച്ചു തള്ളി. പൗരോഹിത്യത്തെ യേശു ഒരിക്കലും മാനിച്ചിട്ടേയില്ലെന്നു് വിസ്മരിച്ചു. എങ്കിലും മാർക്സ് പരോപകാരിയായിരുന്നു. അദ്ദേഹത്തിന്റെ പ്രത്യയശാസ്ത്രമില്ലായിരുന്നുവെങ്കിൽ ഇന്നും അനേകലക്ഷം ജനസമുദായങ്ങൾ നിതാന്ത ദുഃഖമനുഭവിക്കുമായിരുന്നു. ഇന്നു പല രാഷ്ട്രങ്ങളിലും നാം കാണുന്ന സുഭദ്രമായ സമ്പദ്‌വ്യവസ്ഥ അദ്ദേഹത്തിന്റെ സംഭാവനയാണു്. എങ്കിലും അദ്ദേഹത്തിന്റെ വിപ്ലവത്തെ ബുദ്ധന്റേതുമായി താരതമ്യപ്പെടുത്തി നോക്കു. ബുദ്ധന്റെ വിപ്ലവം സ്വന്തം കഷ്ടപ്പാടുകളിൽനിന്നുള്ള മോചനത്തിനായിരുന്നില്ല; "പരജനഹിതായ പരജനസുഖായ" വന്ന വിപ്ലവമാണതും. അദ്ദേഹവും അന്നത്തെ വൈദിക കർമ്മങ്ങൾക്കെതിരായിരുന്നു. പക്ഷെ, ആ എതിർപ്പു് പുറപ്പെടുവിച്ച ഭാഷ വിമർശനത്തിന്റേതായിരുന്നില്ല, സ്നേഹത്തിന്റേയും കാരുണ്യത്തിന്റേയുമായിരുന്നു; ഇതാണു് മാർക്സും ബുദ്ധനും തമ്മിലുള്ള ഒരേഒരന്തരം.

അത്ഭുതാവഹമായ മറെറാരു കാര്യം. മാർക്സ് വില്പനയും വാങ്ങലും ഒന്നുതന്നെ എന്നു സമർത്ഥിക്കുന്നു. ഒന്നു മറെറാന്നിന്റെ രൂപാന്തരമാകയാൽ രണ്ടും ഒന്നു് എന്ന മട്ടിൽ. ഈശ്വരനും പ്രപഞ്ചവും ഒന്നു് എന്നു സമർത്ഥിച്ച സാംഖ്യകാരനായ കപിലമഹർഷിയേയും, പൈത്തഗോറസ്സിന്റെ സിദ്ധാന്തങ്ങളേയും ഓർക്കുക. മൂല്യമനുസരിച്ചാണു് പ്രതീകത്തിന്റെ വിലയെന്നും മൂല്യത്തിന്റെ പ്രതീകങ്ങൾ മാത്രമാണു് നാണയങ്ങളെന്നും, നാണ്യം അതിന്റെ ഭ്രമണരൂപത്തിലുള്ള പരസ്പര വിനിമയം നിർത്തി, ഒരാളിൽ കേന്ദ്രീകരിക്കപ്പെടുമ്പോഴാണു് അസമത്വം പൊട്ടിപ്പുറപ്പെടുന്നതെന്നും മാർക്സ് മനസ്സിലാക്കി. സമ്പത്തിന്റെ വികേന്ദ്രീകരണംകൊണ്ടുണ്ടാവുന്ന ഭൗതിക സമത്വത്തെ അദ്ദേഹം ഊന്നിപ്പറഞ്ഞു. എന്നാൽ അതിശയകരമെന്നു പറയട്ടെ, മതാധികാരം പൗരോഹിത്യത്തിൽ കേന്ദ്രീകരിക്കപ്പെടുന്നതുകൊണ്ടാണു് ആത്മീയ സമത്വം സാധിക്കാത്തതെന്നു് അദ്ദേഹത്തേക്കാൾ മുമ്പ് നബിയും യേശുവും ബുദ്ധനും കപിലനും കണ്ടിരുന്നു. അമ്പലവും പള്ളിയും പ്രതീകങ്ങൾ മാത്രം. ഏതു മൂല്യത്തിന്റെ? ആ മൂല്യ

ത്തിന് ആരിലും കേന്ദ്രീകരണമനുവദിച്ചുകൂട. അതെല്ലാ മനുഷ്യക്കും ജന്തുജാലങ്ങാംക്കും ഒരുപോലെ സ്വന്തം. കേന്ദ്രീകരണമനുവദിക്കാതെ പ്രകൃതി അതിനെ സൂക്ഷിക്കുന്നു. എപ്പോഴെങ്കിലും കേന്ദ്രീകരണം വരുമ്പോഠം ഒരു വിപ്ലവത്തിലൂടെ പ്രകൃതി വികേന്ദ്രീകരണവും സാധിക്കുന്നു. മാർക്സ് മെററീരിയലിസത്തിനും നാണ്യത്തിനും എന്തു മൂല്യം കല്പിച്ചുവോ, അതേ മൂല്യംതന്നെയാണ് ആത്മീയതക്കും ആരാധനാപ്രതീകങ്ങാംക്കും മതാചാര്യന്മാർ കല്പിച്ച മൂല്യം. ഈ ദശ്നം ഇല്ലാതെ പോയതുകൊണ്ടാണ് ആ മഹാപുരുഷൻ ആത്മീയതയെ വിമശിച്ചത്. അതുകൊണ്ടുതന്നെയാണ് തന്റെ അന്ത്യകാലത്ത് മനുഷ്യനന്മക്കായി താൻ പടുത്തുയത്തിയ സിദ്ധാന്തങ്ങാം തല്പരകക്ഷിക്കാരുടെ കയ്യിൽ പാളിപ്പോകുന്നതുകണ്ട് ''ഞാൻ ഒരു മാർക്സിസ്റ്റല്ല'' എന്ന് ആ വിശാലഹൃദയനായ മനുഷ്യന് പ്രഖ്യാപിക്കേണ്ടിവന്നതും.

ശൂന്യത്തിൽനിന്ന് ഒന്നും സൃഷ്ടിക്കാനാവില്ലെന്ന് അദ്ദേഹം സമ്മതിക്കുന്നുണ്ട്. സത്തയിൽനിന്നല്ലാതെ അസത്തയുണ്ടാവില്ലെന്ന സാംഖ്യദശ്നത്തിന്റെ ഒരാവത്തനമാണിത്. A യിൽനിന്ന് B ഒരു സാധനം വാങ്ങുന്നു. അത് Cക്കു വിൽക്കുന്നു Aയെ സംബന്ധിച്ചിടത്തോളം B ഒരു വ്യാപാരിയല്ല. വെറുമൊരു ആവശ്യക്കാരൻ. B യാകട്ടെ Cയെ സംബന്ധിച്ചിടത്തോളം ഒരു വ്യാപാരിയാണ്. വാസ്തവത്തിൽ A യിൽനിന്ന് ഒരു മദ്ധ്യവത്തിയില്ലാതെ നേരിട്ട് Cയിലേക്കു പോകേണ്ടതേയുള്ളൂ. B യുടെ ലാഭമെടുപ്പ് തുടരുമ്പോഠം അയാളിൽ പണം കേന്ദ്രീകരിക്കുന്നു. A ഉല്പാദിപ്പിക്കുന്ന സാധനം നേരിട്ട് Cക്ക് കിട്ടാറാക്കണം. അതാണ് വികേന്ദ്രീകരണത്തിനുള്ള മാർഗ്ഗം.

(ആത്മചൈതന്യം എല്ലാവക്കും ഒരുപോലെ അവകാശപ്പെട്ടതാണ്. അതൊരു സംഘടനക്കു മാത്രമായി, ഒരു സേഛാധികാരിക്കോ ഒരു മതാധികാരിക്കോ മാത്രമായി കേന്ദ്രീകരിക്കപ്പെടുമ്പോഠം ദുഷിക്കുകയായി, സങ്കുചിതത്വങ്ങാം ഉടലെടുക്കുകയായി. ഈശ്വരൻ ഒരാളേയും ഒന്നും പ്രത്യേകിച്ച് ഏല്പിച്ചിട്ടില്ല. ഇന്ന ആരാധനാലയത്തിൽ ഇന്നയാഠം പോകരുതെന്നോ ഇന്ന സമുദായത്തിൽ ജനിച്ചതുകൊണ്ടു ഇന്നയിന്ന കാര്യങ്ങാം ചെയ്തുകൂടെന്നൊ, ഇന്ന മനുഷ്യന് ഇന്ന ആരാധനാലയത്തിൽ പ്രവേശിക്കാനർഹതയില്ലെന്നോ അദ്ദേഹം പറയാനിടയില്ല. ആ നിയമമുണ്ടായത് അധികാരകേന്ദ്രീകരണത്തിൽനിന്നാണ്. പൌരോഹിത്യം, ദേവസ്വം മുതലായവയിൽനിന്ന്. ഒരു മദ്ധ്യവത്തിയിൽനിന്ന്. ഇതിന്നെതിരായി വിപ്ലവം നടത്തിയവരാണ് യേശുവും, കൃഷ്ണനും, നബിയും, ബുദ്ധനും മററും. രാഷ്ട്രാധികാര കേന്ദ്രീകരണത്തിന്റേയും അതിനെത്തുടന്നു വന്ന വിപ്ലവങ്ങളുടേയും കഥ എടുത്തുപറയേണ്ടതില്ലല്ലൊ.

(വികേന്ദ്രീകരണം തുടങ്ങേണ്ടതു് പുറത്തുനിന്നല്ല. അകത്തുനിന്നാണ്. ഒരുദാഹരണമെടുക്കുക. ഉയരമുള്ള കുന്നിൻപുറത്ത്—അല്ലെങ്കിലൊരു മട്ടുപ്പാവിൽ—കയറിനിന്ന് ചുററും കണ്ണോടിക്കുക. ലോകത്തിന്റെ ചെറിയ ഒരു കഷ്ണം നിങ്ങളുടെ ബാഹ്യദൃഷ്ടികാംക്ക് മുമ്പിലുണ്ട്. അനന്തമായ ആകാശത്തിൽ നിങ്ങാംക്കു ഗോചരമാവുന്ന ഒരു തുണ്ട്. അതിന്റെ കേന്ദ്രബിന്ദു നിങ്ങാംതന്നെയാണ്. ഇതേ മട്ടിൽ ഓരോ വ്യക്തിയുടെ ചിന്താമണ്ഡലത്തിന്റേയും കേന്ദ്രബിന്ദു അവനവൻ തന്നെയാണ്. ഓരോരുത്തന്റെ വികാരവിചാരങ്ങളും പ്രവൃത്തികളും കേന്ദ്രീകരിച്ചിരിക്കുന്നത് 'ഞാ'നിലാണ്. ഒരു ചെറിയ ''ഞാ''നിൽ. ഉറുമ്പിന്റേയോ മൃഗത്തിന്റേയോ ഞാനിനെക്കാഠം അല്പം വലിയതാണ് മനുഷ്യന്റെ ഞാനെന്നു കരുതാമോ? എങ്കിൽ സ്വരക്ഷക്കും, സ്വവംശവദ്ധനവിനും വേണ്ടി അവ ഇങ്ങനെ പാടുപെടുകയില്ലായിരുന്നുവല്ലൊ. നാമോരോരുത്തരും നമ്മുടെയുള്ളിൽ കേന്ദ്രത്തോടുകൂടിയ അപരിമിത വൃത്തങ്ങളാണ്. എങ്ങും കേന്ദ്രമില്ലാത്തതും എവിടെയും കേന്ദ്രമുള്ളതുമായ അപരിമിതവൃത്തമാണ് ഈശ്വരൻ. ഈ വികേന്ദ്രീകരണമാണ്, ഈ വികേന്ദ്രീകരണത്തിനുള്ള കഴിവാണ്, മനുഷ്യനേയും ഈശ്വരനേയും കൂട്ടിയിണക്കുന്നതു്. കേന്ദ്രീകരണം എത്രത്തോളം സ്വാത്ഥതയാണോ വികേന്ദ്രീകരണം അത്രത്തോളം നിസ്വാത്ഥതയുമാണ്.)

വൈവിദ്ധ്യങ്ങളുടേയും വൈരുദ്ധ്യങ്ങളുടേയും സംഘാതമായ ലോകത്തിൽ ഒന്നില്ലെങ്കിൽ മററൊന്നിന് അസ്തിത്വമില്ല. ദുഃഖവും സുഖവും, ഇരുട്ടും വെളിച്ചവും, രാത്രിയും പകലും, അസമത്വവും സമത്വവും. നാനാത്വവും ഏകത്വവും. അടിമത്ത ബോധമുണ്ടായാലെ സ്വതന്ത്രനാവാൻ കഴിയൂ. അതറിയാത്തവന് മോചനമില്ല. ഒഴുക്കില്ലാത്ത വെള്ളത്തിൽ ക്രീഡാലോലുപരായി കെട്ടിക്കിടക്കുന്നവരെയാണ് ആർഷഭാരതം 'സംസാരികളെ'ന്നു വിളിച്ചത്; ഗൃഹസ്ഥാശ്രമികളെയല്ല. സമ്പത്തും ശക്തിയും സുഖസൌകര്യങ്ങളും നിലനില്പിനാവശ്യമായേടത്തോളം കാലം മനുഷ്യനുനന്ന്. അതിൽമാത്രം ആസക്തിവരുമ്പോഠം ബന്ധനമായി. സമത്വം കാററിൽ പറക്കുകയായി. അന്യനെ ചൂഷണം ചെയ്യൽ ആസക്തിയിൽ നിന്നാണല്ലൊ തുടങ്ങുന്നത്.

ഭൌതിക പുരോഗതിയിൽ മുൻപന്തിയിൽ നിൽക്കുന്ന രാഷ്ട്രങ്ങൾ സുഖജീവിതത്തിന്റെ പരിമിതികളെക്കുറിച്ച് ബോധവാന്മാരായിത്തുടങ്ങിയിരിക്കുന്നു. അമിതമായാൽ ഉല്പാദനം ദോഷഫലമുളവാക്കുമെന്നും ഭൌതികപുരോഗതികൊണ്ട് പുരോഗതി മുഴുവനായില്ലെന്നും ജൂലിയൻ ഹക്സ്ലി അഭിപ്രായപ്പെട്ടിട്ടുണ്ട്. "More than a certain number of calories or Cocktails or TV sets or washing Machines per person is not merely unnecessary but bad Quantity of material production is a means to a further end, not an end in itself"

ജീവിതം ആനന്ദിക്കാനുള്ളതാണ്. അതിൽനിന്ന് ആവുന്നത്ര നേടുക എന്നത് മെറ്റീരിയലിസത്തിന്റേയും മതത്തിന്റേയും പൊതുവായ പോളിസിയാണ്. നേടിയെടുക്കുന്നതു തമ്മിലാണ് അന്തരം. ആന്തരമായ കഴിവുകളെക്കുറിച്ചറിയാത്ത ജീവിതം 'അസൂര്യ'മാണ്. അന്ധകാരജടിലമാണ്. സ്വർഗ്ഗരാജ്യം അരികിനെക്കാൾ അരികിലും അകലെയേക്കാൾ അകലെയുമായി നമ്മുടെ ഉള്ളിൽത്തന്നെയുണ്ട്. അതിനെ സാക്ഷാത്ക്കരിക്കാതെ ജീവിതത്തെ ശരിയ്ക്കാസ്വദിച്ചാനന്ദിക്കാനാവില്ല.

(തന്നെക്കുറിച്ചും തന്നിൽ നിർലീനമായ വമ്പിച്ച ശക്തിയെക്കുറിച്ചും ബോധമുള്ള ജീവിയാണ് മനുഷ്യൻ. തന്റെ പരിമിതികളെക്കുറിച്ചും അവനു് ബോധമുണ്ട്. സ്വാതന്ത്ര്യദാഹവും അടിമത്തബോധവും തമ്മിൽ—അപരിമിതവും പരിമിതവും തമ്മിൽ നടക്കുന്ന വടംവലിയാണ് ജീവിതത്തിനു് അർത്ഥ, രൂപ, ഭാവ, ലയം നൽകുന്നതു്. അതിനെ സുന്ദരവും വിരൂപവുമാക്കുന്നതു്. സാമ്യാവസ്ഥയെത്തലാണ് ലക്ഷ്യം. അവിടെയെത്താൻ സത്യാന്വേഷിയായ മനസ്സും അതിനെ നയിക്കാനുള്ള ബുദ്ധിയും സഹായികൾ മാത്രം.)

"Modern man is he who is nourished on the spirit of science, who is alert of mind and on the track of truth, who has the Capacity to Question—to seek, ask and knock as Jesus expresses it" എന്ന സ്വാമി രംഗനാഥാനന്ദന്റെ നിർവ്വചനം നൂറുശതമാനം ശരിയാണ്. ഒന്നും യുക്തിയുക്തം തെളിയിക്കാതെ മുഖവിലക്കു സ്വീകരിക്കാൻ മനുഷ്യൻ തയ്യാറല്ല.

അസമത്വങ്ങളെ അവസാനിപ്പിക്കാനുള്ള മെറ്റീരിയലിസത്തിന്റെ സമരപരിപാടികളിൽനിന്നാണ് ജനാധിപത്യവും സോഷ്യലിസവും കമ്മ്യൂണിസവും മറ്റും രൂപമെടുത്തത്. സമത്വസുന്ദരമായ 'നാളെ'യുടെ വാഗ്ദാനങ്ങൾ മതഗ്രന്ഥങ്ങളോടൊപ്പം അവയും മുഴക്കുന്നതു കേൾക്കാം. പക്ഷെ തുലാസ് സമതുലനാവസ്ഥയിലാവാൻ വാഗ്ദാനങ്ങൾ പോര. കുരങ്ങൻ പങ്കുവെച്ച അപ്പക്കഷ്ണത്തിന്റെ ഒരു തുണ്ട് എപ്പോഴും മറ്റേതിനെ അപേക്ഷിച്ച് വലുതായിത്തന്നെ ഇരിക്കുന്നു.

ഈ 'നാളെ' ഇന്നായിക്കൂടേ. നമ്മുടെ 'ഇന്ന്' ഇതിനുമുമ്പു വന്നവരുടെ നാളെയായിരുന്നു. നമ്മുടെ നാളെ പിൻഗാമികൾക്ക് ദുഷ്ടമായ 'ഇന്നി'ന്റെ ആവർത്തനമാവരുത് എന്നുണ്ടെങ്കിൽ കാലഭേദങ്ങൾക്കും ദേശഭേദങ്ങൾക്കും അപ്പുറം കടന്ന് നമുക്കല്പം ചിന്തിക്കുക 'ഇന്നു'തന്നെ നാളെയെ സാക്ഷാത്ക്കരിക്കുക. സമത്വം ഇന്ന് ഇവിടെവെച്ച് സാക്ഷാത്ക്കരിക്കേണ്ട ഒരു പ്രായോഗികസിദ്ധാന്തമാണ്. നാളേക്ക് നീട്ടിവെക്കാനുള്ളതല്ല. മതം പഠിപ്പിക്കുന്ന പാഠം അതാണ്. മെറ്റീരിയലിസവും ആദ്ധ്യാത്മികതയും തമ്മിലുള്ള അതിർത്തിരേഖ ഇവിടെ നേർത്തുനേർത്ത് ഇല്ലാതാവുന്നു. മനുഷ്യൻ മനുഷ്യനെ ക്രൂശിക്കയും, കലാപവും രക്തച്ചൊരിച്ചലും വിപ്ലവാഹ്വാനവുംകൊണ്ട് പരിസരം കലുഷമാക്കുകയും ചെയ്യുന്ന ഇന്നത്തെ പരിതസ്ഥിതിയിൽ സമത്വസുന്ദരമായ ഒരു ശാന്തജീവിതം കാംക്ഷിക്കാത്തവരാരുണ്ട്? ആ സുദിനം മാലോകരെല്ലാരുമൊന്നുപോലെ നാടുവാണ ചക്രവർത്തിയെക്കുറിച്ചുള്ള ഭൂതകാലസ്വപ്നമോ വരാനിരിക്കുന്ന സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള സങ്കല്പമോ ആക്കുന്നതെന്തിന്, സുനിശ്ചിതമായ ഇന്നാവട്ടെ അത്.

"ഞാൻ മാത്രം ഉൽകൃഷ്ടൻ. എന്റെ കുടുംബം, എന്റെ നാട്, എന്റെ മതം മാത്രം ഉൽകൃഷ്ടം" എന്നു കരുതാതിരിക്കുകയാണ് അതിനുള്ള വഴി. അയൽക്കാരനെ സ്നേഹിക്കാനും, തന്റെ ഭൂതമഹേശ്വരഭാവത്തെ ഓരോ ജീവിയിലും ദർശിച്ചാരാധിക്കാനും, നന്മ ചെയ്യുന്നവൻ ആരായിരുന്നാലും ഏതു മതക്കാരനായിരുന്നാലും അവനു് ഭയമോ ദുഃഖമോ വേണ്ട, അവനിൽ ഈശ്വരകാരുണ്യമുണ്ട് എന്നുമാണ് നമ്മുടെ പ്രവാചകന്മാർ പറഞ്ഞതു്. (യേശു, കൃഷ്ണൻ. നബി) അവരുടെ പേരിൽ നടക്കുന്ന അക്രമങ്ങൾക്ക് കയ്യും കണക്കുമില്ല. സാമ്രാജ്യലോഭവും ഭരണാധികാര മോഹവും നമ്മെക്കൊണ്ട് മറ്റൊരുത്തന്റെ കുതികാൽ വെട്ടിയ്ക്കുന്നു. ഭാഷ, നാട്, വീട്, പൊന്ന്, പണം, സ്ത്രീ, ഭൂമി അങ്ങനെ എന്തിനെല്ലാംവേണ്ടി നാം വഴക്കടിക്കുന്നു ...... ഇതെല്ലാം കേന്ദ്രീകരണങ്ങളാണ്. ഓരോരുത്തന്റെ

'ഞാനും' എന്റെ 'ഞാനി'നെപ്പോലെ മികച്ചവനാണ്. ഓരോ രാഷ്ട്രവും എന്റെ രാഷ്ട്രത്തെപ്പോലെ മികച്ചതാണ്. ഓരോ മതവും എന്റെ മതത്തെപ്പോലെ ഉൽക്കൃഷ്ടമാണ്. ഈ ആത്മീയസമത്വം, ഈ പരിപൂർണ്ണവികേന്ദ്രീകരണംവരാതെ ഭൌതികവും സാമ്പത്തികവുമായ സമത്വം നേടിയിട്ട് ഒരു കാര്യവുമില്ല. പരസ്പരസ്നേഹമില്ലാത്ത വ്യക്തികൾക്കും ജനതക്കും രാഷ്ട്രങ്ങൾക്കും മറ്റൊരുത്തൻ കെട്ടിപ്പടുത്ത "ഭൌതിക സമത്വം" തട്ടിത്തെറിപ്പിക്കാൻ ഒരു സെക്കന്റു വേണ്ട. ഓരോ സഹജീവിയേയും സ്നേഹിക്കാൻ കഴിയുന്ന മനുഷ്യരാൽ നിർമ്മിതമായ രാഷ്ട്രങ്ങളാകട്ടെ 'സമത്വ'മെന്ന ആശയം അതിന്റെ അത്യുന്നത മാതൃകയിൽ സാക്ഷാത്ക്കരിച്ച് കഴിഞ്ഞവയാണ്. ദ്രോഹചിന്തയും നീരസവും അസൂയയും ഇല്ലാത്തവർക്ക് ആരെയും വെറുക്കാൻ വയ്യ. ആരെയും ചൂഷണം ചെയ്യാൻവയ്യ. ആ മനുഷ്യരാശിയിൽ വിവേചനങ്ങളോ പ്രതികാര, പ്രതിയോഗ, പ്രതിദ്വന്ദ്വ മനോഭാവങ്ങളോ ഇല്ല. ഇതായിരുന്നു നിസ്വാർത്ഥനും ധർമ്മിഷ്ഠനുമായ രാമൻ ഭരിച്ച 'രാമരാജ്യം' * സമ്യഗ്ദർശനമില്ലാത്തവൻ സിദ്ധികൾക്കുവേണ്ടി തപസ്സനുഷ്ഠിച്ചപ്പോൾ രാമൻ അവനെ വെട്ടിക്കൊല്ലുകയുണ്ടായത്രെ. ഉദ്ദേശശുദ്ധി എന്തുതന്നെയായിരുന്നാലും, ആ നിഷ്ഠുരകർമ്മത്തോടെ രാമരാജ്യത്തിന്റെ അധഃപതനവുമാരംഭിച്ചില്ലേ ? ഈ നയംതന്നെയല്ലേ 'മാവോ'യിസവും നക്സലിസവും സ്വീകരിച്ചിരിക്കുന്നത് ? നമുക്ക് ഒരു രാമരാജ്യംവേണം. അത് ചോരപ്പുഴയിൽക്കൂടിയാവരുതുതാനും. സമാധാനപരമായി ഒരു വികേന്ദ്രീകരണം നടപ്പിലാക്കാനാവുമോ എന്ന് പരിക്ഷിച്ചുനോക്കുക. സമത്വത്തെ പരമലക്ഷ്യമായി കാണുന്നവർക്ക് ഒരു സംഘടനയുടെ ചട്ടക്കൂടിനകത്തും മനസ്സാക്ഷിയെ ചങ്ങലക്കിടുക സാദ്ധ്യമല്ല. സ്വയം മനസ്സിലാക്കുക. സ്വന്തം കുറ്റങ്ങളും കുറവുകളും അപഗ്രഥിച്ചറിഞ്ഞ് അവയെ നശിപ്പിക്കുക. മറ്റുള്ളവരുടെ കുറ്റങ്ങളും കുറവുകളും അവർ പരിഹരിച്ചുകൊള്ളും. നിങ്ങൾ ശുദ്ധനാവുക. അതാണ് ഓരോ മതവും അനുശാസിക്കുന്നത്.

മനുഷ്യസമുദായം, മനുഷ്യമതം. മനുഷ്യവർഗ്ഗം — അതിലേക്കെത്തുക. പിന്നെ ഈശ്വരനിലേക്ക് അധികം ദൂരമില്ല. അതുതന്നെയാണ് ഈശ്വരത്വം.

ബോധപൂർവ്വമായോ അല്ലാതെയോ ഒരേ ലക്ഷ്യത്തിലേക്കുതന്നെയാണ് നാമോരോരുത്തരുടേയും യാത്ര. മനുഷ്യജീവിതത്തിന്റെ ഓരോ സ്പന്ദനവും ഓരോ ചലനവും പൂർണ്ണതയിലേക്കുള്ള യാത്രയാണ്. അത് ലോകസ്വഭാവവുമാണ്. ഒരുവന്റെ ഗതി മറ്റൊരുവനേക്കാൾ അല്പം മന്ദതരമാണെന്നുവരാം. മറ്റൊരാൾ തുടക്കത്തിൽതന്നെ, ഒരു ചുഴിയിലെന്നപോലെ നട്ടംതിരിഞ്ഞു കിടന്നേക്കാം. അവരെ ശകാരിക്കാതിരിക്കുക. പരിഹസിക്കാതിരിക്കുക. കാലപ്രവാഹത്തിന്റെ അനുസ്യൂതമായ ഒഴുക്കിൽ അയാളും ഒടുവിൽ ലക്ഷ്യസ്ഥാനത്തെത്താതിരിക്കുകയില്ല. ആ പരമോൽക്കൃഷ്ടാവസ്ഥയിൽ സ്ത്രീ, പുരുഷ, ജാതി മത, വർണ്ണ, ദേശ, ഭേദ ഭാവനകളെയെല്ലാം അതിക്രമിച്ച് സാർവ്വജനീനമായ സാഹോദര്യവും സമത്വവും നേടാം. നമ്മൾ ഒരോരുത്തരും അപ്രകാരം ഉൽക്കൃഷ്ടരാവുക. മറ്റുള്ളവർക്ക് ഒരുദാഹരണമായി ജീവിക്കുക. അങ്ങനെയാണ് ലോകസേവനം ചെയ്യേണ്ടത്. അത് നമുക്കോരോരുത്തർക്കും പ്രായോഗികമാക്കാവുന്ന ഒന്നാണ്. ഒരിക്കലും ഒരു ഉട്ടോപ്പിയൻ സ്വപ്നമല്ല; ആവുകയുമരുത്.

---

## എല്ലാ മതങ്ങളും ഉൽക്കൃഷ്ടങ്ങൾ.

ലോകത്തിലിന്നുവരെയുണ്ടായിട്ടുള്ള ഓരോ മതവും ഉൽക്കൃഷ്ടമാണ്. ഓരോന്നിലും അതി വിശിഷ്ടങ്ങളായ ശാശ്വത സത്യസംഹിതകളുണ്ട്. അത്രതന്നെ അപലപനീയങ്ങളായ ആചാരാനുഷ്ഠാനങ്ങളുമുണ്ട്. ആചാരാനുഷ്ഠാനങ്ങൾ അതതു കാലത്തിന്നു യോജിക്കുന്നവയാണ്. അവയെ നമുക്ക് തള്ളുകയോ കൊള്ളുകയോ ചെയ്യാം. "എന്റെ മത"മെന്ന സങ്കുചിതാവസ്ഥ വിട്ടു പുറത്തു കടക്കാനാവാത്ത സാധുക്കളായ മതഭ്രാന്തന്മാരോട് നമുക്കു സഹതപിക്കുക. കൊച്ചുകുട്ടിയായിരുന്നപ്പോൾ ധരിച്ചിരുന്ന ഉടുപ്പു മാത്രമേ ഇപ്പോഴും ധരിക്കൂ എന്നു ശഠിക്കുന്ന അവർ കുട്ടികളേക്കാൾ നമ്മുടെ സഹായവും അനുകമ്പയും അർഹിക്കുന്നു. കളിപ്പാട്ടങ്ങൾക്കുവേണ്ടി സ്വന്തം സഹോദരനെ ഇടിച്ചുവീഴ്ത്തുന്ന കുട്ടിക്ക് കളിപ്പാട്ടം വെറും മരക്കഷ്ണമായാലെന്ത്, കനകക്കട്ടയായാലെന്ത് ? അതിന്റെ വില അവനറിയുന്നില്ല. "എന്റെ" എന്ന ബോധമാണവനെ ക്രൂരനാക്കിയത്. ബുദ്ധിയുള്ള മുതിർന്ന മനുഷ്യൻ അവനെ ശിക്ഷിക്കുകയല്ല, അവനേയും ബുദ്ധിമാനായി വളരാൻ സഹായിക്കുകയാണ് ചെയ്യേണ്ടത്.

---

* സമ്യഗ്ദർശനമില്ലാത്തവന് സിദ്ധികൾ ലഭിച്ചാൽ അധികാര കേന്ദ്രീകരണമാണ് ഫലം. പുരാണേതിഹാസങ്ങളും ഇന്നത്തെ രാഷ്ട്രീയ, ഉദ്യോഗസ്ഥ ചാതുർവ്വർണ്യവും ഇതിനുദാഹരണമാണ്.

നമുക്ക് നമ്മുടെ ശരീരത്തിനൊത്ത് മനസ്സിനേയും, മനസ്സിനൊത്ത് ബുദ്ധിയേയും വളർത്തുക. ആചാരങ്ങൾക്കും അനുഷ്ഠാനങ്ങൾക്കും അവയർഹിക്കുന്ന സ്ഥാനം മാത്രം നൽകിക്കൊണ്ട്, അവയെ നശിപ്പിക്കാതെ സൂക്ഷിക്കുക. നാം കടന്നുപോന്ന കോണിപ്പടികളാണവ. ഇനി വരുന്നവർക്കും അവ ഉപയോഗപ്പെടട്ടെ. അവയുടെ വില മനസ്സിലാക്കി, അവയെ ഭാവിതലമുറയ്ക്കുവേണ്ടി കരുതിവെച്ചുകൊണ്ടുതന്നെ നമുക്ക് മതതത്വങ്ങളിലേക്ക് കണ്ണോടിക്കുക.

എല്ലാ മതങ്ങളുടേയും കാതലായ വശം ഒന്നുതന്നെ. "നിസ്വാർത്ഥനായിരിക്കുക. വിശാലഹൃദയനാവുക. ദീനാനുകമ്പയും പ്രേമവും പുലർത്തുക"

ക്രിസ്തുമതം :—"ലോകം കണ്ട മതാചാര്യന്മാരിൽവെച്ച് ഉൽക്കൃഷ്ടനായിരുന്നു ക്രിസ്തു". അത്ഭുതകൃത്യങ്ങൾകൊണ്ടാണ് അദ്ദേഹത്തിന്റെ ജീവിതം വിശേഷാത്തരമായതെന്ന് ഇന്ന് 'ക്രിസ്ത്യാനി'കളെന്നഭിമാനിക്കുന്ന പലരും കരുതുന്നതായി കാണുന്നു. അവർ പറയുന്നു; "അദ്ദേഹം മരിച്ചവനെ ജീവിപ്പിച്ചു, കണ്ണില്ലാത്തവനു കാഴ്ചകൊടുത്തു, ഒരപ്പംകൊണ്ട് പതിനായിരങ്ങളുടെ വിശപ്പടക്കി, അതുകൊണ്ട് അദ്ദേഹത്തിൽ വിശ്വസിക്കുക. വിശ്വസിച്ചില്ലെങ്കിൽ നിങ്ങൾക്ക സ്വർഗ്ഗരാജ്യം നഷ്ടപ്പെടും."

യേശുവിന്റെ അത്ഭുതകൃത്യങ്ങൾകൊണ്ടു നേട്ടമുണ്ടായതു് അദ്ദേഹത്തിന്റെ ജീവിതകാലത്ത്, അദ്ദേഹം ജീവിച്ച ദേശത്ത് ജീവിച്ചിരിക്കാൻ ഭാഗ്യമുണ്ടായ അല്പം ചിലർക്കു മാത്രം. രോഗം ഭേദമാക്കാനും ആയുസ്സുകൂട്ടാനും കഴിയുന്ന ഒരാൾ എവിടെയെങ്കിലുമുണ്ടെന്നു കേട്ടാൽ – അയാൾ കള്ളനും കൊലപാതകിയുമാണെന്ന് നല്ല തീർച്ചയുണ്ടായാൽപോലും—അയാളിരിക്കുന്ന സ്ഥലത്തേക്ക് ലോകത്തെ ഏതു തീർത്ഥസ്ഥാനത്തേക്കുള്ളതിനേക്കാൾ വലിയ ജനപ്രവാഹമുണ്ടാവും. മനുഷ്യന് സ്വശരീരത്തിന്റെ നിലനില്പിലുള്ള ആസക്തി, ഭോഗസാധനമായ ഈ ചെറിയ 'ഞാനി'നെ കാത്തുസൂക്ഷിക്കാനുള്ള വ്യഗ്രത, അത്യധികമാണ്. ജ്ഞാനിയായ ക്രിസ്തുഭഗവാനറിയാത്തതാണോ ഇതു്? കുട്ടികളെ ആകർഷിക്കാൻ മിഠായിക്കാരൻ മണിയടിക്കുന്നതുപോലെ അവിടുന്ന് ചില അത്ഭുതങ്ങൾ കാട്ടി. ഭോഗലാലസരായ യഹൂദർ തന്റെ വാക്കുകൾ കേൾക്കാൻ ഒരുപായം. അതിൽക്കവിഞ്ഞൊരർത്ഥം അവയ്ക്കു കല്പിക്കുന്നതു് ഈശ്വരതുല്യനായ അവിടുത്തെ ഒരു സാധാരണക്കാരനായി. ഒരു ഇന്ദ്രജാലക്കാരനായി തരംതാഴ്ത്തലാണ്. അദ്ദേഹം ത്യാഗിയായിരുന്നു. വിശ്വസ്നേഹത്തിന്റെ ഉത്തമോദാഹരണമായിരുന്നു. ക്ഷമയുടെ മൂർത്തിമദ്ഭാവമായിരുന്നു. ആ ഗുണങ്ങളാണദ്ദേഹത്തെ ലോകാരാദ്ധ്യനും കാലാതീതനുമാക്കിയതു്. അദ്ദേഹം പഠിപ്പിച്ച തത്വങ്ങളെ, പ്രായോഗികജീവിതത്തിൽ എങ്ങനെ കൊണ്ടുവരാമെന്ന് ജീവിച്ചു കാണിച്ച സത്യത്തെ, വല്ലപ്പോഴും മുട്ടുകുത്തിനിന്ന് ഉരുവിടേണ്ട ചില വാക്കുകൾ മാത്രമാക്കിയതാണ് നാം ചെയ്ത തെററ്.

സാധാരണക്കാരന് മനസ്സിലാവുന്ന ഭാഷയിൽ 'സ്വർഗ്ഗസ്ഥനായ പിതാവി'നെ ആരാധിക്കാനും, അല്പംകൂടി ബുദ്ധി വികസിച്ചവനുവേണ്ടി 'ഞാനും എന്റെ പിതാവും ഒന്നുതന്നെ' എന്നും ഉദ്ബുദ്ധരായ ശിഷ്യരോട് 'സ്വർഗ്ഗരാജ്യം നിങ്ങളുടെ ഉള്ളിൽതന്നെയുണ്ട്" എന്നും പറഞ്ഞ അദ്ദേഹം സ്വജീവിതത്തിൽ അദ്വൈതം സാക്ഷാത്ക്കരിച്ച ദിവ്യജ്ഞാനിയായിരുന്നു. അദ്ദേഹം അയൽക്കാരനെ സ്നേഹിച്ചു. ശത്രുക്കളോടുപോലും കരുണകാണിച്ചു. മാനവരാശിയെ ഒന്നടങ്കം ഉദ്ധരിക്കാനവതരിച്ച ആ സ്നേഹനിധി, ഒരു പ്രത്യേകമതത്തിൽ വിശ്വസിക്കുന്നവർക്കുമാത്രം സ്വർഗ്ഗരാജ്യം വാഗ്ദാനം ചെയ്യുകയും, മററുള്ളവരെ ചവിട്ടിത്താഴ്ത്തുകയും ചെയ്യുന്ന ഉഗ്രശാസനനാണെന്ന് വരുത്തുന്നതിൽപ്പരം അക്ഷന്തവ്യമായ മഹാപരാധം വേറെ എന്തുണ്ട്? യഹൂദർ അദ്ദേഹത്തിന്റെ ശരീരത്തെയാണു ക്രൂശിച്ചതെങ്കിൽ മതഭ്രാന്തന്മാരായ നമ്മൾ അദ്ദേഹം സ്വജീവിതത്താൽ സാക്ഷാത്ക്കരിച്ചുകാട്ടിയ പരമതത്വത്തെയാണ് നിഷ്ക്കരുണം മുൾമുടി ചൂടിച്ച് കാൽവരിക്കുന്നിലേക്ക് വലിച്ചിഴക്കുന്നതു്. ക്രിസ്തുമതവിശ്വാസിയായ ഒരാൾക്ക പിറക്കുകയും, ആ മതത്തിന്റെ ആചാരാനുഷ്ഠാനങ്ങൾ വള്ളിപുള്ളി വിടാതെ ചെയ്യുകയും ചെയ്താൽ ഏതു ദുഷ്ടനും സ്വർഗ്ഗരാജ്യം; അതല്ലാത്തവൻ എത്ര പരിശുദ്ധനായാലും നരകത്തിൽ, എന്ന് പരമകാരുണികനായ അദ്ദേഹം ഒരിക്കലും പറഞ്ഞിരിക്കാനിടയില്ലെന്ന് അദ്ദേഹത്തേയും അദ്ദേഹത്തിന്റെ തത്വങ്ങളേയും അതിതീവ്രമായാരാധിക്കുന്ന ഞാൻ കരുതുന്നു.

ഇസ്ലാം :— ക്രിസ്തുവിനേക്കാളധികം പീഡിപ്പിക്കപ്പെടുന്ന മതാചാര്യനാണ് നബി; അന്നും ഇന്നും എന്നും. ദേഹരക്ഷക്കുവേണ്ടി പലായനം നടത്തേണ്ടിവന്ന അദ്ദേഹത്തിന്റെ മതം അനുയായികളുടെ അന്ധവിശ്വാസങ്ങളാൽ അനുദിനം പന്താടപ്പെട്ടുകൊണ്ടിരിക്കുന്നു. നബിയും ക്രിസ്തുവിനെപ്പോലെ ഈശ്വരനേയും മനുഷ്യനേയും സ്നേഹിച്ചു. ഖുറാന്റെ രണ്ടാമദ്ധ്യായമായ അൽഫകിറായിൽ 62-ാമതു

ശ്ലോകം പറയുന്നു. "അല്ലാഹുവിൽ വിശ്വസിക്കുന്നവർക്കും,—ഭാവിയിലും നന്മയിലും വിശ്വസിക്കുന്ന ആർക്കുംതന്നെ—ഭയത്തിനവകാശമില്ല. സങ്കടപ്പെടേണ്ടതുമില്ല. ഈശ്വരകാരുണ്യം അവർക്കൊക്കെയുണ്ട്'" ഇതു പറഞ്ഞ മഹാപുരുഷൻെറ അനുയായികൾ ഇതരമതസ്ഥരോട്ട് അനുഭാവം പുലർത്തിപ്പോന്ന കഥകൾ ചരിത്രത്തിൻെറ നാളുകൾ വിളിച്ചുപറയുന്നു. ഈശ്വരകാരുണ്യലബ്ധിക്കു പരിശുദ്ധജീവിതവും, നല്ല പ്രവൃത്തികളുമാണ് നിദാനം. ഒരു പ്രത്യേകമതക്കാരനായി ജനിക്കലല്ല എന്നും ഖുറാൻ പറയുന്നു. (അതേ അദ്ധ്യായം 177-ാം ശ്ലോകം) 256-ാമത്തെ ശ്ലോകം ഇങ്ങനെയാണ്:—

"മതത്തിൽ നിർബ്ബന്ധമില്ലാതിരിക്കട്ടെ.

ശരിയായപാതയും തെററായപാതയും വ്യത്യസ്തങ്ങളാണ്.

ഈശ്വരവിശ്വാസികൾ ഇളക്കമില്ലാത്ത ശരിയായ പാത കണ്ടിരിക്കുന്നു. ഈശ്വരൻ എല്ലാം കേൾക്കുന്നു. എല്ലാമറിയുന്നു."

ഇതായിരുന്നു യഥാർത്ഥ നബി, യഹൂദരേക്കാൾ പ്രാകൃതരായ ജനങ്ങൾക്കിടയിൽ ജീവിച്ച ആ മഹാനുഭാവൻ അവർക്കു മനസ്സിലാകുന്ന ഭാഷയിൽ ഏററവും ലളിതമായി തത്വങ്ങൾ ആവിഷ്കരിച്ചു. നരവേട്ടക്കാരും അക്രമികളും കള്ളക്കച്ചവടക്കാരും സ്വർണ്ണരത്നാദി ഭൌതികസമ്പത്തുകളിൽ മയങ്ങിയവരുമായ ഒരു ജനസമൂഹത്തെ ഉദ്ധരിക്കാൻ വന്ന ആ ദൈവപ്രതിനിധി, 13-ാം നൂററാണ്ടിൻെറ ആരംഭം മുതൽക്ക് തൻെറ അനുഗാമികൾ അയൽനാടുകൾ വെട്ടിപ്പിടിച്ച് സത്യത്തേയും സ്നേഹത്തേയും ഹൃദയസിംഹാസനത്തിൽനിന്നു പിടിച്ചിറക്കി, പട്ടാളശക്തിയേയും കയ്യൂക്കിനേയും വാഴിക്കുന്നതു കണ്ട് സഹിക്കുമെന്നു ഞാൻ കരുതുന്നില്ല. സ്നേഹവും പ്രജാക്ഷേമവും മുൻനിർത്തി മനുഷ്യരെ മുഴുവൻ ഒരുപോലെ വീക്ഷിച്ച ഷേർഷായേയും അക്ബറേയുംപോലുള്ള ചക്രവർത്തിമാരാണോ, ആ മഹാപുരുഷൻെറ പേരിനെ ഭൂഷണംചെയ്ത് അദ്ദേഹത്തിൻെറ വചനങ്ങളെ സ്വഹിതാനുസരണം വളച്ചൊടിച്ച്, കയ്യൂക്ക് പ്രയോഗിച്ച തികച്ചും അസഹിഷ്ണുതാപരമായി മതപരിവർത്തനങ്ങൾ നടത്തിയ ഔറംഗസീബിനെപോലുള്ള മതഭ്രാന്തന്മാരാണോ അദ്ദേഹത്തിൻെറ മുമ്പിൽ യഥാർത്ഥ 'ഇസ്ലാ'മായി അംഗീകരിക്കപ്പെടുക ?

ഡോക്ടർ എം. ഹഫീസ്സൈദിൻെറ 'പ്രവാചകനായ മുഹമ്മദ് ഇങ്ങനെ പറഞ്ഞു' എന്ന ലഘുഗ്രന്ഥത്തിൽനിന്നു ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു. "ആരുടെ നാവിലും ആരുടെ കയ്യിലും മനുഷ്യരാശി മുഴുവൻ സുരക്ഷിതനാണോ അവനാണ് യഥാർത്ഥ മുസ്ലീം."

"മകനേ പ്രഭാതം മുകൽ രാത്രിവരേയും രാത്രി മുതൽ പ്രഭാതംവരേയും നിൻെറ മനസ്സിനെ വിദ്വേഷത്തിൽനിന്ന് സ്വതന്ത്രമാക്കി വെക്കുക. ഇതെൻെറ നിയമങ്ങളിലൊന്നാണ്. എൻെറ നിയമങ്ങളെ സ്നേഹിക്കുന്നവൻ എന്നേയും സ്നേഹിക്കുന്നു."

"ദൈവത്തിൻെറ ഏററവും വലിയ ശത്രുക്കൾ, ഇസ്ലാമിൽ പ്രവേശിച്ച് വിശ്വാസവഞ്ചന ചെയ്യുന്നവരും കാരണമില്ലാതെ മനുഷ്യരക്തമൊഴുക്കുന്നവരുമാണ്."

"നിങ്ങൾ സംസാരിക്കുന്നുവെങ്കിൽ സത്യം പറയുക. വാഗ്ദത്തം ചെയ്താൽ അതു പാലിക്കുക............പരിശുദ്ധനായിരിക്കുക. ദുഷ്ടവിചാരങ്ങളില്ലാതിരിക്കുക. അടിക്കുന്നതിൽനിന്ന് നിങ്ങളുടെ കൈകളെ വിലക്കുക. ദുഷിച്ചതും നിങ്ങൾക്കവകാശപ്പെടാത്തതുമായ യാതൊന്നും എടുക്കാതിരിക്കുക. ഈശ്വരൻെറ ഏററവും പ്രിയപ്പെട്ട ദാസന്മാർ, അദ്ദേഹത്തെ അനുസ്മരിപ്പിക്കുന്നവരാണ്." ഈശ്വരനിലും ഇനിയൊരു ജീവിതത്തിലും വിശ്വസിക്കുന്ന മുസ്ലീം തൻെറ അയൽക്കാരനെ ദ്രോഹിക്കുന്നില്ല. വിശക്കുന്നവർക്കു ഭക്ഷണം കൊടുക്കുക. രോഗികളെ സന്ദർശിക്കുക. അടിമകളെ സ്വതന്ത്രരാക്കുക പീഡിതനായ ഏതു മനുഷ്യനേയും—അവൻ മുസ്ലീമോ അല്ലയോ എന്നു നോക്കാതെ—സഹായിക്കുക" "നാവുകൊണ്ടു മാത്രം ഇസ്ലാമിനെ ആശ്ലേഷിക്കുകയും ഹൃദയത്തിലേക്ക് അതെത്താതിരിക്കുകയും ചെയ്യുന്നവരേ—നിങ്ങൾ യഥാർത്ഥ മുസ്ലീമിനെ വിഷമിപ്പിക്കാതിരിക്കുക. അവരെ ശകാരിക്കുകയോ അവരുടെ കുററങ്ങൾ എണ്ണിപ്പറയുകയോ ചെയ്യാതിരിക്കുക." "ഒരു യഥാർത്ഥ മുസ്ലീം നല്ല വാക്കുകൾമാത്രം സംസാരിക്കുന്നു. അല്ലെങ്കിൽ നിശ്ശബ്ദനായിരിക്കുന്നു." "അയൽക്കാരൻ വിശന്നിരിക്കുമ്പോൾ വയറു നിറയെ തിന്നുന്നവൻ യഥാർത്ഥ മുസ്ലീമല്ല." "ശകാരവർഷങ്ങൾ ചൊരിയുന്ന നാവിൻെറ തെററ് മതാചാരാനുഷ്ഠാനം കൊണ്ട് കഴുകിക്കളയാനാവില്ല. ഹൃദയവും നാവും 'മുസ്ലീമാകുന്നതുവരെ ഒരു മനുഷ്യൻ യഥാർത്ഥ മുസ്ലീമാകുന്നില്ല." *

* മനുഷ്യൻ ജനനംകൊണ്ട് ശൂദ്രനും കർമ്മംകൊണ്ട് ബ്രാഹ്മണനുമാകുന്നു എന്ന ഹിന്ദുമതസിദ്ധാന്തത്തോട് സാമ്യം.

"സുഖഭോഗങ്ങൾ കുറച്ചു്, കൂടുതൽ നല്ല ഒന്നിനാഗ്രഹിക്കുന്നവനാണു് ബുദ്ധിമാൻ. ഇന്ദ്രിയ സുഖങ്ങളെ മാത്രം പിന്തുടൎന്നു നടന്നുകൊണ്ടിരിക്കയും ഇടക്കിടക്കു് ഈശ്വരനോടു മാപ്പപേക്ഷിക്കയും ചെയ്യുന്നവൻ തികഞ്ഞ അജ്ഞനം."

"ഒരു മനുഷ്യൻ നിങ്ങളെ ശകാരിക്കുകയോ നിങ്ങളിലില്ലുണ്ടെന്നു് അയാൾക്കറിയാവുന്ന ഒരു ദുർഗ്ഗുണം ചൂണ്ടിക്കാട്ടുകയോ ചെയ്യട്ടെന്നിരിക്കട്ടെ. എന്നാലും അയാളിലുണ്ടെന്നു് നിങ്ങളറിയുന്ന ദുർഗ്ഗുണങ്ങൾ പുറത്തു പറയുകയോ അയാളെ ആക്ഷേപിക്കുകയോ ചെയ്യരുതു്."

ഒരിക്കൽ നബി തന്റെ ശിഷ്യരോടൊപ്പമിരിക്കവെ ഒരു ഒട്ടകം അദ്ദേഹത്തെ നമസ്കരിച്ചുവത്രെ. ശിഷ്യന്മാർ ചോദിച്ചു. "മൃഗങ്ങൾപോലും അങ്ങയെ ബഹുമാനിക്കുന്നു. ഞങ്ങൾ അങ്ങയെ എങ്ങനെ ബഹുമാനിക്കണം." അദ്ദേഹം അരുളിചെയ്തു. "ഈശ്വരനെ വിശ്വസിക്കുക. അങ്ങനെയാണു് നിങ്ങൾക്കു് നിങ്ങളുടെ സഹോദരനായ എന്നെ ബഹുമാനിക്കാൻ കഴിയുക."

ആ വിനയാന്വിതനും മനുഷ്യസ്നേഹിയുമായ മഹാപുരുഷനെവിടെ? അദ്ദേഹത്തിന്റെ തിരുവചനങ്ങൾക്കു നേരെ കണ്ണടയ്ക്കുന്ന നമ്മളെവിടെ? എന്നിട്ടും നാം പറയുന്നു, നാം അദ്ദേഹത്തിന്റെ അനുയായികളാണെന്നു്.

ബുദ്ധമതം :—ഒരു രാജകുമാരനെന്ന നിലയ്ക്കോ അത്ഭുതസിദ്ധികളുള്ള മഹാപുരുഷനെന്ന നിലയ്ക്കോ അല്ല ബുദ്ധനും ആരാദ്ധ്യപുരുഷനായതു്. ത്യാഗവും, ക്ഷമയും, സ്നേഹശീലവുമാണു് ക്രിസ്തുവിനെപ്പോലെ അദ്ദേഹത്തേയും, ഈശ്വരപുരുഷനാക്കിയതു്. കാണാത്തതിനുവേണ്ടി അന്വേഷിച്ചുപോകാതെ, കാണപ്പെടുന്ന പ്രപഞ്ചത്തിനു് നന്മചെയ്യാനും പഞ്ചശീലങ്ങൾ പരിശീലിക്കാനും പറഞ്ഞ ബുദ്ധൻ 'നിരീശ്വര'വാദിയായിരുന്നു. അദ്ദേഹത്തിന്റെ അതിവിശിഷ്ടമായ മനോനില ബോധിവൃക്ഷച്ചുവട്ടിലിരുന്നു് അതീന്ദ്രിയധ്യാനംവഴി 'കൈവല്യ'പദം പ്രാപിച്ചിട്ടാണെന്നു് അദ്ദേഹം സമ്മതിച്ചിരുന്നു. പരസ്പരവിരുദ്ധങ്ങളായ ഈ രണ്ടു പ്രസ്താവനകളാണു്, അദ്ദേഹത്തെ 'ഈശ്വര'നായിക്കരുതി ആരാധിച്ച ജന്മഭൂമിയിൽ ബുദ്ധമതത്തിന്റെ വേരു പിടിക്കാതിരിക്കാൻ കാരണം. വൈദിക കർമ്മാനുഷ്ഠാനങ്ങളുടേയും ആചാരങ്ങളുടേയും ആധിക്യത്താൽ, അവയുടെ തത്ത്വങ്ങൾ മുരടിച്ചു് ഹൈന്ദവസംസ്കാരം അന്ധവിശ്വാസ ജഡിലമായ ഒരു കാലത്താണു് ബുദ്ധന്റെ ജനനം. അവയുടെ നേർക്കുള്ള പ്രതിഷേധമാണദ്ദേഹത്തെ നിരീശ്വരവാദിയാക്കിയതു്. "കൈവല്യപദം കൊണ്ടു താൻ വിശേഷിപ്പിച്ച കേവല സത്തയെത്തന്നെയാണു് വേദങ്ങൾ ബ്രഹ്മമെന്നും, മോക്ഷമെന്നും, പുരാണങ്ങൾ ഈശ്വരനെന്നും വിളിച്ചതെന്നു് അദ്ദേഹം സമ്മതിച്ചുകൊടുക്കാൻ തയ്യാറായില്ല. ആകയാൽ വേദങ്ങളുടെ ജന്മഭൂമികൂടിയായ ഭാരതം, അദ്ദേഹത്തിന്റെ തത്ത്വങ്ങളെ ഉൾക്കൊണ്ടുവെങ്കിലും, ഒരു പ്രത്യേക മതമായി, വേദത്തിൽനിന്നു വേറിട്ട ഒന്നായി അതിനെ അംഗീകരിച്ചില്ല. അദ്ദേഹത്തെ അവർ മാനിച്ചു. വേദതത്ത്വങ്ങളുടെ ആന്തരാർത്ഥമറിഞ്ഞ ഒരു സാമൂഹ്യപരിഷ്ക്കർത്താവെന്ന നിലയിൽ. മറെറാരീശ്വരനെന്ന നിലയിൽ. നിരീശ്വരവാദി ഒരീശ്വരാവതാരമായതങ്ങനെയാണു്. സൂക്ഷ്മപരിശോധനയിൽ ബുദ്ധമതം വേദങ്ങളുടെ ഒരുപുനരാവർത്തനമാണെന്നു കാണാം. നബിയേയോ, ക്രിസ്തുവിനേയോപോലെ ബുദ്ധനു് പീഡനമേല്ക്കേണ്ടിവരാഞ്ഞതു്, അദ്ദേഹത്തിന്റെ തത്ത്വങ്ങൾ ഭാരതത്തിലെ മണ്ണിനു് ഒരു പുതുമയല്ലായിരുന്നതുകൊണ്ടാണു്. നേരത്തെയുള്ള ഒന്നിന്റെ ഒരു പുനരുദ്ധാരണം. ഒരു പുനരുജ്ജീവനം. ഒരുയിർത്തെഴുന്നേല്പു്. ധർമ്മചക്രപ്രവർത്തന സൂത്രധാരനായി, ത്യാഗശീലനായി, അഹിംസയുടേയും സ്നേഹത്തിന്റേയും മന്ത്രവുമോതി വന്ന അദ്ദേഹം മറെറാരീശ്വരനായി; മറെറാരവതാരപുരുഷൻ. വേദസൂക്തങ്ങളുടെ പ്രതിബിംബങ്ങളായ ബുദ്ധവചനങ്ങൾ ഭാരതത്തെ എത്രമാത്രം ഉദ്ധരിച്ചു, ഇവിടത്തെ ജനജീവിതത്തേയും രാഷ്ട്രഭരണത്തേയും എത്രയേറെ സ്വാധീനിച്ചു എന്നതിൽ രണ്ടുപക്ഷമില്ല. എങ്കിലും 'ശൂന്യ'വാദത്തിലാണു് അദ്ദേഹത്തിന്റെ മതം കെട്ടിപ്പടുത്തിരിക്കുന്നതെന്ന കാര്യം അവഗണിക്കാൻ വയ്യാത്ത ഒരു പോരായ്മയായി അവശേഷിക്കുന്നു. ശൂന്യത്തിൽനിന്നു്, അസത്തിൽനിന്നു് ഒന്നും ഉണ്ടാവുകവയ്യെന്നു് തത്വചിന്തകന്മാർക്കും ഭൌതികശാസ്ത്രജ്ഞന്മാർക്കും ഒരുപോലെ അറിയാം. ഈ അടിത്തറയില്ലായ്മയാണു് തത്വചിന്തയുടെ നാട്ടിൽ ബുദ്ധമതത്തിനു് സ്ഥാനമില്ലാതാക്കിയതു്. "ഡൈവേഛ"യിൽ നിന്നുണ്ടായതാണു് പ്രപഞ്ചമെന്ന ബുദ്ധിസ്റ്റുകളുടെ വാദത്തിനും ശാസ്ത്രീയമായി കെട്ടുറപ്പില്ല. "ഇഛ" എങ്ങനെയുണ്ടാവുന്നു? പുറത്തുനിന്നുള്ള പ്രേരണകൂടാതെ 'ഇഛ' എന്നൊന്നില്ല. ആധുനിക വൈദ്യശാസ്ത്രത്തിനെ ഉദ്ധരിച്ചാൽ പുറത്തുനിന്നുള്ള ഒരു സംവേദനം "അഫറൻറ്" നാഡികളിൽക്കൂടി കേന്ദ്രനാഡീവ്യൂഹത്തിലെത്തുന്നു. അവിടെനിന്നു് തലച്ചോറിലെ കേന്ദ്രത്തിലും; പിന്നീടു് ഇഫറൻറ് പാതയിൽക്കൂടി പുറത്തേക്കു പ്രസരി

ക്കുന്നു. അപ്പോഴാണ് ബാഹ്യ സംവേദനത്തെക്കുറിച്ച അറിവ് ഉണ്ടാവുന്നത്. ഇങ്ങനെ പുറത്തുള്ള ഒന്നിനെക്കുറിച്ചറിഞ്ഞാലല്ലാതെ 'ഇഛ' ഉണ്ടാവുക വയ്യ. (അപ്പോൾ ഇഛ ഒരു സംഘാതമാണ്. ഏക മല്ല. ആകയാൽ അതും വിഘടിച്ചേ തീരൂ.) നല്ലൊരു സാധനം കണ്ടാൽ അതുപോലൊരെണ്ണം വേണ മെന്ന ആഗ്രഹം ഉദിക്കുന്നതെങ്ങനെയോ അങ്ങനെ. "ഇഛ"കൊണ്ട് പ്രപഞ്ചമുണ്ടായി എന്നുണ്ടെങ്കിൽ ഇതുപോലൊരു പ്രപഞ്ചത്തെക്കുറിച്ച അറിവ് നേരത്തെ ഉണ്ടായിരിക്കണം. ഇങ്ങനെയാണ് 'മന്വന്തര' ങ്ങളുടേയും 'കല്പ'ങ്ങളുടേയും ഉല്പത്തി. ആവർത്തന, ഭ്രമണരൂപത്തിലുള്ള പ്രപഞ്ച രഹസ്യത്തിൻേറയും ഈശ്വര സങ്കല്പത്തിൻേറയും ഉല്പത്തി. "ഈ പ്രപഞ്ചം സത്യസങ്കല്പനായ ഈശ്വരൻ മുന്നെപ്പോലെ സൃഷ്ടിച്ചു" എന്ന വേദവാക്യത്തിൽ നിന്ന് ഈ ശാസ്ത്രീയാടിസ്ഥാനം എടുത്തുകളഞ്ഞതാണ് ഭാരത ത്തിൽ ബുദ്ധമതത്തിൻെറ പരാജയകാരണം.

ഹിന്ദുമതം:—സിന്ധുനദീതീരത്ത് അതിപ്രാചീനകാലം മുതല്ക്കേ നിലനിന്നുപോന്ന ഒരു പുരാതനസംസ്കാ രമുണ്ടായിരുന്നു. തീക്ഷ്ണബുദ്ധികളായ ചിന്തകരേയും ശാസ്ത്രജ്ഞന്മാരേയും, ദാർശനികന്മാരെയും മുദല ഹൃദയരും നിർമ്മലരുമായ ആദർശശാലികളേയും ജനിപ്പിച്ച ഒരതിപുരാതനസംസ്കാരം. അതിൻെറ ഉപജ്ഞാതാക്കാം ഋഷികളും രാജർഷിമാരുമായിരുന്നു. ഒരു വ്യക്തിയുടെ എന്നതിലധികം, പല നിസ്വാ ർത്ഥികളായ മനുഷ്യരുടെ ഗഹനചിന്തയുടേയും ദർശനങ്ങളുടേയും ജീവിതവീക്ഷണത്തിൻേറയും ഫല മായി ഉരുത്തിരിഞ്ഞ ഈ തത്ത്വശാസ്ത്രമാണ് പിന്നീട് 'ഹിന്ദുമത'മെന്ന പേരിൽ അനേകായിരം ശാ ഖോപശാഖകളും ഉപവിഭാഗങ്ങളുമായി പിരിഞ്ഞ് ഈ അടുത്ത കാലത്ത് മതഭ്രാന്തിൻെറ അപലപനീയ പരിവേഷമണിഞ്ഞ് അക്രമത്തിൻെറ സങ്കുചിതമായ പാതയിലേക്ക് നീങ്ങാൻ ശ്രമിച്ചുകൊണ്ടിരി ക്കുന്നത്.

ഹിന്ദുമതം ആരുടേയും കുത്തകയല്ല. അത് ആരേയും വെട്ടിനുറുക്കാനോ ആരേയും ഹിംസി ക്കാനോ ആവശ്യപ്പെട്ടിട്ടുമില്ല. ശത്രുസംഹാരത്തിനൊരുങ്ങി നിൽക്കുന്ന അർജ്ജുനനോട് സ്വധർമ്മമു പദേശിക്കുന്ന കൃഷ്ണൻ തങ്ങളോടും വാളെടുത്ത് 'ശത്രു'വെന്നു കരുതുന്ന ഇതരമതസ്ഥനെ വെട്ടിക്കൊല്ലാൻ പറയുന്നു എന്ന് തെററിധരിക്കുന്ന ഹിന്ദു ഒരിക്കലും ഹിന്ദുമതമെന്തെന്നറിഞ്ഞിട്ടില്ല. അതിൻെറ തത്ത്വം ഗ്രഹിച്ചിട്ടില്ല. അയാൾ 'ഹിന്ദു'വേ അല്ല എന്നുതന്നെ പറയാം.

അർജ്ജുനൻ അഥവാ മദ്ധ്യമപാണ്ഡവൻ ആരായിരുന്നു. അദ്ദേഹത്തിൻെറ പര്യായപദങ്ങളി ലൊന്ന് 'നരൻ' എന്നാണ്. മനുഷ്യൻ. ഇന്ദ്രപുത്രനെന്ന സംജ്ഞയാൽ അദ്ദേഹത്തെ ജീവാത്മാവ് എന്നു ഗണിക്കാം. 'പൃഥ'യുടെ (പൃഥിവി = ഭൂമി) പുത്രനായ പാർത്ഥൻ. 'ധർമ്മ'പുത്രനും 'വായു'പുത്രനുമാണ് അദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരന്മാർ (ജീവാത്മാവിനെ നയിക്കുന്നത് പ്രാണനും അതിനേക്കാൾ ശ്രേഷ്ഠമായ ധർമ്മവുമാണ്). അദ്ദേഹത്തിൻെറ ഇളയ സഹോദരന്മാരാകട്ടെ അശ്വനീകുമാരന്മാരുടെ പുത്രന്മാരും—(അശ്വനീ കുമാരന്മാർ ഹിന്ദുപുരാണങ്ങളിൽ ആരോഗ്യം—മാനസികവും ശാരീരികവും— പ്രദാനം ചെയ്യുന്ന ദേവന്മാരാണ്.) ആരോഗ്യമുള്ള ശരീരവും മനസ്സുമുള്ള ഉൽകൃഷ്ടനായ ജീവാത്മാവ് ധർമ്മശാസനമനുസരിച്ചു മാത്രം വർത്തിക്കുന്നു. കർമ്മവിമുഖനായ ആ ജീവാത്മാവിന്—സംസാരബന്ധ ങ്ങളുടെ പിടിയിൽപെട്ട് ധർമ്മച്യുതി വന്നേക്കാനിടയുള്ള ഒരു ഘട്ടത്തിൽ, 'നാരായണൻ' ഉപദേ ശിച്ച തത്ത്വസംഹിതയാണ് ഗീത. നാരായണൻ, വെള്ളത്തിനുമുകളിൽ സർപ്പോപരി ശയിക്കുന്നവൻ. (വെള്ളം കാമബദ്ധമായ ശരീരത്തിൻേറയും സർപ്പം ജ്ഞാനത്തിൻേറയും അടയാളമാണ്). അവൻ ഭൌ തികവും ആത്മീയവുമായ സകല ശക്തികളേയും നിയന്ത്രിക്കുന്നു. പ്രപഞ്ചത്തിൻെറ ആത്മാവാണ് അ ദ്ദേഹം. ഒരു കോശത്തിൻെറ മുക്കാൽ ഭാഗവും ജലാംശമാണ്. മനുഷ്യശരീരത്തിലും പ്രപഞ്ചശരീര ത്തിലും ഭൂരിഭാഗവും വെള്ളംതന്നെ. പ്രപഞ്ചത്തിൻെറ നട്ടനായകമായ പരമാത്മാവ് മനുഷ്യശരീര ത്തിൻെറ നട്ടനായകമായ ജീവാത്മാവിന് അനേകകോടി കോശങ്ങളുടെ വളർച്ചയേയും തളർച്ചയേയും നിയന്ത്രിക്കുന്ന ജീനുകളുടെ പരമ്പരാഗത സഹജജ്ഞാനത്തിലും, പരിണാമചരിത്രം കടന്നുപോന്ന സ്വാനുഭവങ്ങളിലും കൂടി ബോധപൂർവ്വം നേടിയ ജ്ഞാനമുപദേശിക്കുന്നു. അതൊരു മനുഷ്യനുമാത്രമുള്ള ഉപദേശമല്ല; ഒരു പ്രത്യേക മതക്കാരനുള്ളതല്ല; ഒരു പ്രത്യേക രാഷ്ട്രത്തിനുള്ളതുമല്ല; "മനുഷ്യ"നുവേണ്ടി യുള്ളതാണ്—"നരന്."

കർമ്മമനുഷ്ഠിക്കാനാണ് നാരായണൻ അനുശാസിക്കുന്നത്. മഹാഭാരതം എഴുതപ്പെട്ട കാലത്തെ ക്ഷാത്രധർമ്മമായിരുന്നു യുദ്ധം. ധർമ്മാധർമ്മങ്ങളുടെ വിജയം അത്യുഗ്രമായ പോരാട്ടത്തിൽക്കൂടിയാണ് നടന്നിരുന്നത്. ഇന്നാകട്ടെ കാലംമാറി. യുദ്ധം പ്രാകൃതമായ ഒന്നാണെന്നും, മനുഷ്യരക്തപ്പുഴയിലൂടെ നേടിയ ഒരു സമത്വവും നിലനിൽക്കില്ലെന്നും നമുക്കറിയാം. വീണ്ടുമൊരു യുദ്ധകാഹളത്തിൻേറയും സൈന്യപരിശീലനത്തിൻേറയും കഥകളാവർത്തിക്കുകയാണോ നമ്മുടെ കർത്തവ്യം? അതോ, കൃഷ്ണൻെറ ഗീതയുടെ യഥാർത്ഥതത്ത്വം ഗ്രഹിച്ച് അതുപോലെ പ്രവർത്തിക്കുകയോ?

ുന്നെ എനിക്കെങ്ങനെ കാണാൻ കഴിയും, കണ്ണാടിയിലെ പ്രതിബിംബമില്ലാതെ—അഖണ്ഡ സച്ചസ്ഥ ന്നെയറിയാൻ പ്രതിബിംബത്തെ ആശ്രയിക്കുന്നു. ആ കണ്ണാടിയാണ് ജഗത്ത്. എൻെറ ദോഷങ്ങളും ുണങ്ങളും കണ്ണാടിയിലും കാണാം. (ഇത്തരം ന്യായങ്ങൾ വളച്ചൊടിക്കാൻ എളുപ്പം. ദുഷ്ടമനസ്ഥിതി ുള്ളവർ ഇതിനെ അവനവൻെറ ഇഷ്ടമനുസരിച്ച് വ്യാഖ്യാനിക്കും. ഹിരണ്യകശിപു ജ്ഞാനിയായി ുന്നു. അദ്ദേഹം ചിരകാലതപസ്സിനാൽ ബ്രഹ്മജ്ഞാനം നേടി. പക്ഷെ ദുഷ്ടചിത്തമുള്ളവരുടെ കയ്യിൽ ജ്ഞാനം സംഹാരവസ്തുവാണ്. ഗുണവും ദോഷവും ഈശ്വരൻേറതെങ്കിൽ ഞാനെന്തിനു ഭയപ്പെടണം, എനിക്കെന്തു തോന്ന്യാസവും കാട്ടാം എന്നൊരു ചങ്ങാറം വരുക സാധാരണക്കാരനെ സംബന്ധിച്ചിട ത്തോളം എളുപ്പം.) പ്രതിബിംബത്തിൻെറ തിളക്കം കണ്ണാടിയുടെ ഗുണമനുസരിച്ചിരിക്കും. ഘാത കൻെറ കണ്ണാടി; ദുഷ്ടൻെറ കണ്ണാടി; സ്വാർത്ഥിയുടെ കണ്ണാടി ശുദ്ധമല്ല. അതിനാൽ അഖണ്ഡ സച്ച സ്ഥ പ്രകാശിക്കുന്നില്ല. മഹാത്മാവിൻേറത് പരിശുദ്ധം. അദ്ദേഹത്തിൽ അതു തെളിഞ്ഞു വിളങ്ങുന്നു. വദാന്തം ഉപദേശിക്കുന്നു, നിങ്ങളുടെ കണ്ണാടി വൃത്തിയാക്കിവെക്കുക. നിങ്ങളിലുള്ള അതേവസ്തു ന്നെ ബുദ്ധനിലും ക്രിസ്തുവിലും നബിയിലും കൃഷ്ണനിലും. അവരും നിങ്ങളും വസ്തുസ്വരൂപമറിയു മ്പോൾ ഒന്നുതന്നെ. അതിന് മരിക്കാനോ ജനിക്കാനോ പോകാനോ വരാനോ എങ്ങനെ കഴിയും? എല്ലാം തോന്നൽ. * മായ പ്രതിബിംബം എത്രമാത്രം അസത്യമാണോ അത്രമാത്രം അസത്യമാണ്. ഞാൻ, നീ, അവൾ, ഇവൾ, അവൻേറത്, എൻേറത് എന്ന തോന്നലുകളും. ആകെ ഒരു സച്ചസ്ഥ. ഒരു ഞാൻ. ഞാൻ സർവ്വവ്യാപി. ഞാൻ നിത്യൻ. ഞാൻ അനാദി കാലമായി വർത്തിക്കുന്നു. ഇനിയും വർ ത്തിക്കും. എൻെറ സുഷുപ്തിയിൽ പ്രതിബിംബം എന്നിൽ പ്രലയിക്കുന്നു. ഞാനുണരുമ്പോൾ എന്നിൽ ത്തന്നെ പ്രഭവിക്കുന്നു. ഈശ്വരനുവേണ്ടിയുള്ള ബാഹ്യാന്വേഷണം നിർത്തി, അവനവൻെറ ആത്മാവി നെ അന്വേഷിക്കാനിറങ്ങുമ്പോൾ ഒരു വൃത്തം പൂർത്തിയായി. സോƒഹം എന്നും "സ്വർഗ്ഗരാജ്യം എൻെറ ഉള്ളിൽ" എന്നും സാക്ഷാത്ക്കരിക്കുന്നു. ഞാൻ നിത്യശുദ്ധൻ. നിത്യമുക്തൻ. നിത്യപൂർണ്ണൻ. അഖണ്ഡസച്ചസ്ഥ. എന്നെയറിയാൻ എനിക്കെങ്ങനെ കഴിയും?

ഈ ചോദ്യം അജ്ഞേയവാദിയുടെ അജ്ഞതയല്ല. ഒന്നാംക്ലാസ്സിൽ പഠിക്കുന്ന കുട്ടിയുടെ "എ നിക്കറിയില്ലെ"ന്ന മറുപടിയുമല്ല. അന്വേഷണം പൂർത്തിയാക്കി എത്തിയിടത്തുതന്നെ തിരിച്ചെത്തിയ വൻെറ ചോദ്യമാണ്. ജ്ഞാനത്തിൻെറ പരമകോടിയിലെത്തിയവൻെറ ചോദ്യം.

മനുഷ്യൻെറ അറിവിനു വിധേയമായ എന്തും പരിമിതമാകാതെ വയ്യ. "അറിവിനെ കടന്നു നിൽക്കയാൽ അതു് അപരിമിതം; അജ്ഞേയം", എന്നാണ് അദ്വൈതി പറയുന്നത്. മന്ദബുദ്ധിയായ പ്രാകൃതനും പരമഹംസനും വികാരങ്ങളുണ്ടാവുകവയ്യ. ആദിയിൽനിന്ന് എത്രയോ അകലെ അന്തം എങ്കിലും ഒററനോട്ടത്തിൽ അവ ഒരുപോലിരിക്കുന്നു. തിന്മയും നന്മയും, ഇരുട്ടും വെളിച്ചവും, ഭൌതി കവും ആദ്ധ്യാത്മികവും കൂട്ടിമുട്ടുന്ന കേന്ദ്രമാണ് പരമാർത്ഥവസ്തു. അതു നല്ലതോ ചീത്തയോ അല്ല. അത്യ ത്തമമാണ്. പരമസത്യമാണ്. അതൊന്നേയുള്ളൂ.)

അദ്വൈതി മതത്തെ, ഈശ്വരനെ, സാക്ഷാത്ക്കരിച്ചവനാണ്. അദ്ദേഹം കള്ളനാണെന്നോ, നുണയനാണെന്നോ നമുക്ക് പറയാം. നിരന്തരം വാദപ്രതിവാദം ചെയ്യാം കുരിശിൽ തറയ്ക്കുകയോ, മദീനയിലേക്ക് നാടുകടത്തുകയോ ആവാം. അദ്ദേഹം പുഞ്ചിരിയോടെ എല്ലാം സ്വീകരിക്കും. അദ്ദേ ഹത്തെ സംബന്ധിച്ചിടത്തോളം ഇതൊക്കെ കൊച്ചുകുട്ടികളുടെ കൊഞ്ചൽ, വികൃതി.

നമ്മൾ എന്തൊക്കെ ചെയ്താലും അദ്ദേഹം ഒന്നേ പറയൂ. "ഇവർ ചെയ്യുന്നതെന്താണെന്ന് ഇവർക്കറിയുകയില്ല. ഇവർക്കു മാപ്പു നൽകണേ."

## തൊഴിൽ വിഭജനവും, ചാതുർവ്വർണ്ണ്യവും.

### സ്വഭാവരൂപീകരണത്തിൽ പരിതസ്ഥിതികളുടെ പങ്ക്.

തൊഴിൽ വിഭജനത്തിന് അതിൻേറതായ ദോഷവശങ്ങളും ഗുണങ്ങളുമുണ്ട്. തൊഴിൽ വിഭജനം ആദ്യ മായി ആരംഭിക്കുന്നത് ഗർഭാവസ്ഥയിൽ വെച്ചാണെന്ന് ജെനിററിക്സിൽ കണ്ടുവല്ലൊ. ആദ്യകോശങ്ങൾ

* എഡിങ്ങ്ടൺ, ജെയിംസ് ജീൻസ് എന്നിവർ ഭൌതിക ഗവേഷണങ്ങൾക്കുശേഷം ഈ "മായാ വാദ"ത്തിലെത്തിച്ചേർന്നവരാണ്.

സ്പെഷ്യലൈസ് ചെയ്ത് പ്രത്യേകാവയവങ്ങളുണ്ടാക്കാൻ പര്യാപ്തമായ കോശങ്ങളായിത്തീരുന്നു. ആദ്യത്തെ കോശങ്ങൾക്ക് ഏതുതരം കോശമായിമാറാനുമുള്ള കഴിവുണ്ട്. ആകയാൽ ഒരു വിഭാഗം നശിപ്പിക്കപ്പെട്ടാലും ബാക്കിയുള്ളവ വിഭജിച്ച് ആവശ്യമുള്ള തരം കോശങ്ങളെയെല്ലാം ഉല്പാദിപ്പിക്കുന്നു. അതേസമയം, ഈ പ്രാകൃതകോശങ്ങൾ പരിതസ്ഥിതികളുടെ സമ്മർദ്ദത്തിനു് എളുപ്പം വഴങ്ങിക്കൊടുക്കുന്നവയാണു്. ഈ സ്വഭാവങ്ങൾ കോശങ്ങൾക്കു സഹജമാണു്. ബോധപൂർവ്വമുള്ള പ്രവർത്തനമല്ല.

ഒരു സസ്യത്തിനു് വേരു്, ഇല, തണ്ടു്, പൂവ്വ്, കായ എന്നീ പ്രത്യേകാവയവങ്ങൾക്കു് പ്രത്യേകം തൊഴിലുകളുള്ളതുപോലെ മനുഷ്യശരീരത്തിലെ അവയവങ്ങളിലും തൊഴിൽവിഭജനം കാണപ്പെടുന്നു. എങ്കിലും ഒരവയവം മാത്രം ഒരു പൂർണ്ണമനുഷ്യനാവുന്നില്ല. ഇതു് മനുഷ്യശരീരത്തിനു മാത്രമല്ല സാമൂഹ്യജീവിതത്തിനും ബാധകമാണു്. ഒരു വ്യക്തിയുടെ മാത്രം പ്രവർത്തനവും വികാരവിചാരങ്ങളും ഒരു സമൂഹത്തെ മുഴുവൻ പ്രതിനിധീകരിക്കുന്നില്ല എങ്കിലും അയാൾ സമൂഹത്തിന്റെ ഒരു ഭാഗമാണു്. ഒരു രാഷ്ട്രം ലോകത്തെ മുഴുവനുമോ, നമ്മുടെ ലോകം പ്രപഞ്ചത്തെ മുഴുവനുമോ പ്രതിനിധീകരിക്കുന്നില്ല; എങ്കിലും അതാതിന്റെ പ്രവർത്തനത്തിനാവശ്യമാണുതാനും.

മനശ്ശാസ്ത്രപരമായി നോക്കുമ്പോൾ കുട്ടികളുടെ മനസ്സ് ഗർഭാവസ്ഥയിലിരിക്കുന്ന ആദ്യകാല പ്രാകൃതകോശങ്ങളെ അനുസ്മരിപ്പിക്കുന്നു. അവരിൽ എല്ലാവിധ കഴിവുകളും നിർല്ലീനമായി കിടക്കുന്നു. ജീനുകൾക്കു മാത്രം എന്തത്ഭുതവും പ്രകടിപ്പിക്കാമെന്നു് കരുതുന്നതു ശരിയല്ല ചുററുപാടുകൾക്കും സ്വഭാവരൂപീകരണത്തിൽ ഗണ്യമായ പങ്കുണ്ടു്. അഭ്യസ്തവിദ്യരായ മാതാപിതാക്കളുടെ സംരക്ഷണത്തിൻകീഴിൽ വളരുന്ന കുട്ടി, വായിക്കാൻ പഠിക്കുന്നതിനെത്രയോ മുമ്പുതന്നെ, അച്ഛനമ്മമാരെ അനുകരിച്ച്, കടലാസും പുസ്തകവും തലകീഴായി പിടിച്ചാണെങ്കിലും, സ്വന്തം ഭാഷയിൽ വായന തുടങ്ങുന്നു. നിരക്ഷരരായ മാതാപിതാക്കളുടെ കുട്ടിയാവട്ടെ, അല്പം വലുതായി, വിദ്യാലയങ്ങളിൽ പോകാൻ തുടങ്ങുമ്പോഴായിരിക്കും ഈ ശീലം ആദ്യമായി പ്രകടിപ്പിക്കുന്നതു്. ജനനംമുതൽ തന്നെ, നിരക്ഷരന്റെ കുട്ടി അഭ്യസ്തവിദ്യനാലും, അഭ്യസ്തവിദ്യന്റെ കുട്ടി നിരക്ഷരനാലും വളർത്തപ്പെടുന്നു എന്നിരിക്കട്ടെ. അഭ്യസ്തവിദ്യനാൽ വളർത്തപ്പെട്ട നിരക്ഷരന്റെ കുട്ടിയായിരിക്കും രണ്ടുവയസ്സാവുമ്പോഴേക്കും "പുസ്തകവായന" ആരംഭിക്കുന്നതു്. അതായതു് 'ബോധപൂർവ്വമല്ലാത്ത' സഹജവാസനകൾക്കു് ഒരു പ്രധാന ഉറവിടം അനുകരണമാണു്.* ചുററുപാടുകളിൽ ഏന്തുകാണുന്നുവോ അതിന്റെ ഒരനുകരണമാവാനാണു് കുട്ടി ശ്രമിക്കുന്നതു് അവനു് എന്താവാനും കഴിവുണ്ടു്. അവനെ എന്താക്കണം, എന്താവണമെന്നു് ആദ്യം അവൻ വളരുന്ന ഗൃഹാന്തരീക്ഷവും, പിന്നീടു് പാഠശാലയും ഒടുവിൽ സമൂഹവും തീരുമാനിക്കുന്നു. ഈ തത്വമനുസരിച്ചാണു് ഭൌതികസമത്വം നേടിയ ചില രാഷ്ട്രങ്ങൾ കൊച്ചുകുട്ടികളെ തെരഞ്ഞെടുത്തു് അവരെ പ്രത്യേക തൊഴിൽ പരിശീലിപ്പിച്ചു് അതിൽ സ്വയംപര്യാപ്തരാക്കി. രാഷ്ട്രത്തിന്റെ സ്വയംപര്യാപ്തത നിർണ്ണയിക്കുന്നതു്. ഈ സമീപനം രാഷ്ട്രത്തിനു് ഒരുവിധത്തിൽ നന്മയും മറെറാരുവിധത്തിൽ തിന്മയും ചെയ്യുന്നു. വ്യക്തിക്കു് അഭിരുചിയുള്ള വിഷയവും തൊഴിലും 'ബോധ'പൂർവ്വം തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം നിഷേധിക്കപ്പെടുമ്പോൾ രാഷ്ട്രത്തിന്റെ 'പ്രതിഭ' മുരടിക്കുന്നു. എന്താവണമെന്നു് ബോധപൂർവ്വം ചിന്തിക്കാൻ തുടങ്ങുന്നതിനുമുമ്പേ വ്യക്തി എന്തോ ഒന്നാവാൻ നിർബ്ബന്ധിതനാവുകയാണല്ലൊ.

തൊഴിൽ വിഭജനം നടപ്പാക്കപ്പെട്ട ആദ്യത്തെ സ്ഥാപനമെന്നു് കുടുംബത്തെ വിശേഷിപ്പിക്കാം. മൃഗങ്ങൾക്കും പക്ഷികൾക്കുമിടയിൽപ്പോലും കാണാം ഈ തൊഴിൽവിഭജനം. ആൺപക്ഷിയും പെൺപക്ഷിയും ചേർന്നു് കൂടുവെക്കുന്നു. പെൺപക്ഷി മുട്ട സംരക്ഷിക്കുകയും കുഞ്ഞുങ്ങളെ വളർത്തുകയും ചെയ്യുന്നു. ഇരതേടൽ രണ്ടുപേരും ചേർന്നു് നടത്തുന്നു. അതേ സംവിധാനമാണു് പ്രാകൃതമനുഷ്യരും സ്വീകരിച്ചതു്. കുഞ്ഞിനെ പാലൂട്ടിവളർത്താനും, ഗൃഹഭരണത്തിനും സ്ത്രീയും, ആഹാരസമ്പാദനത്തിനു് പുരുഷനും നിയോഗിക്കപ്പെട്ടു. ഈ തൊഴിൽവിഭജനം കാലക്രമേണ കിഴക്കും പടിഞ്ഞാറും രണ്ടു വ്യത്യസ്തങ്ങളായ വീക്ഷണവിശേഷങ്ങൾ സൃഷ്ടിച്ചു. കിഴക്കുഭാഗത്തെ സംസ്കാരം മാതൃത്വത്തെ ദിവ്യമായി കരുതി ആരാധിക്കാൻ തുടങ്ങി. അമ്മയെന്ന സ്ത്രീയുടെ സ്നേഹപൂർവ്വമായ ലാളനയും, അമ്മിഞ്ഞപ്പാലുമാണു് ശക്തനായ പുരുഷന്റെ ആരോഗ്യകരമായ വളർച്ചക്കു് അടിസ്ഥാനം. അതവന്റെ നങ്കൂരമാണു്. എന്നാൽ പാശ്ചാത്യരാകട്ടെ വംശവർദ്ധനവിനുള്ള ഒരുപാധി, ഒരു ഭോഗവസ്തു എന്നുകരുതി അവളെ പുരുഷനേക്കാൾ താഴ്ന്നവളായി വ്യാഖ്യാനിച്ചു ആകയാൽ സ്ത്രീ, പടിഞ്ഞാറു് പുരുഷന്റെ അടിമയും,

* 'അനുകരണം' കുട്ടികളിൽ മാത്രമല്ല, സാർവ്വത്രിക നിയമമനുസരിച്ചു് ഒരളവു് മുതിർന്നവരിലും, സമൂഹങ്ങളിലും, രാഷ്ട്രങ്ങളിലും കാണപ്പെടുന്നുണ്ടല്ലൊ.

കിഴക്ക് പുരുഷന്റെ ജീവദാതാവുമായി പരിണമിച്ചു. യുദ്ധക്കളത്തിൽപോലും പുരുഷനെ അനുഗമിച്ചിരുന്ന കൈകേയി, സത്യഭാമ, മുതലായവരും, ഔവ്വയാർ, ഭക്തമീര എന്നീ ഭക്ത കവയത്രിമാരും, ശബരി മുതലായ തപസ്വിനിമാരും, ഗാർഗ്ഗി, മൈത്രേയി തുടങ്ങിയ തത്വജ്ഞാനികളും അവർക്കിടയിലുണ്ടായി. സംഗീതവിദുഷികൾ, കലാകാരികൾ, ലക്ഷ്മീഭായി, ഝാൻസി റാണി മുതലായവരെപ്പോലുള്ള ധീരവനിതകൾ—എന്നുവേണ്ട സാരഥ്യത്തിലും, ഭരണനൈപുണിയിലും, കലകളിലും അവർ പുരുഷന്മാർക്ക് സമശീർഷരായി വർത്തിച്ചു. ആദ്യകാല * യൂറോപ്പിലാകട്ടെ, ഇത്തരം സ്ത്രീകളുണ്ടായതുമില്ല. സ്ത്രീസ്വാതന്ത്ര്യത്തെക്കുറിച്ച് അവർക്കു ബോധമുദിച്ചതു് വളരെക്കാലത്തിനുശേഷമാണ്. ദുഷിച്ച നാട്ടുനാഴിത്വവും, ജന്മിത്വവും, മുരടിച്ച ക്യാപിററലിസവും ഒത്തുചേർന്ന് ഭാരതസ്ത്രീയേയും ഭോഗവസ്തുവായി തരം താഴ്ത്താനൊരു ശ്രമം നടത്തുകയുണ്ടായി. എങ്കിലും അതൊരിടക്കാലത്തേക്കു മാത്രമായിരുന്നു. ആദിമുതലേ പരിപൂർണ്ണ സ്വാതന്ത്ര്യമനുഭവിച്ചിരുന്ന ഭാരതസ്ത്രീ ആ പാരതന്ത്ര്യത്തിൽനിന്നു് അതിവേഗം വിമുക്തയാവുകയും ചെയ്തു. മാതൃത്വത്തേക്കാളേറെ ഭോഗലാലസത്വത്തിനു മുൻതൂക്കം കല്പിക്കുന്ന ഏതു സമൂഹത്തിലും സ്ത്രീ തരംതാഴ്ന്നുപോകുന്നു. വെൺമണിക്കാലത്തു സംഭവിച്ച ആ അത്യാഹിതം ഇപ്പോൾ അന്ധമായ പാശ്ചാത്യാനുകരണംകൊണ്ടു് ഒരിക്കൽക്കൂടി ആവർത്തിക്കപ്പെടുന്നതായി കാണുന്നു.

സമൂഹത്തിൽ തൊഴിൽവിഭജനം നടപ്പാക്കുമ്പോൾ കാണപ്പെടുന്ന ഒരു പ്രധാനഗുണം, പരിശീലനം നേടിയ തൊഴിലിൽ അതാതു വ്യക്തികൾ അനന്യ സാധാരണമായ പ്രാഗത്ഭ്യം നേടുകയും, ആകയാൽ ഉല്പാദിപ്പിക്കപ്പെട്ട വസ്തുവിന്റെ ഗുണം വർദ്ധിക്കുകയും ചെയ്യുന്നു എന്നതാണ്. അതേ സമയത്തു് ഒരു വ്യക്തിയെന്ന നിലയിൽ അയാളുടെ സ്വയം പര്യാപ്തത കുറയുകയും അയാളുടെ പ്രതിഭ മുരടിക്കുകയും ചെയ്യുന്നു. മററു പലതും അയാൾക്കജ്ഞാതമായിപ്പോകുന്നു. സ്വയം പര്യാപ്തനായിരുന്ന ആദികാലമനുഷ്യൻ തനിക്കാവശ്യമുള്ള ഭക്ഷണം കണ്ടെത്തി, തനിക്കുള്ള വീട്ട് സ്വയം നിർമ്മിച്ചു. തനിക്കുവേണ്ട വസ്ത്രം സ്വയം നെയ്തു. ഈ വ്യക്തിപരമായ സ്വയംപര്യാപ്തത തൊഴിൽ വിഭജനത്തോടുകൂടി നഷ്ടപ്പെട്ടു. ഒരു നെയ്ത്തുകാരന് വീടുണ്ടാക്കണമെങ്കിൽ ആശാരിയുടെ സഹായം വേണമല്ലൊ. എങ്കിലും ആകത്തുക വെച്ചുനോക്കുമ്പോൾ കോട്ടങ്ങളെക്കാൾ നേട്ടങ്ങൾതന്നെയാണ് തൊഴിൽ വിഭജനം നേടിത്തന്നിരിക്കുന്നതു്. ആകയാൽ "വ്യവസായത്തിന്റേയും അന്ധവിശ്വാസത്തിന്റേയും ജനയിത്രി അജ്ഞതയാണെ"ന്ന A. ഫെർഗ്ഗുസന്റെ വാക്കുകളിൽ കഴമ്പില്ലാതില്ലെങ്കിലും, ഉല്പാദകനും, ഉല്പാദനവസ്തുവും അഭിവൃദ്ധി നേടുക—സൃഷ്ടിയും സ്രഷ്ടാവും ഉൽകൃഷ്ടമാവുക എന്ന പ്രക്രിയയിൽ തൊഴിൽവിഭജനവും വ്യവസായവൽക്കരണവും വഹിച്ചിട്ടുള്ള അത്ഭുതാവഹമായ പങ്കും അതുകൊണ്ടു് നമുക്കുണ്ടായ നേട്ടങ്ങളും വിസ്മരിക്കാനാവാത്തവയാണ്.

തൊഴിൽവിഭജനം വ്യക്തിയുടെ ബുദ്ധിപരമായ വികാസത്തിന് വിലങ്ങുതടിയാവാത്ത വിധത്തിലാവണം. അവന്റെ പ്രതിഭയുടെ വളർച്ചയേയും ബുദ്ധിയുടെ പ്രവർത്തനത്തേയും മരവിപ്പിക്കാത്ത തരത്തിൽ. അതായതു് തൊഴിൽപരിശീലനം ഒരു പ്രത്യേകസമൂഹത്തിന്റെമേൽ പരമ്പരാഗതമായി അടിച്ചേല്പിക്കപ്പെട്ടതാവരുത്. പൌരാണികഭാരതത്തിൽ തൊഴിൽവിഭജനം കുടുംബത്തിൽമാത്രമല്ല സമൂഹത്തിലേക്കും വ്യാപിച്ചിരുന്നു. അദ്ധ്യാപനവും മതകാര്യവും സാത്വികരിലും, ശത്രുസംഹാരം, രാജ്യരക്ഷ പ്രജാപരിപാലനം എന്നിവ രാജസനിലും നിലവിൽവന്നു. ഇവരാണ് പിന്നീട് ബ്രാഹ്മണനും ക്ഷത്രിയനുമായതു്. (ഇന്നു് പള്ളി ദേവസ്വങ്ങളിലും സ്റേററ് മിലിട്ടറികളിലും ഒതുങ്ങിക്കൂടിയിരിക്കുന്ന അതേ തൊഴിൽ—) വ്യാപാരം വൈശ്യരിലും, കൈത്തൊഴിലുകൾ ശൂദ്രരിലും ചേർന്നു. വേദാദ്ധ്യയനവും വിദ്യാഭ്യാസവും ആദികാലങ്ങളിൽ ഈ നാലുകൂട്ടരിലുമുണ്ടായിരുന്നു എന്നു വേണം കരുതാൻ. യജുർവ്വേദത്തിലും ഗീതയിലും അതിനുള്ള സൂചനകൾ കാണുന്നു. എന്നാൽ പിന്നീടു്, സ്വാഭാവികമായും അധികാരകേന്ദ്രീകരണം മത, രാഷ്ട്രാധികാരികളിൽ കേന്ദ്രീകരിച്ചതോടെ നിലമാറി. ഈ കേന്ദ്രീകരണത്തിനെതിരെ സ്വരമുയർത്തിയ വിപ്ലവകാരിയും സാമൂഹ്യപരിഷ്കർത്താവുമായിരുന്നു ബുദ്ധൻ. ഇതേ അധികാരകേന്ദ്രീകരണം വ്യവസായവൽക്കരണത്തോടെ, വമ്പിച്ച വ്യവസായികളിലേക്കുകൂടി വ്യാപിച്ചു. വ്യവസായ പ്രമുഖന്മാർ, 'ജനാധിപത്യ'ക്കളരിയിൽ കൃതഹസ്തരായി പയററിത്തെളിഞ്ഞ സ്വാർത്ഥതല്പരരായ രാഷ്ട്രീയകക്ഷികൾ, അവരുടെ ഉപജാപകരായ ഉദ്യോഗസ്ഥന്മാർ, പൌരോഹിത്യ, ദേവസ്വമേലങ്കികൾ പുതച്ച മതാദ്ധ്യക്ഷന്മാർ — ഇവരെല്ലാം തലപ്പത്ത് കയറിക്കൂടി. അതായത്, ചാതുർവ്വർണ്യത്തിന്റെ ദോഷം അതിന്റെ പേരിലല്ല, മനുഷ്യന്റെ അധികാരമോഹത്തിലും സ്വാർത്ഥതാല്പര്യത്തി

* ഹെലൻ ഓഫ് ട്രോയ് മുതലായ 'സൌന്ദര്യറാണി'കളാണ് ആദ്യകാല യൂറോപ്പിൽ ആദരിക്കപ്പെട്ടതു്.

ലുമാണ്. രാജവാഴ്ചയായാലും ജനാധിപത്യസോഷ്യലിസമായാലും മനുഷ്യൻ നിസ്വാർത്ഥിയാവണം. അതല്ലാത്തപക്ഷം ഈ ദുഷിച്ച ചൂഷിതചൂഷക വ്യവസ്ഥിതിയാണ് ഫലം. വ്യക്തി വ്യക്തിയെ, സമൂഹം സമൂഹത്തെ—രാഷ്ട്രം രാഷ്ട്രത്തെ—മതം മതത്തെ—അങ്ങനെ അററമില്ലാത്ത ഒരു ചൂഷണശൃംഖല. വ്യവസായവൽക്കരണം കൂടുതൽ തൊഴിലവസരം നൽകിയിട്ടും തൊഴിലില്ലാത്തവരുടെ സംഖ്യ പെരുകി വരുന്നു. സാർവ്വത്രികവിദ്യാഭ്യാസം നടപ്പിൽ വന്നിട്ടും നിരക്ഷരരുടേയും. ഇതു് വ്യക്തികളുടേയും സമൂഹഭരണകർത്താക്കളുടേയും സാമുദായിക തല്പരകക്ഷികളുടേയും സ്വാർത്ഥത്തിന്റെ ഫലമാണ്. അധികാരമോഹം, പ്രശസ്തി, സാമ്പത്തികലാഭം ഒരു പ്രത്യേക സമുദായക്കാരന്റെ നന്മ—ഇവയ്ക്കുവേണ്ടിയല്ലാതെ സർവ്വവ്യാപകമായ നന്മക്കുവേണ്ടി ആത്മാർത്ഥപരിശ്രമം ചെയ്യുന്ന പത്തു വ്യക്തികളെങ്കിലും നമുക്കുണ്ടായിരുന്നെങ്കിൽ ഇന്നു കാണുന്ന ഗ്രൂപ്പിസങ്ങളും കടിപിടിയും തലപൊക്കുകയില്ലായിരുന്നു.

സാർവ്വത്രികസമത്വം നേടാൻ വാളിൻതുമ്പും രക്തച്ചൊരിച്ചിലും വേണ്ട. ഭാരതം അഹിംസയുടെ നാടാണ്. യേശുവും ബുദ്ധനും നബിയും നമുക്കു മാർഗ്ഗദർശികളാവട്ടെ. അവരെപ്പോലെ നിസ്വാർത്ഥരാവുക അതിനുള്ള മാർഗ്ഗം സ്വയം വിശകലനമാണ്. വികാരങ്ങളാൽ പ്രക്ഷുബ്ധമായ മനസ്സിനെ ശാന്തമാക്കാനേററവും ഉത്തമമായ വഴി ഒരു നിഷ്പക്ഷമായ സ്വയംപരിശോധനയാണ്. വ്യക്തികളും സമൂഹങ്ങളും സംഘടനകളും മതങ്ങളും ഇതിന്നു മുമ്പോട്ടുവന്നെങ്കിൽ എന്നു് ആത്മാർത്ഥമായി ആഗ്രഹിച്ചുപോകുന്നു.

സ്വയം വിശകലനം ചെയ്യാൻ കരുത്തുള്ള ഒരു ജനതയെ വാർത്തെടുക്കാൻ "സ്നേഹത്തിന്റെ പ്രത്യയശാസ്ത്രം" നമ്മുടെ പാഠശാലകളിൽ അദ്ധ്യയനവിഷയമാകട്ടെ. ഓരോ കുട്ടിയും ഓരോ ശാസ്ത്രത്തിന്റേയും കണ്ടുപിടുത്തങ്ങൾ ഉരുവിട്ടു പഠിച്ച് ജോലി നേടാനുള്ള ഒരുപകരണമെന്ന നിലയിൽമാത്രം വളരാതിരിക്കട്ടെ. സാമുദായികവും മതപരവുമായ സംവരണങ്ങൾക്കു പകരം, എല്ലാവരും സമന്മാരാവുന്ന കാലംവരെ സാമ്പത്തികാടിസ്ഥാനത്തിൽ സംവരണം വരട്ടെ. "ദരിദ്രൻ, ഇടത്തരക്കാര"നെന്ന കൂട്ടത്തിൽ ഏതു സമുദായത്തിലേയും ഏതു മതത്തിലേയും മനുഷ്യർ ഉൾപ്പെടുമല്ലോ. ശാസ്ത്രീയമായ രീതിയിലുള്ള ഈ വിദ്യാഭ്യാസ സംവിധാനംകൊണ്ടു് കാലക്രമേണ നമുക്കു് കുറെ നല്ല മനുഷ്യരെ വാർത്തെടുക്കാം. ആദ്യം അല്പം വിഷമമുണ്ടാവും. മുക്കാൽ ഭാഗവും സ്വാർത്ഥികളായ മുതിർന്നവരെ കണ്ടു പഠിക്കുന്ന കുട്ടികളും അങ്ങനെയല്ലാതെയാവുമോ? എങ്കിലും ഒരദ്ധ്യയന വഷത്തിൽ 'നൂറിൽ ഒന്നു'' എന്ന കണക്കിനെങ്കിലും ഈ പ്രത്യയശാസ്ത്രം അല്പംപേരെ സ്വാധീനിക്കാതിരിക്കില്ല. അവർ അവരുടെ കുട്ടികൾക്കു് ഉത്തമ മാതൃകകളായിരിക്കും. ഈ തോതിൽ ഓരോ അദ്ധ്യയന വർഷത്തിലും തുടരുന്ന പക്ഷം അസമത്വങ്ങളെ വിമർശിക്കാനും തികച്ചും ശാസ്ത്രീയമായി, സ്നേഹത്തിലധിഷ്ഠിതമായ ഒരു സമ്പദ്‌വ്യവസ്ഥിതി കെട്ടിപ്പടുക്കാനും വേണ്ട ആത്മവിശ്വാസവും ധീരതയും ഉള്ള ഒരു യുവലോകം നമുക്കുണ്ടാവും. ജ്ഞാനികളും മനുഷ്യസ്നേഹികളുമായ അവരുടെ കയ്യിൽ മതവും, രാഷ്ട്രഭരണവും സ്വാർത്ഥലാഭത്തിനുള്ള ഒരായുധമാവില്ല.



നോർമ്മൻ പ്രിൻറിംഗ് ബ്യൂറോ, കോഴിക്കോട്—1.

"നിങ്ങളുടെ ലക്ഷ്യം ഒന്നായിരിക്കട്ടെ.
നിങ്ങളുടെ ഹൃദയങ്ങൾ ഐക്യമുള്ളതാവട്ടെ.
നിങ്ങളുടെ മനസ്സ് ഒന്നാവട്ടെ.
അങ്ങനെ എല്ലാവരും സുഖജീവിതം നയിക്കുമാറാകട്ടെ."

"ഋഗ്വേദത്തിൽ നിന്നു്."